(Malayalam)

**Orthodox Aaradhana**
**Susrooshakalum Susrooshakarum**

**Fr. Dr. Joseph Cheeran**

| | | |
|---|---|---|
| Copy Right | : | Reserved with the Author |
| First Published | : | March 2013 |
| Copies | : | 500 |
| Published by | : | **Dr. Geevarghese Mar Yulios**<br>M. J. D. Publishing House, Kunnamkulam |
| Cover Design,<br>Typesetting & Printing | : | Sophia Print House, Kottayam |

**Rs. 150/-**

(Sponsored by Dr. J. C. Prasad for Fr. Geevarghese Cheeran memorial Krupa Charitable Trust, Pazhanji)

ഈ ഗ്രന്ഥത്തോടൊപ്പം ഞായറാഴ്ചയിലും പെരുന്നാളുകളിലും ഉപയോഗിക്കുന്ന നമസ്ക്കാര ഗാനങ്ങളുടെ രാഗങ്ങൾ അടങ്ങിയ സി.ഡി. ലഭിക്കുന്നു.

# ഓർത്തഡോക്സ് ആരാധന:
# ശുശ്രൂഷകളും ശുശ്രൂഷകരും

ഫാ. ഡോ. ജോസഫ് ചീരൻ

പ്രസാധനം

**പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ**

**എം. ജെ. ഡി. പബ്ലീഷിംഗ് ഹൗസ്, കുന്നംകുളം**

**ഫോൺ: 9495603174**



# ഫാ. ഡോ. ജോസഫ് ചീരൻ

തൃശ്ശൂർ ജില്ലയിൽ പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ ചീരൻ ഗീവർഗീസ് കശ്ശീശായുടെ പൗത്രനായി 1945 ചിങ്ങം 1-ന് ജനിച്ചു. മാതാപിതാക്കൾ മാത്തപ്പൻ - കുഞ്ഞാത്തിരി. അവിഭക്ത കേരള സർവകലാശാലയുടെ ഒന്നാം റാങ്കോടു കൂടി മലയാളം ഭാഷയിൽ വിദ്വാൻ ബിരുദം നേടി. കാലിക്കട്ട് സർവ്വകലാശാലയിൽ നിന്ന് മാസ്റ്റർ ബിരുദം. മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് 'ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന വിഷയത്തെപ്പറ്റി തയാറാക്കിയ ഗവേഷണ പ്രബന്ധത്തിന് പി.എച്ച്.ഡി. ബിരുദം ലഭിച്ചു. തൃശ്ശൂർ സി.എം.എസ്. ഹൈസ്കൂളിലും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലും അധ്യാപകൻ. 2000 ജൂണിൽ റിട്ടയർ ചെയ്തു.

വൈദികഗുരു യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിൽ നിന്ന് വൈദികസ്ഥാനങ്ങൾ സ്വീകരിച്ചു. 1972 മുതൽ കൊച്ചി ഭദ്രാസനത്തിലും 1985 മുതൽ കുന്നംകുളം ഭദ്രാസനത്തിലും വിവിധ ഇടവകകളിൽ സേവനം ചെയ്തു. 2004 ജൂലായ് 1 മുതൽ തൃശൂർ ഭദ്രാസനത്തിൽ ആലായ്ക്കൽ കുളമ്പ്, കാക്കിനിക്കാട് എന്നീ ഇടവകകളിൽ സേവനം ചെയ്തു.

യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം, കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസ്യേഷൻ എന്നിവയുടെ സ്ഥാപക ചെയർമാൻ. സീയോൻ സന്ദേശം, ഇടവകപത്രിക എന്നീ സഭാപ്രസിദ്ധീകരണങ്ങളുടെ സ്ഥാപക ചീഫ് എഡിറ്റർ, മൂന്ന് ഡസനിലേറെ ഗ്രന്ഥങ്ങളും ഇരുന്നൂറ്റിഅമ്പതിലേറെ ഗവേഷണലേഖനങ്ങളും പ്രസിദ്ധീകരിച്ചു. മഹാത്മാഗാന്ധി സർവകലാശാലയിൽ റിസർച്ച് ഗൈഡ് ആയും ഓർത്തഡോക്സ് സ്റ്റഡി ബൈബിളിന്റെ മലയാളം പരിശോധകൻ ആയും മലങ്കര ഓർത്തഡോക്സ് ചർച്ച് ഹിസ്റ്ററി അസോസിയേഷൻ പ്രസിഡണ്ടായും പ്രവർത്തിക്കുന്നു.

യുണൈറ്റഡ് ബോർഡ് ഓഫ് ക്രിസ്ത്യൻ ഹയർ എജുക്കേഷന്റെ ധനസഹായത്തോടെ കേരളത്തിലെങ്ങുമുള്ള ആർക്കൈവ്സുകളിൽ ഗവേഷണപര്യടനം നടത്തി. മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ (1665), മാർ ഈവാനിയോസ് (1748) എന്നിവരുടെ സുസ്താത്തിക്കോനുകൾ, മാർ ബസ്സേലിയോസ് യൽദൊ കാതോലിക്കായുടെ (1685) പള്ളിക്രമപ്പുസ്തകങ്ങൾ, ഭാരതത്തിലെ പ്രാചീന സെന്റ് തോമസ് ബൈബിൾ, തോമസ് അർക്കദിയാക്കോൻ (ഒന്നാം മാർത്തോമ്മാ) വത്തിക്കാനിലേക്കയച്ച കത്ത്, മാർ അഹത്തള്ളാ (1653) ഗോവയിൽ നിന്ന് ശെമ്മാശന്മാർ വശം കൊടുത്തയച്ച കത്ത്, കാട്ടുമങ്ങാട്ട് കൂറിലോസിന്റെ കുർബ്ബാനതക്സ, ഹൂദായ കാനോൻ 18 അക്കം കാനോൻ ആയി വ്യത്യാസപ്പെടുത്തുവാൻ റഫ്‌വർക്ക് ചെയ്ത കാനോൻ, ആർത്താറ്റ് ചെപ്പേട് (പടിയോല) എന്നിങ്ങനെ പൗരസ്ത്യ - പാശ്ചാത്യ സുറിയാനിയിലും കർസോനിയിലും വട്ടെഴുത്തിലും എഴുതിയ ഒട്ടധികം സഭാചരിത്രരേഖകൾ കണ്ടെടുത്ത് പ്രസിദ്ധീകരിച്ചു.

ഭാര്യ: കെ. വി. ഏലിയാമ്മ (റിട്ട. ഹെഡ്മിസ്ട്രസ്). മകൻ: ഡോ. പ്രസാദ് ചീരൻ, സ്നുഷ: ദീപാ പ്രസാദ്. പൗത്രിമാർ: എൽസാ പ്രസാദ്, ടെസ്സാ പ്രസാദ്, ലിസാ പ്രസാദ്. മകൾ: മേഴ്സി ജോർജ്ജ്, ജാമാതാവ്: ഡോ. പി. ഐ. ജോർജ്ജ്, ദൗഹിത്രർ: ഹിമാ ജോർജ്ജ്, റാണാ പി. ജോർജ്ജ്.

വിലാസം: ചീരൻ ഹൗസ്, കിഴക്കേ അങ്ങാടി, പഴഞ്ഞി, തൃശൂർ-680542
ഫോൺ: 9495603174.

# ഉള്ളടക്കം

# ഫാ. ഡോ. ജോസഫ് ചീരന്റെ കൃതികൾ

1. ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാനകോശം
2. ജഗദീശ് ചന്ദ്രബോസ്
3. മാർ ഇഗ്നാത്യോസിന്റെ സപ്തലേഖനങ്ങൾ (പരിഭാഷ)
4. സെമിനാർ പ്രബന്ധങ്ങൾ (എഡിറ്റർ)
5. സഭാജ്യോതിസ് മാർ ദീവന്നാസ്യോസ് (രണ്ടാം പതിപ്പ്)
6. മലങ്കരസഭയും കേരള സംസ്കാരവും
7. ഇന്ത്യൻ ഓർത്തഡോക്സ് സഭ: വിമർശാത്മക പഠനം
8. മലങ്കരയുടെ പ്രവാചകൻ
9. സഭയിലെ പ്രതിസന്ധികൾ (എഡിറ്റർ)
10. ഭാരതത്തിലെ പ്രാചീന ബൈബിൾ (പഠനം, വ്യാഖ്യാനം)
11. ആധുനിക മലയാള കവിതയും ബൈബിളും (ഗവേഷണ പ്രബന്ധം)
12. മഹാത്മാവായ കർമ്മയോഗി
13. ഒരു പരദേശയാത്രയുടെ കഥ (എഡിറ്റർ)
14. ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും (സഹ ഗ്രന്ഥകാരൻ)
15. വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ കോട്ട (സഹ ഗ്രന്ഥകാരൻ)
16. സിറിയൻ പാത്രിയർക്കീസന്മാരുടെ അധികാര ദുർവിനിയോഗം (സഹ ഗ്രന്ഥകാരൻ)
17. സണ്ടേസ്കൂൾ അധ്യാപകസഹായി (എഡിറ്റർ)
18. സംസ്കാര പഠനങ്ങൾ (ജനറൽ എഡിറ്റർ)
19. അക്ഷരങ്ങളുടെ ആചാര്യൻ (ഷഷ്ടിപൂർത്തി ഉപഹാരഗ്രന്ഥം)
20. പത്രാധിപലേഖനങ്ങൾ
21. തെരഞ്ഞെടുത്ത പ്രബന്ധങ്ങൾ
22. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ
23. മലങ്കരസഭയിലെ പടിയോലകൾ
24. ഇന്ത്യൻ ഓർത്തഡോക്സ് സഭ (എ. ഡി. 52–2007)
25. സഭാ ദർശൻ (3 മണിക്കൂർ, വീഡിയോ കാസറ്റ്)
26. മലയാളം ബൈബിളും കേരള നവോത്ഥാനവും
27. കണ്ടനാട് ഗ്രന്ഥവരി (എഡിറ്റർ, വ്യാഖ്യാനം)
28. കാതോലിക്കേറ്റിന്റെ കാലിക പ്രാധാന്യം (സഹ ഗ്രന്ഥകാരൻ)
29. കടവിൽ പൗലോസ് മാർ അത്താനാസ്യോസ്
30. നസ്രാണി കേസരി അക്കര കുര്യൻ റൈട്ടർ (സഹ ഗ്രന്ഥകാരൻ)
31. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസും 1811–ലെ ബൈബിളും (എഡി.)
32. മലങ്കരസഭയുടെ സുവർണ്ണയുഗശില്പി (വാല്യം 1, 2)
33. മലങ്കരസഭയുടെ സുവർണ്ണയുഗശില്പി (വാല്യം 3. അച്ചടിയിൽ)
34. പാലൂർ–കുന്നംകുളം ഇടവകകൾ: ചരിത്രവും സംസ്ക്കാരവും
35. മലങ്കരസഭയുടെ സമുന്നത സാരഥികൾ
36. പഴഞ്ഞിപ്പള്ളിയും പിതാക്കന്മാരും (അച്ചടിയിൽ)
37. പഴഞ്ഞിയുടെ ശ്രേഷ്ഠാചാര്യൻ
38. The Indian Orthodox Church of St. Thomas
39. മലങ്കരസഭയും കാനോനുകളും (അച്ചടിയിൽ)
40. ഓർത്തഡോക്സ് ആരാധന: ശുശ്രൂഷകളും ശുശ്രൂഷകരും

# പ്രസാധകക്കുറിപ്പ്

മലങ്കരസഭാചരിത്രം, കാനോനുകൾ, കേരള ക്രൈസ്തവചരിത്രവും സംഭാവനകളും എന്നിത്യാദി മേഖലകളിൽ ആധികാരികമായി സംസാരിക്കുവാനും ഗവേഷണ സ്വഭാവത്തോടെ എഴുതുവാനും കരുത്തുള്ള ഫാ. ഡോ. ജോസഫ് ചീരനച്ചന്റെ 40-ാമത് ഗ്രന്ഥമായി 'ഓർത്തഡോക്സ് ആരാധന: ശുശ്രൂഷകളും ശുശ്രൂഷകരും' പ്രസിദ്ധീകരിക്കുവാൻ നമ്മുടെ അദ്ധ്യക്ഷതയിൽ പ്രവർത്തിക്കുന്ന കുന്നംകുളത്തെ എം.ജെ.ഡി. പബ്ലിഷിംഗ് ഹൗസിന് സാധിക്കുന്നതിൽ ദൈവത്തെ സ്തുതിക്കുന്നു; സഹപ്രവർത്തകരെ അഭിനന്ദിക്കുന്നു.

മലങ്കരസഭ അടുത്തകാലത്ത് കണ്ടിട്ടുള്ള ശ്രേഷ്ഠ മല്പാന്മാരിൽ ഉന്നതസ്ഥാനത്തു നിൽക്കുന്ന കാലം ചെയ്ത ഭാഗ്യസ്മരണാർഹനായ യൂഹാനോൻ മാർ സേവേറിയോസ് തിരുമനസ്സുകൊണ്ട് രചിച്ചിട്ടുള്ള 'ശുശ്രൂഷ സംവിധാന സഹായി' എന്ന ഗ്രന്ഥം വൈദികർക്ക് ഏറെ പ്രയോജനം ചെയ്യുന്ന ആരാധനാമിത്രമാണല്ലോ. പൗരസ്ത്യ ഓർത്തഡോക്സ് സഭാവിഭാഗങ്ങൾ എല്ലാംതന്നെ ആ അമൂല്യഗ്രന്ഥം പ്രമാണമായി ഇന്ന് സ്വീകരിച്ചു കഴിഞ്ഞിട്ടുണ്ട്. പ. ദിദിമോസ് ബാവാ തിരുമനസ്സുകൊണ്ട് എഴുതി സഭാ ആസ്ഥാനത്തുനിന്ന് പ്രസിദ്ധീകരിച്ച 'നടപടിചട്ടങ്ങൾ' എന്ന ഗ്രന്ഥവും ചെങ്ങന്നൂർ മെത്രാസനത്തിന്റെ അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് തിരുമനസ്സുകൊണ്ട് പ്രസിദ്ധീകരിച്ച ശുശ്രൂഷകർക്കുള്ള നിർദ്ദേശങ്ങൾ എന്ന ലഘുഗ്രന്ഥവും മറ്റ് ലേഖനങ്ങളും യൂഹാനോൻ മാർ മിലിത്തിയോസ് രചിച്ച 'മദ്ബഹാ ശുശ്രൂഷകർക്കുള്ള കൈപ്പുസ്തക'വും ആരാധന ഭംഗിയാക്കുന്നതിന് ഉപകരിക്കുന്നവയാണ്.

എന്നാൽ ഓർത്തഡോക്സ് ആരാധനാശാസ്ത്രത്തെക്കുറിച്ചുള്ള ഒരു ലഘു പഠനവും അതിന്റെ പശ്ചാത്തലത്തിൽ ശുശ്രൂഷകളും അവയിൽ ശുശ്രൂഷകരുടെ പങ്കും സ്ഥാനവും എന്നവിധത്തിൽ ഒരു ഗ്രന്ഥം മലയാളത്തിൽ ശ്രദ്ധയിൽപെട്ടിട്ടില്ല. ചീരനച്ചനോടൊപ്പം ഇരുന്ന് സഭയുടെ ചരിത്രം, ആരാധന, കാനോനുകൾ എന്നീ കാര്യങ്ങൾ ചർച്ച ചെയ്തപ്പോൾ ഇത്തരം ഒരു ഗ്രന്ഥത്തിന്റെ അഭാവം പരിഹരിക്കപ്പെടേണ്ടതാണെന്ന ചിന്തയുണ്ടായി; എം.ജെ.ഡി. പബ്ലീഷിംഗ് ഹൗസിന്റെ മുൻ പ്രസിദ്ധീകരണങ്ങൾക്ക് ജന്മം ലഭിച്ചതുപോലെ ഈ കൃതിയുടെയും ബീജാവാപം നടന്നു!

ആരാധനയെക്കുറിച്ചുള്ള ഒരു പൊതു പഠനമാണ് ഒന്നാം ഭാഗത്തിൽ. പ്രാർത്ഥന, കുരിശുവര, കുമ്പിടൽ, നില്പ്, തലകുനിപ്പ്, കൈ ഉയർത്തൽ എന്നിങ്ങനെയുള്ള എല്ലാ സംജ്ഞകളും ആരാധനയിലെ പ്രത്യേക

പദങ്ങളും അവയുടെ അർത്ഥവും ആശയവുമൊക്കെ വിശകലനം ചെയ്യുന്ന വിധത്തിൽ ഈ ഭാഗം ക്രമീകരിച്ചിരിക്കുന്നു. ആണ്ടടക്കമുള്ള പ്രാർത്ഥനാ ക്രമങ്ങളും നോമ്പും പെരുനാൾമുറകളും അവയൊക്കെ അനുഷ്ഠിക്കേണ്ട രീതികളും കാനോനികമായി ഈ ഗ്രന്ഥം അപഗ്രഥിക്കുന്നു. തുടർന്ന് വി. കൂദാശകളെക്കുറിച്ചുള്ള ഒരു പഠനവും ചേർത്തിരിക്കുന്നു. വി. തൈലങ്ങൾ ഏവ? അവയുടെ ഉല്പാദനവും ഉപയോഗവും രേഖപ്പെടുത്തിയിരിക്കുന്നു.

രണ്ടാം ഭാഗം ശുശ്രൂഷാസ്ഥാനികൾക്ക് പ്രത്യേകിച്ചും ഉപയുക്തമാകുന്നതാണ്. എല്ലാ പൗരോഹിത്യ സ്ഥാനങ്ങളെക്കുറിച്ചും സ്ഥാനികളെക്കുറിച്ചും അവരുടെ കടമകളെക്കുറിച്ചുള്ള നല്ലൊരു പഠനം നടത്തിയിട്ടുണ്ട്. നമസ്കാരങ്ങളെക്കുറിച്ചുള്ള ഒരു ആധികാരിക പഠനവും ആണ്ടടക്കമുള്ള രാഗക്രമങ്ങളും വിശദീകരിക്കപ്പെട്ടിട്ടുണ്ട്. കൂടാതെ വി. കുർബാനയ്ക്കുള്ള അപ്പം ഒരുക്കൽ, ശുശ്രൂഷക്കാരുടെ വസ്ത്രധാരണവും ഒരുക്കവും, ആരാധന ഭംഗിയുള്ളതാക്കി തീർക്കുന്നതിൽ അവരുടെ പങ്കും വളരെ ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ട്. ഈ ഭാഗം ശുശ്രൂഷകൾ നടത്തുന്ന വൈദികശ്രേഷ്ഠർക്കും ഏറെ പ്രയോജനപ്പെടും. മെഴുകുതിരികൾ, ത്രോണോസിലെ മറ്റ് ഉപകരണങ്ങൾ (ഫാൻ, മൈക്ക് മുതലായവ) തുടങ്ങിയ കാര്യങ്ങൾ വരെ ബ. അച്ചന്റെ സൂക്ഷ്മപഠനത്തിന് വിധേയമായിട്ടുണ്ട്.

പതിവുപോലെ തന്റെ തനതായ നിരീക്ഷണ-വിമർശന ശൈലിയിൽ ബ. അച്ചൻ അനേകം കാര്യങ്ങൾ ഈ ഗ്രന്ഥത്തിലും ചർച്ച ചെയ്യുന്നുണ്ട്. അത് വ്യക്തിപരമായി എടുത്ത് അസ്വസ്ഥരാകാതെ ആരാധനയുടെ ആത്മാവിൽ അവയെ ഉൾക്കൊണ്ട് ക്രിയാത്മക ചർച്ചകൾക്ക് വേദിയുണ്ടാവുകയും അങ്ങനെ തിരുത്തേണ്ടവ തിരുത്തി ആരാധനയെ ഓജസുള്ളതാക്കി നിലനിർത്താൻ കഴിയേണ്ടതുമാണ്.

ഒരു ആധികാരിക ഗ്രന്ഥമെന്നതിനേക്കാളും ഒരു പഠന-ചർച്ചാ ഗ്രന്ഥം എന്ന് വിശേഷിപ്പിക്കുവാനാണ് ആഗ്രഹിക്കുന്നത്. ഈ ഗ്രന്ഥം വായിക്കപ്പെടുകയും സെമിനാരികളിലും മറ്റ് ആരാധനാ പഠനകളരികളിലും ചർച്ച ചെയ്യപ്പെടുകയും ചെയ്ത് പാകപ്പെടുന്നപക്ഷം അത്തരം ചിന്തകൾ കൂടെ കോർത്തെടുത്ത് ഒരു രണ്ടാം പതിപ്പ് കൂടുതൽ ആധികാരികമായി പുറത്തിറക്കുവാൻ കഴിയും.

ചുരുക്കത്തിൽ ഇപ്പോൾ ഈ ഗ്രന്ഥത്തെ ഒരു ചർച്ചാവേദിയായി മാത്രം എടുക്കുകയും ക്രിയാത്മകചർച്ചകൾ നടക്കുകയും ആരാധനാവിഷയങ്ങൾ കൂട്ടായി ഇരുന്ന് സെമിനാറുകളിലൂടെ പഠിക്കുകയും പ. സുന്നഹദോസ് ഇക്കാര്യങ്ങളിൽ അവസാന ആധികാരിക വാക്കുകൾ പറയുവാൻ

ഇടയാവുകയും വേണം. ആയതിലേക്കുള്ള ഒരു ആഹ്വാനം മാത്രമാണ് ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിലൂടെ ആഗ്രഹിക്കുന്നത്.

ബ. ജോസഫ് ചീരനച്ചനോടും ഒപ്പം ഈ ഗ്രന്ഥം അണിയിച്ചൊരുക്കിയ ശ്രീ. ജോയ്സ് തോട്ടയ്ക്കാടിനോടും ഗ്രന്ഥത്തിന്റെ മുദ്രണചിലവുകൾ ഏറ്റെടുത്തിരിക്കുന്ന ഡോ. പ്രസാദ് ചീരനോടും എം.ജെ.ഡി. പബ്ലിഷിംഗ് ഹൗസ് കടപ്പെട്ടിരിക്കുന്നു.

അനുവാചകലോകത്തേക്ക് ഏറ്റവും സ്നേഹത്തോടെ ഈ ഗ്രന്ഥം അവതരിപ്പിക്കുന്നു.

ക്രിസ്തുവിൽ നിങ്ങളുടെ ഇടയൻ

**ഡോ. ഗീവർഗ്ഗീസ് യൂലിയോസ് മെത്രാപ്പോലീത്താ**

പരുമലസെമിനാരി
4 മെയ് 2013

## വാങ്മുഖം

# മറ്റൊരു ഗുരുദക്ഷിണ

നമ്മുടെ ദേവാലയങ്ങളിലെ ആരാധനകൾ ഹൃദ്യവും അനുഗ്രഹ പ്രദവും ആകുന്നതിന് ശുശ്രൂഷക്കാരുടെ സേവനം കുറ്റമറ്റതാക്കേണ്ട തുണ്ട്. നിർഭാഗ്യവശാൽ ഇന്ന് അവർക്കാവശ്യമായ നിർദ്ദേശങ്ങളോ പരി ശീലനങ്ങളോ ലഭിക്കാതെ പോകുന്നു. അവർ ചെയ്യുന്നത് എന്താണെന്നോ എന്തിനാണെന്നോ അവർക്കറിഞ്ഞു കൂടാ. അവർ കണ്ടിട്ടുള്ള കാര്യങ്ങളെ അവർ അനുകരിക്കുവാൻ വിധിക്കപ്പെട്ടിരിക്കുന്നു. ബഹു. വൈദികർക്ക് പലപ്പോഴും അവരുടെ ചെയ്തികൾ കാണുവാനോ തിരുത്തുവാനോ കഴി യാതെ പോവുന്നു. ചില സ്ഥലങ്ങളിൽ അനാവശ്യവും അപ്രസക്തവും ആയ ക്രിയാനുഷ്ഠാനങ്ങളും രാഗമുറകളും അരങ്ങേറുന്നുണ്ട്. ഏതാണ് ശരി എന്ന് കൃത്യമായി അറിയാത്തതുകൊണ്ട് ആരും തിരുത്തലുകൾക്ക് ശ്രമിക്കാറില്ല. വൈദികർക്ക് അനുഷ്ഠിക്കാനുള്ള കർമ്മാനുഷ്ഠാനങ്ങളെ സംബന്ധിച്ച് അഭിവന്ദ്യ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോ ലീത്താ രചിച്ച 'ശുശ്രൂഷാ സംവിധാനം' ഒരു ഫലപ്രദമായ മാർഗ്ഗദർശി യാണ്. എന്നാൽ ശുശ്രൂഷക്കാർക്ക് മാർഗ്ഗദർശനം നൽകുന്ന ഗ്രന്ഥങ്ങൾ ഏറെയില്ല. ചില പ്രാദേശിക പതിവുകളെ ന്യായീകരിക്കുവാനായി ചില 'ശുശ്രൂഷാ സഹായികൾ' ഇറങ്ങിയിട്ടുണ്ട്. എന്നാൽ അവ ആരാധനയുടെ മർമ്മം ഗ്രഹിച്ച മല്പാന്മാർ രചിച്ചവയല്ലാത്തതിനാൽ പലപ്പോഴും ഉപരി പ്ലവമായ നിലപാടുകളാണ് സ്വീകരിച്ചിട്ടുള്ളത്. ഈ അടുത്തകാലത്തിറ ങ്ങിയ 'മദ്ബഹാ ശുശ്രൂഷകർക്കുള്ള കൈപ്പുസ്തകം' വലിയ പ്രതീക്ഷ യോടെയാണ് പഠിക്കുവാൻ ശ്രമിച്ചത്. പ്രയോജനകരമായ പല വിവര ണങ്ങളും അതിലുണ്ടെങ്കിലും അതിലെ ചില നിർദ്ദേശങ്ങൾ അസ്വീകാ ര്യങ്ങളായി തോന്നി. ഈ പുസ്തകത്തിൽ അപ്രകാരം അസ്വീകാര്യമായി അനുഭവപ്പെട്ട ഭാഗങ്ങൾ പരാമർശിച്ചിട്ടുണ്ട്; അവ അസ്വീകാര്യമാവാനുള്ള കാരണങ്ങളും ചർച്ച ചെയ്തിട്ടുണ്ട്.

സഭാ മാസികകളിൽ പതിവായി കാണുന്ന ചില നിർദ്ദേശങ്ങളും അഭി പ്രായങ്ങളും ഇതെഴുതുന്ന ആളെ പലപ്പോഴും ഭയപ്പെടുത്തുന്നു. പല നിർദ്ദേശക ലേഖനങ്ങളുടെയും പിന്നിൽ ആഴമായ പഠനങ്ങളോ ഓർത്ത ഡോക്സ് ആരാധനയുടെ മൗലികതകളെപ്പറ്റി ദിശാബോധമോ കാണാ റില്ല. ചില വൈദികർ ആരാധനകളിൽ വരുത്തിയിട്ടുള്ള ദുഃസ്വാതന്ത്ര്യ ങ്ങൾ പല സ്ഥലങ്ങളിലും ചട്ടങ്ങളായി മാറിയിട്ടുണ്ട്. അവയെ അനാവ ശ്യമായി ന്യായീകരിക്കുവാൻ പലരും ശ്രമിക്കുന്നു. ശുശ്രൂഷയുടെ അനു ഷ്ഠാനങ്ങൾ എന്താണ്? എന്തിനാണ്? എങ്ങനെയാണ്? എന്നിങ്ങനെ മർമ്മ

പ്രധാനമായ അന്വേഷണങ്ങൾ നടത്തുവാൻ പലരും വിമുഖരാണ്; അനർഹരുമാണ്.

പതിറ്റാണ്ടുകളായി ഇതെഴുതുന്ന ആളിനെ അസ്വസ്ഥമാക്കിയ ചില ചിന്തകൾ ആണ് മുകളിൽക്കുറിച്ചത്. ഓർത്തഡോക്സ് സുറിയാനി സഭയിലെ ആരാധനകളുടെ മർമ്മം ഗ്രഹിച്ച മല്പാൻ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ എളിയ ശിഷ്യൻ എന്ന നിലയിൽ മദ്ബഹാകളിലെ അജാഗ്രതകളും അനവധാനതകളും എന്നെ ചിന്താധീനൻ ആക്കാറുണ്ട്. നമ്മുടെ ശുശ്രൂഷകർക്ക് ആരാധന, അതിന്റെ നിർവഹണം, അതിന്റെ വേദപുസ്തക പ്രാധാന്യം, അതിന്റെ നിർവഹണത്തിൽ തങ്ങൾക്കുള്ള പങ്ക് എന്നിവയെപ്പറ്റി കാര്യമായ പ്രബോധനങ്ങൾ ഫലപ്രദമായി ലഭിക്കുന്നില്ലല്ലോ എന്നത് എന്നെ വേദനിപ്പിച്ചു. യോഗ്യന്മാരായ പല ഉന്നതസ്ഥാനികളും ഈ രംഗത്തേക്ക് വരുവാൻ ശ്രമിക്കാത്ത പരിതഃസ്ഥിതിയിൽ ലഭ്യമായ അറിവുകളെയും അനുഭവങ്ങളെയും രേഖപ്പെടുത്തി വയ്ക്കേണ്ടത് അനിവാര്യമാണെന്ന് ചില അടുത്ത സുഹൃത്തുക്കൾ പ്രേരണ ചെലുത്തിയപ്പോൾ ഈ സാഹസത്തിന് ഒരുങ്ങുവാൻ ഞാൻ ധൈര്യപ്പെട്ടതാണ്. പതിനൊന്ന് വയസ് മുതൽ അറുപത്തിയെട്ട് വയസ്സ് വരെ അഞ്ച് പതിറ്റാണ്ടിലേറെ കാലം ഞാൻ മദ്ബഹായെ ശുശ്രൂഷിച്ചിട്ടുണ്ട്. മൂറോൻ കൂദാശ, മേല്പട്ടസ്ഥാനാരോഹണം, സൈത്തു കൂദാശ, പള്ളിക്കൂദാശ, വിവിധ പട്ടംകൊടകൾ, കഹനൈത്താ, കന്തീലാ തുടങ്ങിയ ശുശ്രൂഷകളിൽ വി. മദ്ബഹായിൽ പൂർണ്ണ അംശവസ്ത്രങ്ങളണിഞ്ഞ് അവയെ സൂക്ഷ്മമായി നിരീക്ഷണം ചെയ്യുവാൻ ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. വി. കുർബ്ബാന തുടങ്ങിയ കൂദാശകൾ, പള്ളിക്കൂദാശ, പട്ടംകൊട, കഹനൈത്താ, കന്തീലാ തുടങ്ങിയ ശുശ്രൂഷകളുടെ നിർവഹണവും മർമ്മങ്ങളും മാർ സേവേറിയോസ് മല്പാനിൽനിന്ന് നേരിട്ട് പഠിക്കുവാൻ അവസരം ഉണ്ടായി. പലപ്പോഴും അദ്ദേഹത്തിന്റെ അർക്കദിയാക്കോൻ ആയി പ്രവർത്തിക്കുവാൻ അവസരം ഉണ്ടായിട്ടുണ്ട്. പ്രത്യേക അനുവാദം സിദ്ധിച്ച വൈദികർക്ക് നടത്തുവാൻ അവകാശമുള്ള എല്ലാ ശുശ്രൂഷകളും നടത്തുവാൻ ഗുരുനാഥൻ എന്നെ രേഖാമൂലമായ കല്പന നൽകി അധികാരപ്പെടുത്തിയിട്ടുണ്ട്. ഗുരുനാഥന്റെ നിയോഗപ്രകാരം തൊഴിയൂർ സഭയിലെ ചില മേല്പട്ടക്കാർക്കും കൊച്ചി ഭദ്രാസനത്തിലെ ഏതാനും വൈദികർക്കും പരിശീലനം നൽകുവാൻ അവസരം ലഭിച്ചിട്ടുണ്ട്. ഈ അനുഭവങ്ങളുടെ കൈമുതൽ ഒരു പുസ്തക രചനയിലൂടെ അനേകർക്ക് പ്രയോജനപ്രദമാവും എന്ന ഉത്തമവിശ്വാസത്താൽ ആണ് ഞാൻ ഈ ലഘു പുസ്തകം രചിക്കുവാൻ ഒരുങ്ങിയത്. ആരാധനാകാര്യങ്ങളിൽ ഞാൻ പുറപ്പെടുവിക്കുന്ന പല അഭിപ്രായങ്ങൾക്കും മൗലികതയുണ്ട് എന്നും അവ രേഖപ്പെടുത്തി പ്രസിദ്ധപ്പെടുത്തണമെന്നും ഈ വിഷയത്തിൽ വളരെ ഉത്ക്കണ്ഠകൾ ഉള്ള ഡോ.

ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ നിരന്തരം പ്രചോദിപ്പിച്ചതും ഈ രചനയ്ക്ക് കാരണമായിട്ടുണ്ട്. ഗുരുനാഥന്റെ മനസ് വായിക്കുവാൻ പലപ്പോഴും ശ്രമിച്ചിട്ടുള്ള ആളെന്ന നിലയിൽ ഈ പുസ്തകത്തിന് എന്തെങ്കിലും മൗലികത ഉണ്ടെങ്കിൽ അതിന്റെ ബഹുമതി എന്റെ ഗുരുനാഥന് അവകാശപ്പെട്ടതാണ്. പുസ്തകത്തിന് എന്തെങ്കിലും പോരായ്മകൾ ഉണ്ടെങ്കിൽ അതിന്റെ പൂർണ്ണ ഉത്തരവാദിത്തം എനിക്ക് തന്നെയാണ്. പോരായ്മകൾ അനുഭവപ്പെടുന്നവർ അക്കാര്യങ്ങൾ സകാരണം, സപ്രമാണം എന്നെ അറിയിക്കണമെന്ന് അഭ്യർത്ഥിക്കട്ടെ.

എം.ജെ.ഡി. പബ്ലിഷേഴ്സ് പ്രസിദ്ധപ്പെടുത്തുന്ന ഈ ഒമ്പതാം പുസ്തകം രചിക്കുവാൻ അവസരം ഉണ്ടായതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. ഞങ്ങളുടെ അദ്ധ്യക്ഷനും അഹമ്മദ്ബാദ് മെത്രാസനത്തിന്റെ ഇടയനുമായ പുലിക്കോട്ടിൽ ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായോടുള്ള നന്ദി ഔപചാരികമായി പ്രകാശിപ്പിക്കട്ടെ. ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം സ്പോൺസർ ചെയ്യുവാൻ എന്റെ യാതൊരു പ്രേരണയും കൂടാതെ തയാറായ എന്റെ പുത്രനോട് എനിക്ക് സന്തോഷമുണ്ട്. ഡോക്ടറേറ്റ് ലഭിച്ചതിന്റെ ഫലമായി അസോസ്യേറ്റ് പ്രൊഫസർ ആയി ഉദ്യോഗക്കയറ്റം കിട്ടിയ അവൻ, അവന് ലഭിച്ച അരിയർ ശമ്പളം ആണ് ഈ ഗ്രന്ഥം സ്പോൺസർ ചെയ്യുവാൻ ഉപയോഗിക്കുന്നത്. 'ഫാ. ഗീവർഗീസ് ചീരൻ സ്മാരക കൃപാ ചാരിറ്റബിൾ ട്രസ്റ്റി'ന്റെ പ്രഥമ പ്രവർത്തനമായിട്ടാണ് അവൻ ഈ സൽകൃത്യം ചെയ്യുന്നത് എന്നത് എന്നെ കൂടുതൽ സന്തോഷിപ്പിക്കുന്നു. ദൈവം അവനെ അനുഗ്രഹിക്കട്ടെ.

2013 മെയ് 16-ന് എന്റെ ഗുരുനാഥൻ ദിവംഗതനായിട്ട് 23 വർഷം തികയുന്നു. 2014-2015 അദ്ദേഹത്തിന്റെ ചരമ രജതജൂബിലി വർഷം ആണ്. ജൂബിലിവർഷത്തിന്റെ പ്രഥമ പ്രവർത്തനമായി ഈ ലഘുഗ്രന്ഥം ആ മഹാമല്പാന്റെ അഭിമാനകരമായ സ്മരണയിൽ അദ്ദേഹത്തിന്റെ പാദങ്ങളിൽ സമർപ്പിക്കുന്നു. ഈ എളിയ ശിഷ്യന്റെ മറ്റൊരു ഗുരുദക്ഷിണയായി, മലങ്കരയുടെ അതുല്യ പ്രവാചകൻ ആയിരുന്ന ആ ക്രാന്തദർശി സന്തോഷപൂർവ്വം സ്വീകരിച്ച് എന്നെ അനുഗ്രഹിക്കുന്നത് ആത്മീയ നയനങ്ങളാൽ ഞാൻ കാണുന്നു.

പ്രസിഡണ്ട് മെത്രാപ്പോലീത്താ ഈ ഗ്രന്ഥം പൂർണ്ണമായി വായിക്കുന്നതിനും ചർച്ച ചെയ്യുന്നതിനും ഏറെ സമയം വേണ്ടിവന്നു. ഉത്തരേന്ത്യയിലും വിദേശത്തുമായി തിരക്കിട്ട യാത്രകൾ മൂലം ഇതിന്റെ പ്രസിദ്ധീകരണം മൂന്ന് മാസത്തിലേറെ വൈകി. ഇതിനിടയിൽ 'ശുശ്രൂഷകമിത്രം' എന്ന പേരിൽ ഒരു പുസ്തകം പുറത്തിറങ്ങി. തിടുക്കത്തിൽ തയാറാക്കേണ്ടി വന്നതിനാലാകാം പ്രാദേശിക വ്യത്യസ്തതകളെ ഏകീകരി

ക്കുവാൻ ആവശ്യമായ ചർച്ചകൾ ആ പുസ്തകം ഒഴിവാക്കിയത്. വ്യത്യസ്തകൾ എന്തൊക്കെ? അവയുടെ തത്വങ്ങൾ എന്ത്? അവയുടെ അനുഷ്ഠാനത്തിൽ ഐകരൂപ്യം എങ്ങനെ പ്രാവർത്തികമാക്കാമെന്നതൊക്കെ വിശദീകരിക്കുവാൻ ഞാൻ നടത്തിയ ശ്രമം വിജയിച്ചുവോ എന്ന് നിശ്ചയിക്കേണ്ടത് മാന്യ വായനക്കാരാണ്.

ഔദ്യോഗികകൃത്യങ്ങളിൽ നിന്നു വിരമിച്ച് വായിക്കുവാനും എഴുതുവാനും ഉള്ള ശക്തി എന്നിൽ അവശേഷിപ്പിച്ച 'കൃപ'യുടെ മുമ്പിൽ നമിച്ചുകൊണ്ട് ഈ പുസ്തകം പിപഠിഷുക്കളായ വായനക്കാരുടെ മുമ്പിൽ അവതരിപ്പിച്ചുകൊള്ളട്ടെ.

**ഗ്രന്ഥകർത്താവ്**

പഴഞ്ഞി
1-5-2013



പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ വി. കുർബ്ബാനയിൽ. യോഹന്നാൻ മല്പാൻ (യൂഹാനോൻ മാർ സേവേറിയോസ്), ഫാ. ഡോ. കെ. ഫീലിപ്പോസ് (മാർ തെയോഫിലോസ്) തുടങ്ങിയവർ സമീപത്ത്.

## ഭാഗം 1

# ഓർത്തഡോക്സ് ആരാധനകൾ

സ്രഷ്ടാവും സൃഷ്ടിയും തമ്മിലുള്ള സമ്പർക്കവും സംസർഗ്ഗവും സാധ്യവും സുഗമവും ആക്കുന്ന മാധ്യമമാണ് ആരാധന. സുവിശേഷ പ്രചരണം, ആതുര സേവനം, സാമുഹ്യോദ്ധാരണം എന്നീ വിവിധ പരിപാടികളും പദ്ധതികളും ലക്ഷ്യങ്ങളും ക്രൈസ്തവ സഭകൾക്കുണ്ടെങ്കിലും ഓർത്തഡോക്സ് സഭകൾ ആരാധനയ്ക്ക് ജീവശ്വാസം എന്ന പ്രഥമസ്ഥാനം നൽകുന്നു. ആരാധനയിൽ പ്രസംഗവും വേദവായനയും പാട്ടുകളും പ്രാർത്ഥനകളും ധ്യാനവും ദൈവശാസ്ത്രവും വേദശാസ്ത്രവും അടങ്ങിയിട്ടുണ്ട്. ആരാധനയിലെ മുഖ്യഘടകമായ പ്രാർത്ഥനയെ സ്വർഗ്ഗീയ ഭണ്ഡാരം തുറക്കുന്ന താക്കോലായി പിതാക്കന്മാർ വ്യാഖ്യാനിച്ചിട്ടുണ്ട്. ആരാധനയിൽ ശരീരാത്മദേഹികൾക്കു പൂർണ്ണമായ പങ്കാളിത്തം ലഭിക്കുവാൻ സംവിധാനമുണ്ട്. നാവു കൊണ്ട് ചൊല്ലുന്നു, കൈ കൊണ്ട് കുരിശു വരയ്ക്കുന്നു. കാൽമുട്ടുകൾ മടക്കി കുമ്പിടുന്നു. കണ്ണുകൾ സ്വർഗ്ഗത്തിലേക്കുയർത്തുന്നു. ചിലപ്പോൾ തല കുനിക്കുന്നു. സുഗന്ധവാസന മൂക്കു കൊണ്ട് ആസ്വദിക്കുന്നു. സമാധാനദാനം ത്വക്കിനെ സ്പർശിക്കുന്നു. ഗാനങ്ങൾ ചെവിയെയും ചലനദൃശ്യങ്ങൾ കണ്ണുകളെയും ആരാധനയിൽ പങ്കുകാരാക്കുന്നു. ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും സ്വർഗ്ഗീയ ദൃശ്യങ്ങളുമായി സംവദിക്കുന്നു. ഇങ്ങനെ നോക്കിയാൽ പഞ്ചേന്ദ്രിയങ്ങളും മനസ്സും ആത്മാവും പങ്കെടുത്ത് അനുഭവിക്കുന്ന ഒരു വിരുന്നാണ് ആരാധന. കർത്താവ് പഠിപ്പിച്ച പ്രാർത്ഥനയുടെ ശില്പമാതൃകയിലാണ് പ്രാർത്ഥനയുടെ ഘടന സംവിധാനം ചെയ്തിട്ടുള്ളത്. സ്തുതിപ്പ്, കൃതജ്ഞത, യാചന, മാധ്യസ്ഥ പ്രാർത്ഥന ഇവയാണ് പ്രധാന ഘടകങ്ങൾ. ജീവിച്ചിരിക്കുന്നവരും, മരിച്ചു പോയവരും ക്രിസ്തുവിന്റെ ഏകശരീരത്തിന്റെ ഭാഗമാകയാൽ അവർ ആരാധനയിൽ പ്രാർത്ഥനയിലൂടെ വളരുന്നു. പരസ്യാരാധനയിലെ സാമൂഹ്യമാനം അവഗണിക്കാവതല്ല. ആരാധനയ്ക്ക് മനുഷ്യനോളം പഴക്കമുണ്ട്. ആരാധനയുടെ എല്ലാ ഘടകങ്ങളും ബലിയനുഷ്ഠാനത്തിൽ അടങ്ങിയിട്ടുണ്ട്. മോശയുടെ കാലം വരെ ഗോത്രത്തലവന്മാർ പ്രാകൃതമായ ബലി പൂജകൾ നിർവ്വഹിച്ചു. മോശയുടെ കാലത്ത് നിർദ്ദിഷ്ടമായ ക്രമീകരണങ്ങൾ ഉണ്ടായി. ശലോമോന്റെ കാലത്ത് ദേവാലയവും വർണ്ണപ്പകിട്ടാർന്ന ആരാധനാ സമ്പ്രദായങ്ങളും ഉണ്ടായി. ഗാംഭീര്യം മുറ്റിനിന്ന യഹൂദാരാധന ക്രൈസ്തവാരാധനയെ ഗണ്യമായി സ്വാധീനിച്ചു.

ക്രൈസ്തവാരാധനകൾ സഭയുടെ മാതാവായ യെരുശലേമിൽ വച്ച്

രൂപപ്പെട്ടു. സഭയുടെ വികാസദശയിൽ ഓരോ സ്ഥലത്തെയും സംസ്കാര പാരമ്പര്യങ്ങൾ സ്വാംശീകരിച്ച് രൂപപരമായ വളർച്ച നേടിയെങ്കിലും അന്തഃസത്ത മാറ്റമില്ലാതെ തുടർന്നു. ആരാധനയിൽ വൈവിധ്യവും വിശ്വാസത്തിൽ ഐക്യവും: ആരാധനാ പഠനത്തിൽ ഇതാണ് അടിസ്ഥാന തത്വം. മലങ്കരസഭ ആദ്യകാലങ്ങളിൽ ബന്ധപ്പെട്ടിരുന്ന അലക്സാന്ത്രിയൻ, പേർഷ്യൻ സഭകളുടെ ആരാധനക്രമങ്ങൾ നാം സ്വീകരിച്ചു എന്ന് കരുതാം. മലങ്കരയിലെ യഹൂദ സാന്നിദ്ധ്യം മൂലം മാർത്തോമ്മാശ്ലീഹാ അരമായ സുറിയാനി ഭാഷ ആരാധനയിൽ ഉപയോഗിച്ചു. അലക്സാന്ത്രിയ, പേർഷ്യ എന്നീ സ്ഥലങ്ങളിൽ അരമായ ക്രമങ്ങൾ നിലനിന്നിരുന്നതു മൂലം അവരുമായി സംസർഗ്ഗത്തിലായിരുന്ന നമുക്ക് ആ ഭാഷയിലെ ആരാധന അന്യമെന്ന് തോന്നിയില്ല. അരമായ ഭാഷയോട് സമാനമായ പൗരസ്ത്യ സുറിയാനി (കൽദായ) നാം ഉപയോഗിച്ചു. പോർത്തുഗീസ് ആഗമനത്തോടെ ആവിർഭവിച്ച മലബാർ റീത്തുകാരും പൗരസ്ത്യ സുറിയാനി ഉപയോഗിച്ചു. 17-ാം നൂറ്റാണ്ടിൽ സിറിയൻ ബന്ധം (അന്ത്യോഖ്യൻ) ഉണ്ടായത് മുതലാണ് നാം പാശ്ചാത്യ സുറിയാനി ക്രമങ്ങൾ സ്വീകരിച്ചത്. ഇന്ന് നാം ഉപയോഗിക്കുന്ന ക്രമങ്ങൾ ആകൃതിയിലും പ്രകൃതിയിലും പാശ്ചാത്യ സുറിയാനി മൂലഭാഷയിൽ വിരചിക്കപ്പെട്ടവയാണ്. നിലവിലുള്ള ആരാധനാ സാഹിത്യം അതിവിപുലമാണ്. അവയെ മൂന്ന് ഭാഗങ്ങളായി മനസ്സിലാക്കാവുന്നതാണ്.

## I. പ്രാർത്ഥന

എപ്പോഴും നടത്താവുന്നതാണെങ്കിലും പ്രതിദിനം ഏഴ് യാമങ്ങളിലേക്ക് നിർബന്ധിതമായ പ്രാർത്ഥനകൾ സഭ ക്രമീകരിച്ചിട്ടുണ്ട്. കർത്താവിന്റെ കഷ്ടാനുഭവ ഘട്ടങ്ങളാണ് യാമനിർണ്ണയത്തിന് നിയാമകം. ഗത്സമനയിൽ കർത്താവിനെ ബന്ധിച്ചു (രാത്രി), കർത്താവിനെ വിസ്തരിച്ചു (പ്രഭാതം), പീലാത്തോസ് വിധി പ്രസ്താവിച്ചു (മൂന്നാം മണി), കർത്താവിനെ കുരിശിച്ചു (ആറാം മണി-ഉച്ച), കർത്താവ് പ്രാണനെ വിട്ടു (ഒമ്പതാം മണി), കർത്താവിനെ കുരിശിൽ നിന്നിറക്കി (സന്ധ്യാ), കർത്താവിനെ സംസ്കരിച്ചു (സുത്താറ).

സാധാരണ രാത്രി, പ്രഭാതം, മൂന്നാം മണി, ആറാം മണി എന്നിവ ചേർത്ത് പ്രഭാതത്തിലും ഒമ്പതാം മണി, സന്ധ്യ, സൂത്താറ എന്നിവ ചേർത്തു സന്ധ്യയിലും നടത്തുന്നു. വലിയ നോമ്പിലും മൂന്ന് നോമ്പിലും കഷ്ടാനുഭവ ആഴ്ചയിലും മൂന്ന് സമയങ്ങളിൽ (മൂന്നാം മണിയും ആറാം മണിയും, ഒമ്പതാം മണിയും ചേർത്ത് ഉച്ചയിൽ നടത്തും). പ്രാർത്ഥനയിൽ ചില ക്രമീകരണങ്ങൾ ഉണ്ട്. **1. കുരിശു വര**, കൗമ്മായിലെ ത്രിശുദ്ധ കീർത്തനത്തിലും വിശ്വാസപ്രമാണത്തിലെ മനുഷ്യാവതാര

മർമ്മങ്ങൾ അനുസ്മരിക്കുമ്പോഴും (സ്വർഗ്ഗത്തിൽ നിന്നിറങ്ങൽ, ക്രൂശീകരണം, സ്വർഗ്ഗത്തിലേക്ക് കരേറൽ) മൂന്ന് പ്രാവശ്യം കുമ്പിട്ട് കുരിശു വരയ്ക്കും. കുരിശു കാണുമ്പോഴും കുരിശിന്റെ കേൾവിയിലും മേൽപ്പട്ടക്കാർ, പട്ടക്കാർ ഇവരുടെ കൈ മുത്തുമ്പോഴും ശുബഹോ.. (ത്രിത്വസ്തുതി) ചൊല്ലി പട്ടക്കാർ ജനത്തെ ആശീർവദിക്കുമ്പോഴും ത്രിത്വനാമം പറയുമ്പോഴും കുരിശു വരയ്ക്കണം. എല്ലാ വാഴ്വിലും കുരിശു വരയ്ക്കണം. കശീശാ പട്ടംകൊടയിൽ സ്ഥാനാർത്ഥിയുടെ മുഖത്തും മാമ്മൂദീസായിൽ സ്നാനാർത്ഥിയുടെ മുഖത്തും, വെള്ളത്തിന്മേലും കാർമ്മികൻ സ്ലീബാ ഭാഷയിൽ ഊതുന്നു.

### 2) കുമ്പിടീൽ

ഞായറാഴ്ചകളിലും മാറാനായ പെരുന്നാളുകളിലും ഉയിർപ്പു മുതൽ പെന്തിക്കോസ്തി വരെയുള്ള ദിവസങ്ങളിലും കുമ്പിടീൽ ഇല്ല. വി. കുർബ്ബാന അനുഭവിക്കുന്നവർ അന്ന് സന്ധ്യാനമസ്കാരം വരെ കുമ്പിടുവാൻ പാടില്ല. മൂന്ന് നോമ്പിലും വലിയനോമ്പിലും ഉച്ചനമസ്കാരത്തിൽ വിശ്വാസപ്രമാണം കഴിഞ്ഞ് അനുഗ്രഹാപേക്ഷ ചൊല്ലി (40) നാൽപ്പത് തവണ കുമ്പിടുന്നു. മറ്റെല്ലാ ദിവസങ്ങളിലും എല്ലാ യാമപ്രാർത്ഥനകളിലും മുട്ടുകുത്തിയാണ് നമസ്ക്കരിക്കേണ്ടത്.

മുട്ടുകുത്തി പ്രാർത്ഥന: വി. കുർബ്ബാനയിൽ കാർമ്മികൻ നാലു തവണ മുട്ടുകുത്തി പ്രാർത്ഥിക്കുന്നു. കശീശ്ശായുടെ പട്ടംകൊടയിൽ സ്ഥാനാർത്ഥി രണ്ടു കാലുകളും മുട്ടുകുത്തിയും, പൂർണ്ണശെമ്മാശനാകാനുള്ളവർ വലതുകാൽമുട്ടു കുത്തിയും സ്ഥാനം സ്വീകരിക്കണം. പെന്തിക്കോസ്തി ആരാധനയിൽ മൂന്ന് ശുശ്രൂഷകളിലും പട്ടക്കാരന്റെ ആഹ്വാനമുണ്ടാകുമ്പോൾ എല്ലാവരും മുട്ടുകുത്തി പ്രാർത്ഥിക്കുന്നു.

### 3) നില്പ്

നിന്നുകൊണ്ടുള്ള ആരാധനയാണ് പൗരസ്ത്യ പാരമ്പര്യം. അപ്രധാന സമയങ്ങളിൽ വൃദ്ധന്മാർക്കും രോഗികൾക്കും ക്ഷീണിതർക്കും ഇരിക്കാം (പ്രബോധനപരമായ സെദ്റാകൾ, തുബ്ദേനുകൾ, പ്രസംഗങ്ങൾ മുതലായവ). 'കൗമ്മാ' എന്ന പദത്തിന് 'നിൽപ്പ്' എന്നർത്ഥം. നിന്നുകൊണ്ടുള്ള പ്രാർത്ഥന എന്ന് ആശയം. യോഗങ്ങളിൽ എന്നപോലെ നമസ്ക്കാരസമയത്ത് ഇരിക്കുന്നത് ഉചിതമല്ല; യോഗ്യവുമല്ല.

**4) തല കുനിക്കണം** എന്ന് കുർബ്ബാനയിലും മാമ്മൂദീസായിലും പട്ടം കൊടയിലും മറ്റു ശുശ്രൂഷകളിലും ആഹ്വാനമുണ്ടാകുമ്പോൾ തല കുനിച്ച് പ്രാർത്ഥനയിൽ പങ്കുചേരണം. കാർമ്മികർ തല കുനിച്ചുകൊണ്ട് രഹസ്യ പ്രാർത്ഥനകൾ ചൊല്ലണം.

### 6) കൈ ഉയർത്തൽ

കർത്തൃപ്രാർത്ഥനയിൽ എല്ലാവരും കൈ ആകാശത്തിലേക്ക് ഉയർത്തണം. കൂദാശകളിൽ പ്രധാന പ്രാർത്ഥനകൾക്ക് കാർമ്മികർ കൈകൾ വിടർത്തിപ്പിടിക്കുന്നു.

സ്ത്രീകൾ പള്ളികളിൽ സന്നിഹിതരാകുമ്പോഴും ശുശ്രൂഷകളിലും പ്രാർത്ഥനകളിലും പങ്കുകൊള്ളുമ്പോഴും ദൈവവചനം വായിക്കുമ്പോഴും കേൾക്കുമ്പോഴും വിനയത്തിന്റെ ഭാഗമായി തല വസ്ത്രം കൊണ്ട് മൂടുന്നു.

### 7) പ്രദക്ഷിണം

വലംവയ്ക്കൽ എന്നർത്ഥം. വടക്കേ വാതിൽ വഴി പുറത്തിറങ്ങി പടിഞ്ഞാറോട്ട് പോകുന്നത് അപ്രദക്ഷിണമാണ് (ഇടത്തോട്ട് പോകുന്നതിനാൽ). തെക്കേ വാതിൽ വഴി പുറത്തിറങ്ങി പടിഞ്ഞാറോട്ട് പോകുന്നത് പ്രദക്ഷിണം. ആ അർത്ഥത്തിൽ ദുഃഖവെള്ളിയാഴ്ച മാത്രമേ പ്രദക്ഷിണം നടത്തുന്നുള്ളു. മറ്റുള്ള ദിവസങ്ങളിൽ നടത്തുന്നത് അപ്രദക്ഷിണമാണ്.

### ആരാധനയിലെ സാങ്കേതിക പദങ്ങൾ

**1) ആമ്മീൻ** – സത്യം തന്നെ, അപ്രകാരം തന്നെ എന്നർത്ഥം. പ്രാർത്ഥനകളുടെ ഒടുവിൽ ചൊല്ലുന്നു. ആമ്മീൻ നമ്മെ പ്രാർത്ഥനകളിൽ പങ്കുകാരാക്കുന്നു. വേദവിപരീതികളുടെ പ്രാർത്ഥനകൾക്ക് ആമ്മീൻ പറഞ്ഞുകൂടാ.

**2) ബാറെക്മോർ** – യജമാനനെ വാഴ്ത്തണമേ എന്നർത്ഥം. ഈ അപേക്ഷയ്ക്ക് പ്രതികരണമായിട്ടാണ് കാർമ്മികർ ശുബ്ഹോ എന്ന ത്രിത്വ സ്തുതി ചൊല്ലി അനുഗ്രഹിക്കുന്നത്. വാഴ്ത്താൻ അനുവാദമുള്ള വൈദികർ മാത്രം ശുബഹോ ചൊല്ലുന്നു.

**3) മെനഓലം** – ആദിമുതൽ എന്നേക്കും ഉണ്ടായിരിക്കട്ടെ എന്ന് അർത്ഥം. ഇത് ശുബഹോയുടെ പ്രതികരണവാക്യമാണ്. ശുശ്രൂഷകളുടെ പ്രാരംഭകമായ 'ശുബ്ഹോ'യ്ക്ക് വേറെ പ്രതിവാക്യം (ബലഹീനരും...) ഉണ്ട്.

**4) കുറിയേലായിസോൻ** – ഈ ഗ്രീക്കു പദത്തിന് കർത്താവേ ഞങ്ങളോട് കരുണയുണ്ടാകണമേ എന്ന് അർത്ഥം ('കരുണ ചെയ്യണമേ' എന്ന സ്ഥാനത്ത് 'അനുഗ്രഹിക്കണമേ' (ബാറെക്മോർ) എന്ന് പറയുന്നത് ശരിയല്ല). ലുത്തിനിയ, തുബ്ദേൻ, രഹസ്യ പ്രാർത്ഥന ചൊല്ലുന്ന സമയങ്ങൾ എന്നീ നേരങ്ങളിൽ കുറിയേലായിസോൻ ചൊല്ലുന്നു (പട്ടംകൊട, മാമ്മൂദീസാ തുടങ്ങിയ ശുശ്രൂഷകളിൽ ഈ സമയങ്ങളിൽ മർവഹസായും മണിയും കിലുക്കും).

**5) സ്തൗമൻകാലോസ്.** ഈ ഗ്രീക്ക് പദത്തിന് നാം നേരാംവണ്ണം നില്ക്കണം എന്നർത്ഥം. പ്രുമിയോൻ വായനക്ക് മുമ്പായി ഈ ആഹ്വാനമുണ്ടാകുമ്പോൾ എല്ലാവരും 'കുറിയേലായിസോൻ' ചൊല്ലും.

**6) ശുബ്ഹോ...** പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി എന്നർത്ഥം. മേൽപ്പട്ടക്കാരുടെയും പട്ടക്കാരുടെയും കൈ മുത്തുമ്പോൾ അഭിവാദന പദമായി 'ബാറെക്മോർ' എന്ന് പറയുന്നതും പ്രതിവാക്യമായി 'ആലോഹോ ന്ബാറെക് (ദൈവം അനുഗ്രഹിക്കട്ടെ) എന്നു പറയുന്നതും സമുചിതമാണ്.

ആരാധനയുടെ ആദ്യ ഭാഗത്ത് സ്ലൂസോ വായനയുടെ മുമ്പായി ശുബഹോ ചൊല്ലുമ്പോഴും ബാറെക്മോർ എന്ന അഭ്യർത്ഥനയ്ക്ക് പ്രതികരണമായി ശുബഹോ ചൊല്ലുമ്പോഴും ജനങ്ങളുടെ നേരെ തിരിഞ്ഞ് റൂശ്മാ ചെയ്യണം. കന്തീലാ, വെള്ളം വാഴ്വ്, ഓല വാഴ്വ്, മൂറോൻ - സൈത്ത് കൂദാശ തുടങ്ങിയവകളിൽ ആ സമയത്ത് വാഴ്ത്തപ്പെടാനുള്ള പദാർത്ഥങ്ങളിൽ (സൈത്ത്, വെള്ളം, ഓല ... etc.) മൂന്ന് പ്രാവശ്യം റൂശ്മാ ചെയ്യണം.

**7) മൊറിയാറാഹേം അലൈൻ ഉആദാറൈൻ** - കർത്താവേ കരുണയോടെ ഞങ്ങളെ സഹായിക്കേണമേ എന്ന് അർത്ഥം. ധൂപപ്രാർത്ഥനയ്ക്കും ബോവൂസോകൾക്കും മുമ്പ് ഇത് ചൊല്ലുന്നു.

**8) ഹാലേലുയ്യ** - ദൈവത്തിന് സ്തുതി എന്നർത്ഥം. മസുമൂറാ രണ്ട് വാക്യങ്ങളുടെ മദ്ധ്യേ ചൊല്ലും (രാഗത്തിൽ ചൊല്ലുമ്പോൾ). കുക്കിലിയോൻ രാഗമനുസരിച്ച് ഒന്നും രണ്ടും മൂന്നും നാലും തവണ ഹാലേലുയ്യാ ചേർത്ത് ചൊല്ലുന്നു. ഏവൻഗേലിയോന്റെ പെസ്ഗോമോയ്ക്കു മുമ്പും പിമ്പും ചൊല്ലും. മാമ്മൂദീസായിലും പള്ളി കൂദാശയിലും മൂറോൻ ആഘോഷിക്കുമ്പോൾ ചൊല്ലും. മൂറോൻ കൂദാശയിൽ മൂറോൻ വാഴ്ത്തുമ്പോഴും ചൊല്ലും.

**9) ഹോശോ വബ് കുലസ്ബാൻ ല് ഒൽമ്മീൻ** - ഇപ്പോഴും എപ്പോഴും എന്നേക്കും തന്നെ എന്ന് അർത്ഥം. ആരാധനയിൽ ഉപയോഗിക്കുന്ന ചില ഉപകരണങ്ങൾ ഉണ്ട്.

### പള്ളി ഉപകരണങ്ങൾ

**1) കുരിശ്** - ശുശ്രൂഷകൾ നടത്തുന്നതിന് മുമ്പിൽ കുരിശുണ്ടായിരിക്കണം. ത്രോണോസിൽ എപ്പോഴും ഒരു മരക്കുരിശ് വേണം.

**2) മെഴുകുതിരികൾ** - കുറഞ്ഞത് 2 തിരികൾ. സന്ധ്യാപ്രാർത്ഥനയിൽ ത്രോണോസിൽ ഒരു തിരിയും സൂത്താറയിൽ രണ്ട് തിരികളും

കത്തിക്കും. പാതിരാത്രിയിൽ ഹാലേലുയ്യായ്ക്ക് മുമ്പ് ഒരു തിരി കത്തിക്കും. ഏവൻഗേലിയോൻ വായിക്കുമ്പോൾ രണ്ട് തിരികൾ കത്തിക്കും. കുർബ്ബാന ആഘോഷിക്കുമ്പോഴും പടിഞ്ഞാറോട്ട് എഴുന്നെള്ളിക്കുമ്പോഴും രണ്ടു തിരികൾ വേണം.

**3) മറുവഹസാ, മണികൾ** – ആരാധനകളുടെ പ്രധാന സമയങ്ങളും ആഘോഷവേളകളും ഇവ കിലുക്കി അറിയിക്കും. ആരാധനയ്ക്ക് കൊഴുപ്പു പകരുവാൻ സഹായിക്കും.

**4) ധൂപം** – പ്രുമിയോൻ, എത്രോ, ഏവൻഗേലിയോൻ, കുക്കിലിയോൻ ഇവയുടെ സമയത്ത് വീശുന്നു. ആരാധനയുടെ സൗരഭ്യത്തിന്റെ പ്രതീകം. മേഘാവൃതമായ അന്തരീക്ഷം സൃഷ്ടിക്കാൻ മൂറോൻ കൂദാശയിൽ 12 ധൂപക്കുറ്റി ഒരേസമയം ഉപയോഗിക്കുന്നു. ത്രോണോസ്, എവൻഗേലിയോൻ, മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ, ജനങ്ങൾ എന്നീ ക്രമത്തിൽ വീശണം.

**5) തിരശ്ശീല** – തിരശ്ശീല ഇട്ടും തുറന്നും കാലവിഭജനം പ്രഖ്യാപിക്കുന്നു. ഇരുട്ട് (രഹസ്യാത്മകത) സൂചിപ്പിക്കാൻ മറ ഇടുന്നു. ധൂപാർപ്പണം, കുർബ്ബാനാർപ്പണം എന്നിവ നടത്തുന്ന മദ്ബഹാകൾ അതത് സമയം തുറന്നിരിക്കണം.

## ആരാധനയുടെ നിർമ്മാണ ഘടകങ്ങൾ

1) **കൗമ്മാ** – കർത്തൃപ്രാർത്ഥന മർമ്മഭാഗത്തുള്ളതാണ് കൗമ്മായുടെ ശ്രേഷ്ഠതയ്ക്കു നിദാനം. യാമപ്രാർത്ഥനകളുടെ ആദ്യത്തിലും അന്ത്യത്തിലും കൗമ്മായുണ്ട്. ത്രിത്വ സ്തുതിയാണ് കൗമ്മായുടെ ആദ്യ ഭാഗം.

2) അടുത്ത ഭാഗം **കർത്തൃപ്രാർത്ഥന** തന്നെ. 'കൃപ നിറഞ്ഞ മറിയമേ' എന്ന അന്ത്യഭാഗം നിർബന്ധിതമല്ല. ഹാശാ ആഴ്ചയിൽ ഉപയോഗിക്കുന്നില്ല.

3) കൗമ്മാ പോലെ **ക്രൂബേന്മാരുടെ സ്തുതിപ്പ്** (എന്നേയ്ക്കും തന്റെ ഇടത്തിൽ നിന്ന് കർത്താവിന്റെ ബഹുമാനം വാഴ്ത്തപ്പെട്ടതാകുന്നു) ഉപയോഗിക്കുന്നു. സുത്താറായുടെ ഒടുവിലും പാതിരാത്രിയിലും ഒന്നും രണ്ടും കൗമ്മാകൾ കഴിഞ്ഞും ഇത് ഉപയോഗിക്കുന്നു.

4) **മാലാഖമാരുടെ സ്തുതിപ്പ്** – പാതിരാത്രിയുടെ അന്ത്യത്തിലും യൽദാ ശുശ്രൂഷയിലും ശവസംസ്കാര ശുശ്രൂഷയുടെ ഒടുവിലും ദുഃഖവെള്ളിയിൽ കബറടക്ക ശുശ്രൂഷയുടെ ഒടുവിലും ഉപയോഗിക്കുന്നു.

5) **വിശ്വാസപ്രമാണം** – നമസ്കാരങ്ങളുടെ ഒടുവിലും മാമ്മൂദീസായിലും വി. കുർബ്ബാനയിലും മറ്റു കൂദാശകളിലും മരണവേളയിലും ഇത്

ചൊല്ലുന്നു. ഇത് വിശ്വാസികൾ മനഃപാഠമാക്കിയിരിക്കണം. ഇത് എല്ലാവരും കൂടിയാണ് ചൊല്ലേണ്ടത്.

6) **കുക്കിലിയോനുകൾ** – ദൈവമാതാവ്, വിശുദ്ധന്മാർ, സ്ലീബാ, മരിച്ച വൈദികർ, മരിച്ച വിശ്വാസികൾ, എന്നീ വിഷയങ്ങൾ അടിസ്ഥാനമാക്കി അഞ്ച് കുക്കിലിയോൻ സെറ്റുകൾ പൊതുവായി ഉണ്ട്. ഇതിൽ ആദ്യ ഭാഗം സങ്കീർത്തനഭാഗമാണ്. രണ്ടാം ഭാഗം എക്ബാ. മൂന്നാം ഭാഗം കോലോ, നാലാം ഭാഗം ബോവൂസോ. അനുതാപം തുടങ്ങിയ വിഷയങ്ങൾക്കും കുക്കിലിയോനുകൾ ഉണ്ട്.

പ്രാത്ഥനകൾ നടത്താൻ ഉപയോഗിക്കുന്ന പല ക്രമങ്ങൾ ഉണ്ട്.

### 1) നിത്യപ്രാർത്ഥനയുടെ ക്രമം

സാധാരണ ആഴ്ചകളിൽ ശനി ഉൾപ്പെടെയുള്ള ആറു ദിവസങ്ങളിലെ ഏഴു യാമങ്ങളിലും നടത്തുന്ന പ്രാർത്ഥനകളാണിതിലുള്ളത്. ഓരോ ദിവസവും സന്ധ്യ, സൂത്താറ, രാത്രി, പ്രഭാതം എന്നീ യാമങ്ങളിലായി പ്രാർത്ഥനകളോടൊപ്പം സങ്കീർത്തനത്തിലെ പത്ത് അധ്യായങ്ങൾ ഉപയോഗിക്കുന്നു. ഓരോ ദിവസവും സന്ധ്യയിൽ ആരംഭിക്കുന്നതിനാൽ പ്രാർത്ഥനയും സന്ധ്യാസമയത്ത് ആരംഭിക്കുന്നു. ദൈവമാതാവ്, വിശുദ്ധന്മാർ, ഏക പരിശുദ്ധൻ, അനുതാപം, മരിച്ചവർ എന്നീ വിഷയങ്ങൾക്ക് പ്രാധാന്യം നൽകുന്നവയാണ് പല ദിനങ്ങളിലെയും യാമങ്ങളിലെയും പ്രാർത്ഥനകൾ. കുർബ്ബാന ഉള്ള ദിവസങ്ങളിൽ നമസ്കാരം പൂർത്തിയാക്കിയതിന് ശേഷം മാത്രം വി. കുർബ്ബാന അർപ്പിക്കുന്നു. രാത്രി, മൂന്നാം മണി, ആറാം മണി, ഒമ്പതാം മണി എന്നീ യാമങ്ങളിലെ പ്രാർത്ഥനകൾ അതത് ദിവസങ്ങളിലേക്ക് നിർദ്ദേശിക്കപ്പെട്ട രാഗങ്ങളിൽ ചൊല്ലുന്നു. സന്ധ്യാ, സൂത്താറ, പ്രഭാതം എന്നീ യാമങ്ങൾക്ക് രാഗഭേദമില്ല.

### 2. പെൻകീസാ ക്രമം

ഞായറാഴ്ചകളുടെയും പെരുന്നാളുകളുടെയും പ്രാർത്ഥനാക്രമമാണിത്. അതത് ഞായറാഴ്ചകളുടെയും പെരുന്നാളിന്റെയും ധ്യാനവിഷയങ്ങൾ ഈ പ്രാർത്ഥനകളിൽ നിറഞ്ഞു നിൽക്കും. പെങ്കീസാ നമസ്കാരത്തിൽ സന്ധ്യ, രാത്രിയുടെ ഒന്നും രണ്ടും കൗമ്മാകൾ, പ്രഭാതം, മൂന്നാം മണി എന്നീ പ്രാർത്ഥനകളേ ഉള്ളൂ. മറ്റുള്ളവ അനുതാപം (സൂത്താറ), മരിച്ചവർ (പാതിരാ മൂന്നാം കൗമ്മാ), പൊതുവിന്റെ (നാലാം കൗമ്മാ), പൊതുവിന്റെ (ആറാം മണി), മരിച്ചവർ (ഒമ്പതാം മണി) എന്നീ വിഷയങ്ങൾ ചേർത്ത് ഔചിത്യപൂർവ്വം ചൊല്ലണം. പെങ്കീസാ ക്രമത്തിന്റെ ഓരോ നമസ്കാരവും അതതിന്റെ രാഗത്തിൽ ചൊല്ലണം. മിക്ക പാട്ടുകൾക്കും രാഗമുണ്ട്. പെങ്കീസാ പ്രാർത്ഥനയുടെ ഘടന നിത്യപ്രാർത്ഥ

നക്രമത്തിന്റേതിൽ നിന്ന് വ്യത്യസ്തമാണ്. നമ്മുടെ കൃംതാ, യൽദാ പ്രാർത്ഥനകൾ, ആ ദിവസത്തേയ്ക്കുള്ള പെങ്കീസായുടെ ക്രമങ്ങളാണ്. അവ നോക്കിയാൽ പെങ്കീസായുടെ ഘടനയുടെ വ്യത്യാസങ്ങൾ ഗ്രഹിക്കാം (പെങ്കീസാ പ്രാർത്ഥനകൾ വിവർത്തനം ചെയ്യാൻ സഭാ നേതൃത്വത്തിന് കർത്തവ്യമുണ്ടെന്ന് ഓർക്കേണ്ടതാണ്.).

ബുധനാഴ്ചയിലെ നിത്യപ്രാർത്ഥനക്രമത്തിന് പെങ്കീസായുടെ ചില ലക്ഷണങ്ങൾ കൂട്ടിച്ചേർത്ത് അത് ഞായറാഴ്ചയിലും പെരുന്നാളുകളിലും നാം ഉപയോഗിക്കുന്നു. അതൊരു താൽക്കാലിക ക്രമീകരണമായിട്ടേ കാണാവൂ.

### 3. നോമ്പിന്റെ നമസ്കാരം

വലിയനോമ്പിൽ ശനി, ഞായർ ഉപവാസ ദിനങ്ങളല്ല. തന്മൂലം വി. കുർബ്ബാന അർപ്പിക്കുന്നു. 5 ദിവസം ഉപവാസ ദിനങ്ങൾ. ആ ദിവസങ്ങളിലേക്ക് പ്രത്യേക നമസ്കാരം ഉണ്ട്. മൂന്ന് നേരമായി നടത്തും. നമസ്കാരത്തിന്റെ ഉള്ളടക്കം നോമ്പും ഉപവാസവും അനുതാപവും ആണ്. രൂപഘടനയിലും ചില മാറ്റങ്ങളുണ്ട്. ഉച്ചയ്ക്ക് നാല്പത് കുമ്പിടീൽ ഉണ്ട്. സന്ധ്യയ്ക്കും പ്രഭാതത്തിനും മറ്റും രാഗവ്യത്യാസങ്ങൾ ഇല്ല. രാത്രിയിലെ കൗമ്മാകൾക്ക് രാഗഭേദമുണ്ട്. ബോവൂസോകൾക്ക് നോമ്പിന്റെ പ്രത്യേകരാഗം ഉണ്ട്. പ്രഭാതത്തിൽ നോമ്പിന്റെ പ്രത്യേക സ്തുതി ഉണ്ട്. ശനിയാഴ്ച നിത്യപ്രാർത്ഥന ക്രമവും ഞായറാഴ്ച പെങ്കീസായും ഉപയോഗിക്കുന്നു. പാതിനോമ്പിനും നാല്പതാം വെള്ളിയാഴ്ചയിലും കുർബ്ബാനയുണ്ട്. നമസ്ക്കാരം നോമ്പിന്റേതാണ്. കുമ്പിടണം.

### 4. മൂന്നു നോമ്പ് (നിനുവാ നോമ്പ്)

ഇത് ഉപവാസ നോമ്പാണ്. പ്രത്യേക നമസ്കാരക്രമം ഓരോ ദിവസത്തേയ്ക്കും ഉണ്ട്. പ്രാർത്ഥനാശൈലി മൂന്ന് നോമ്പിലും വലിയനോമ്പിലും ഒന്നു തന്നെ. ബുധനാഴ്ച കുർബ്ബാനയുണ്ടെങ്കിലും ഉപവാസ ദിനമാകയാൽ ഒമ്പതാം മണി നമസ്കാരം കഴിഞ്ഞേ കുർബ്ബാന ചൊല്ലുകയുള്ളു. ബുധനാഴ്ച ഉച്ചനമസ്കാരം 'ശ്ഹീമ്മാ'യിൽ നിന്ന് നടത്തുവാൻ 'ശുശ്രൂഷാ സംവിധാന'ത്തിൽ ചേർത്തത് പ്രസാധകരാണ്. അത് ഗുരുനാഥന്റെ അഭിപ്രായമല്ല. വ്യാഴാഴ്ചയാണ് നോമ്പ് വീടൽ. മൂന്ന് നോമ്പിൽ മായൽത്തൊ പെരുന്നാളും (ഫെബ്രുവരി 2) വലിയ നോമ്പിലോ ഹാശായിലോ സൂബോറോ പെരുന്നാളും (മാർച്ച് 25) വന്നാൽ അന്ന് പെരുന്നാൾ മുറയിലാണ് നമസ്കാരവും വി. കുർബ്ബാനയും. ആ ദിവസങ്ങളിൽ ഉപവാസമില്ല. കുമ്പിടീലും വേണ്ട. പെങ്കീസാ നമസ്ക്കാരമോ, സാധാരണ ഞായറാഴ്ച നമസ്ക്കാരമോ നടത്തും. മായൽത്തോയുടെ രാഗം മൂന്നും സൂബോറോയുടേത് നാലും ആണ്.

## 5) ഹാശാ നമസ്ക്കാരം

കഷ്ടാനുഭവ ധ്യാനങ്ങളാണ് ഉള്ളടക്കം. സൂത്താറ ഒഴിച്ച് എല്ലാ യാമ ങ്ങൾക്കും ഏവൻഗേലിയോൻ വായനയുണ്ട്. ഓരോ ദിവസവും കൗമ്മാ വ്യത്യസ്തമാണ്. 'കൃപനിറഞ്ഞ മറിയം' ചൊല്ലുന്നില്ല. കുക്കിലിയോനു കൾ ചൊല്ലുന്നില്ല. രാത്രിയ്ക്കും, പ്രഭാതത്തിനും ദുഃഖവെള്ളിയാഴ്ച പല യാമങ്ങൾക്കും പ്രത്യേകം കൗമ്മാകൾ ഉണ്ട്. സെദ്റാ ചൊല്ലുമ്പോഴും ബോവൂസോ ചൊല്ലുമ്പോഴും കുമ്പിടും. മറ തുറക്കുന്നില്ല. ഗോഗുൽത്താ നമസ്കാരമേശയുടെ കിഴക്കുഭാഗത്ത് ക്രമീകരിച്ച് തിരികത്തിക്കൽ അവിടെ നടത്തും. ധൂപാർപ്പണവും, ത്രോണോസിന് പകരം ഗോഗുൽ ത്തായെ കേന്ദ്രീകരിച്ചാണ്. ഏവൻഗേലിമേശയും താഴെ ഇറക്കി വെയ്ക്കും. അവിടെയാണ് ഏവൻഗേലിയോൻ വായിക്കുക. കഴിയുന്നതും തിരശ്ശീല, ഗോഗുൽത്തായിലെ മേശവിരികൾ എന്നിവ കറുപ്പു നിറമായി രിക്കും. നാൽപ്പത് കുമ്പിടീൽ ഇല്ല. സമാധാനദാനവും കൈമുത്തും, കൈകസ്തൂരിയും ഇല്ല. ദുഃഖശനിയാഴ്ച ഉപവാസദിനമാണ്. ഒമ്പതാം മണി നമസ്കാരം പൂർത്തിയാക്കി വി. കുർബ്ബാന അർപ്പിക്കുന്നു. വലിയ വെള്ളിയാഴ്ച നമസ്കാരം പൂർത്തിയാക്കി സ്ലീബാ വന്ദനവിന്റെയും കബ റടക്കത്തിന്റെയും ശുശ്രൂഷകൾ നടത്തുന്നു. സ്ലീബാ വന്ദനവിന്റെ ക്രമം കഴിഞ്ഞ് സ്ലീബാ ആഘോഷത്തിനും കബറടക്ക ശുശ്രൂഷയ്ക്കും മാത്രമേ മദ്ബഹായിൽ പ്രവേശിക്കുന്നുള്ളു. നമസ്ക്കാരങ്ങളും സ്ലീബാ വന്ദന വിന്റെ ക്രമവും നമസ്ക്കാരമേശയിൽ നടത്തുന്നു. പെസഹായിൽ നമ്മുടെ സമ്പ്രദായപ്രകാരം മേല്പട്ടക്കാർ മാത്രം കാലുകഴുകൽ ശുശ്രൂഷ നട ത്തുന്നു. പണ്ട് അതുകഴിഞ്ഞ് മൂറോൻ കൂദാശയും വി. കുർബ്ബാനയും അർപ്പിച്ചിരുന്നു. കുർബ്ബാനാരംഭത്തിൽ ശുബ്ക്കോനോ ചോദിക്കുന്നു. ആ സമയത്ത് മറ തുറക്കണം.

## 6. ദയറാക്കാരുടെ നമസ്കാരം

ഏഴു ദിവസങ്ങളിലും ഏഴു യാമങ്ങളിലേക്കും കൂടുതൽ പ്രാർത്ഥന കൾ ഉണ്ട്. ദയറാക്കാർ, മേല്പട്ടക്കാർ, കാനോനിക പ്രാർത്ഥനകൾക്കു പുറമെ ഇവയും നടത്തുവാൻ കടക്കാരാണ്. ഇവയെ രഹസ്യപ്രാർത്ഥന കളെന്നു പറയും.

സങ്കീർത്തനങ്ങളിൽ 6, 32, 38, 51, 102, 129, 142 എന്നിവ അനുതാപ കീർത്തനങ്ങളാണ്. വി. കുർബ്ബാന ചൊല്ലുന്നവരും അനുഭവിക്കുന്നവരും ഇവ പ്രാർത്ഥനകൾ പോലെ ചൊല്ലുന്നത് അനുഗ്രഹകരമാണ്.

## 7. പ്രത്യേക പ്രാർത്ഥനകൾ

പകർച്ചവ്യാധികൾ, ഭൂകമ്പം, പ്രകൃതിക്ഷോഭം, വരൾച്ച ഇവ നേരിടു

മ്പോൾ നടത്തുന്ന പ്രാർത്ഥനകൾ പലതുമുണ്ട്. യേശുനുഹറോ, ദൈവമേ അനുഗ്രഹിക്ക എന്നീ ഗാനങ്ങൾ അവയിൽപ്പെടുന്നു. നോമ്പുകാലങ്ങളിൽ ഇവ അനുബന്ധപ്രാർത്ഥനകളായി ഉപയോഗിക്കുക പതിവുണ്ട്. അനുതാപ പ്രദക്ഷിണങ്ങൾ നടത്തുന്ന പതിവും കാണാം.

## II. ആരാധനകൾ, ശുശ്രൂഷകൾ

ആരാധനകൾ പ്രാർത്ഥനയേക്കാൾ പ്രാധാന്യം അർഹിക്കുന്നു. പ്രാർത്ഥനകൾ പ്രതിദിന ഭക്ഷണത്തോട് സമാനമാണ്. എന്നാൽ കർത്താവിന്റെ ജീവിത വ്യാപാരങ്ങളിലെ ഏതെങ്കിലും ഒരു സംഭവത്തിന്റെ അനുസ്മരണയായിട്ടും അനുഗ്രഹ മാധ്യമമായിട്ടും നടത്തുന്ന പ്രത്യേക ശുശ്രൂഷകൾ വിഭവപൂർണ്ണമായ സദ്യയ്ക്കു സമാനമാണ്. പ്രാർത്ഥനയിലും മറ്റും ഉള്ളതിനേക്കാൾ പ്രത്യേകമായ ചടങ്ങുകളും ക്രിയകളും പദാർത്ഥങ്ങളുമൊക്കെ ആവശ്യമായതിനാൽ വിശ്വാസികളുടെ സമൂഹങ്ങൾ ഉള്ള സ്ഥലത്തു മാത്രമെ ആരാധനാശുശ്രൂഷകൾ സാധ്യമാകൂ; വീടുകളിലോ വാഹനങ്ങളിലോ അസാധ്യം.

**എ) യൽദോ പെരുന്നാൾ:** ഡിസംബർ 25 – തീജ്വാലയുടെ ശുശ്രൂഷ. രാത്രി നമസ്കാരത്തോട് ചേർന്ന് (ഇപ്പോൾ സൗകര്യത്തെപ്രതി സന്ധ്യാ നമസ്കാരത്തോട് ചേർത്തു നടത്തുവാൻ പ്രത്യേക അനുവാദം നൽകുന്നുണ്ട്). ഗാനങ്ങളെല്ലാം ഒന്നാം രാഗത്തിൽ ചൊല്ലും. പള്ളിമുറ്റത്ത് കുരിശാകൃതിയിൽ ഒരു കുഴി തയ്യാറാക്കുന്നു. കുഴിയിൽ നല്ല വിറക് ഉണക്കി ചെറുതായി കീറി അടുക്കുന്നു. ഓശാനയ്ക്കുപയോഗിച്ച ഓലകളും അടുക്കിവെയ്ക്കാം (കുന്നംകുളം–പഴഞ്ഞി പ്രദേശങ്ങളിൽ ഓല മാത്രമേ ഉപയോഗിക്കുന്നുള്ളു. അത് കുരിശാകൃതിയിൽ കെട്ടിനിർത്തും.). കത്തിക്കുന്നതിന് നാലു ഭാഗത്തേക്ക് നാലു ചെറിയ പന്തങ്ങൾ കരുതണം. തീജ്വാലയിൽ ഇടുവാനുള്ള കുന്തുരുക്കവും പ്രദക്ഷിണത്തിൽ പിടിക്കാനുള്ള മെഴുകുതിരികളും ജനങ്ങൾ കൊണ്ടുവരണം. നമസ്കാരങ്ങളുടെ ഒടുവിലോ രാത്രിപ്രാർത്ഥനയുടെ ഒടുവിലോ അംശവസ്ത്രം ധരിച്ച പട്ടക്കാരനും ശുശ്രൂഷകരും മദ്ബഹായിൽ നിന്നിറങ്ങി വടക്കേ വാതിലിലൂടെ പുറത്തു കടന്ന് പടിഞ്ഞാറോട്ട് അപ്രദക്ഷിണ ദിശയിൽ (anti clockwise) നീങ്ങണം. കുട, കൊടി, ധൂപക്കുറ്റി, ഏവൻഗേലിയോൻ, മെഴുകുതിരികൾ, മറുവഹസാകൾ ഇവ ഉണ്ടാകണം. പട്ടക്കാരൻ കുരിശ് പിടിച്ചിരിക്കണം. യൽദാ പ്രദക്ഷിണം ആട്ടിടയന്മാരുടെയും വിദ്വാന്മാരുടെയും യാത്രയെ സൂചിപ്പിക്കുന്നു. തീജ്വാലയിൽ ഇടുവാനുള്ള കുന്തുരുക്കം വാഴ്ത്തിക്കൊടുക്കണം. പടിഞ്ഞാറു ചെന്ന് എബ്രായ ലേഖനം വായിക്കുന്നു (പഴയ ക്രമത്തിൽ ലേഖന വായനയ്ക്കു മുമ്പ് ഏതാനും ഗാനങ്ങൾ ചൊല്ലാൻ ക്രമീകരിച്ചിട്ടുണ്ട്). അനന്തരം തീജ്വാലക്കുഴിയുടെ

കിഴക്കുപടിഞ്ഞാറോട്ട് തിരിഞ്ഞ് ഏവൻഗേലിയോൻ വായിക്കണം. മാലാഖമാരുടെ സ്തുതിപ്പ് ചൊല്ലിക്കൊണ്ട് കിഴക്കും, പടിഞ്ഞാറും വടക്കും തെക്കുമായി തീജ്വാലക്കുഴിയിൽ പന്തം മുഖേന തീ കൊളുത്തുന്നു. ഏവരുംചേർന്ന് തീജ്വാലയെ മൂന്നുവട്ടം ചുറ്റുന്നു. കുന്തുരുക്കം ഇടുന്നു. പിന്നീട് പ്രദക്ഷിണം പൂർത്തിയാക്കി തെക്കെ വാതിലിലൂടെ അകത്ത് പ്രവേശിക്കുന്നു. സ്ലീബാ ആഘോഷം നടത്തുന്നു (പഴയകാലത്ത് നടത്താറില്ല; പഴയ പുസ്തകങ്ങളിൽ ആ നിർദ്ദേശമില്ല). പിന്നീട് നമസ്കാരങ്ങൾ പൂർത്തിയാക്കി വി. കുർബ്ബാന ചൊല്ലും. തീജ്വാലയുടെ ചാരം കൃഷികളുടെ അനുഗ്രഹത്തിനായി എടുക്കാം. കർത്താവ് പ്രപഞ്ചത്തിന്റെ പ്രകാശമാകുന്നുവെന്ന് പ്രതീകാത്മകമായി ഈ ശുശ്രൂഷ പ്രഖ്യാപിക്കുന്നു. തീ കൊളുത്തുന്നതിന് മുമ്പ് 'ദൈവമേ നീ പ്രകാശമാകുന്നു. നിന്റെ പ്രകാശത്താൽ ഞങ്ങളെ പ്രകാശിപ്പിക്കേണമേ' എന്ന് പഴയ എഴുത്തുക്രമങ്ങളിൽ കാണുന്നത് പലരും 3 തവണ ഏറ്റുപറയിക്കാറുണ്ട്.

**ബി. ദനഹാ:** (അർത്ഥം – ഉദയം) ജനുവരി 6 – വെള്ളം വാഴ്വ് പ്രത്യേക ശുശ്രൂഷ. കുർബ്ബാനയ്ക്ക് തൊട്ടുമുമ്പ്.

ഒരു സ്ഫടിക ഭരണിയിൽ ശുദ്ധജലമെടുത്ത് അതിന്റെ വായിൽ ഒരു കുരിശു വെച്ച് ശോശപ്പാ കൊണ്ടു മൂടി പട്ടക്കാരനോ, അദ്ദേഹം നിയോഗിക്കുന്നപക്ഷം ശുശ്രൂഷക്കാരനോ വഹിച്ച് മദ്ബഹായിൽ നിന്ന് ഇറങ്ങി ഒരു വട്ടം പള്ളിചുറ്റുന്നു. വടക്കു വാതിലിലൂടെ ഇറങ്ങി അപ്രദക്ഷിണദിശയിൽ ആഘോഷപൂർവ്വം നടത്തുവാനുള്ള ഈ പ്രദക്ഷിണം ഇപ്പോൾ പള്ളിയകത്താണ് നടത്താറുള്ളത്. കഴിയുമെങ്കിൽ വെളിയിൽ നടത്തുന്നതാണ് അഭികാമ്യം. ദനഹാ പ്രദക്ഷിണം കർത്താവിന്റെ യോർദ്ദാനിലേക്കുള്ള യാത്രയെ സൂചിപ്പിക്കുന്നു. വിരിച്ചൊരുക്കിയ നമസ്കാരമേശയിൽ ഭരണി വെച്ച് ശുശ്രൂഷ നടത്തുന്നു. പാട്ടുകൾക്കും വായനകൾക്കും ശേഷം ത്രിത്വനാമത്തിൽ വെള്ളം ആശീർവദിക്കുന്നു. കുരിശ് കുപ്പിയിൽ വച്ച് നാലു ഭാഗത്തേയ്ക്കും വാഴ്ത്തിയ വെള്ളം കുരിശാകൃതിയിൽ ആഘോഷിക്കും (ഞങ്ങൾക്കുവേണ്ടി മാമ്മൂദീസാ ഏറ്റവനേ ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ. പ്രതിവാക്യം). 51–ാം സങ്കീർത്തനം ചൊല്ലി മാമ്മൂദീസാ തൊട്ടി തുറന്ന് കുരിശ് അതിൽ വെച്ച് വെള്ളം കുരിശിന്റെ നാലു ഭാഗത്തുമായി ഇറ്റിക്കണം. കുരിശ് അതിൽത്തന്നെ നിക്ഷേപിച്ച് തൊട്ടി അടയ്ക്കുന്നു. വി. കുർബ്ബാനയ്ക്കു ശേഷം എല്ലാവരും വാഴ്ത്തിയ വെള്ളം കുടിച്ച് പിരിയുന്നു. ആവശ്യക്കാർക്ക് വെള്ളം വൃത്തിയുള്ള കുപ്പിയിൽ വീട്ടിലേക്ക് കൊടുത്തയയ്ക്കാം. വാഴ്ത്തിയ വെള്ളം പള്ളിയിൽ അടുത്ത ദനഹാ വരെ സൂക്ഷിക്കുന്നു. ആവശ്യക്കാർക്ക് ആവശ്യമുള്ളപ്പോഴെല്ലാം പട്ടക്കാർ അത് നൽകുന്നു. വെള്ളം തീരുന്നെങ്കിൽ വെള്ളം ചേർത്ത് വർദ്ധിപ്പിക്കും. കർത്താവിന്റെ യോർദ്ദാനിലെ സ്നാനം

പ്രപഞ്ചത്തെ ശുദ്ധീകരിക്കുന്നു എന്ന തത്വമാണ് ഈ ശുശ്രൂഷയുടെ രഹസ്യം. ദനഹാ കഴിഞ്ഞാൽ തൊട്ടിയിൽ ആദ്യം ആൺപ്രജയെ മുക്കുന്ന പാരമ്പര്യം സഭയിലുണ്ട്. ദനഹായുടെ രാഗം രണ്ട്.

### സി) ശുബ്ക്കോനോ

വലിയനോമ്പിന്റെ ആദ്യ തിങ്കളാഴ്ച. എല്ലാവരും കൈകസ്തൂരി കൊടുക്കുന്നു. മോചനത്തിന്റെയും നിരപ്പിന്റെയും ശുശ്രൂഷ. ഉച്ചനമസ്കാരത്തോടു ചേർന്ന് നടത്തുന്നു. നമസ്കാര മേശയ്ക്കു മുമ്പിൽ നിന്നു കൊണ്ട് പാപമോചനത്തെക്കുറിച്ച് പട്ടക്കാരൻ പ്രസംഗിക്കണം. അനന്തരം മൂന്ന് പ്രത്യേക പ്രാർത്ഥനകൾ ചൊല്ലി ഓരോ പ്രാർത്ഥനയുടെ അന്ത്യത്തിലും പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞു കുമ്പിടുന്നു. അപ്പോൾ പ്രതിവാക്യം ചൊല്ലിക്കൊണ്ട് ജനവും കുമ്പിടുന്നു. നാല്പത് കുമ്പിടീലും ധൂപപ്രാർത്ഥനകളും കഴിഞ്ഞ് ഔപചാരികമായി കൈകസ്തൂരി കൊടുക്കുകയും ചെയ്യുന്ന നയനാവർജ്ജകമായ ചടങ്ങ് നടത്തുന്നു (വലിയ നോമ്പാരംഭത്തിൽ പട്ടക്കാർ കന്തീലായുടെ ക്രമപ്രകാരം സൈത്തു വാഴ്ത്തി അതുകൊണ്ട് ജനങ്ങളെ നെറ്റിയിൽ മുദ്രയിടുന്ന പതിവാണു മലങ്കരയിൽ ഉണ്ടായിരുന്നത്. 1876–ൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് ആ മഹനീയമായ ശുശ്രൂഷ നിർത്തലാക്കുകയും പകരം ദുഃഖശനിയാഴ്ച വി. കുർബ്ബാനയ്ക്കു ശേഷം നടത്തിയിരുന്ന ശുബ്ക്കോനോ ശുശ്രൂഷ ക്രമീകരിക്കുകയും ചെയ്തു. ഹാശായുടെ ഒടുവിൽ അറിയിപ്പിന്റെ ശനിയാഴ്ച വി. കുർബ്ബാന കഴിഞ്ഞ് ഈ ശുശ്രൂഷ നടത്തുന്നതിന് കൂടുതൽ ഔചിത്യമുണ്ട്.). വലിയ ഇടവകകൾ കേന്ദ്രീകരിച്ച് പട്ടക്കാരുടെ കൂട്ടായ നേതൃത്വത്തിൽ ആ പ്രദേശത്തെ ജനങ്ങളെ ഉദ്ദേശിച്ച് നോമ്പിന്റെ ആരംഭത്തിൽ 'കന്തീലാ'യുടെ ക്രമം നടത്തുന്ന പഴയ രീതി പുനഃസ്ഥാപിക്കുന്നത് അഭിലഷണീയം.

### ഡി) പാതി നോമ്പ്

വലിയനോമ്പിന്റെ പാതിബുധനാഴ്ച. സ്ലീബാ ആഘോഷം വി. കുർബ്ബാന മദ്ധ്യേ. ഗോഗുൽത്താ തലേദിവസം പള്ളിമധ്യത്തിൽ സ്ഥാപിക്കണം. ചുവപ്പു നിറമുള്ള മേൽവസ്ത്രമിട്ട് അലങ്കരിക്കുന്നു. കുരിശിന്റെ ഇരു വശങ്ങളിലും രണ്ടു തിരികളും മറുവഹസാകളും ക്രമീകരിക്കും. കുരിശിന്മേൽ ചുവന്ന ഊറാറ കെട്ടണം. സന്ധ്യാനമസ്കാര സമയത്ത് ഗോഗുൽത്താ കുരിശു കൂടാതെ സ്ഥാപിക്കണം. നോമ്പിന്റെ പ്രാർത്ഥന, രാത്രി നമസ്കാരത്തിൽ കുർബ്ബാന ദിവസത്തിന്റെ ഭേദഗതികൾ വരുത്തണം. തലേദിവസം ഗോൽഗോത്തായിൽ കുരിശ് നാട്ടണമെന്നത് പുസ്തകത്തിൽ ഇടക്കാലത്ത് കൂട്ടിച്ചേർത്തതാണ്. കുരിശ് നാട്ടുന്ന ശുശ്രൂഷയെ, നാട്ടിയ കുരിശ് വീണ്ടും സ്ഥാപിക്കുന്ന അർത്ഥരഹിതമായ ചടങ്ങ്

ആക്കേണ്ടതില്ല. കുർബ്ബാനമദ്ധ്യേ ത്രോണോസിൽ നിന്ന് ഗോഗുൽത്താ യിൽ സ്ഥാപിക്കാനുള്ള കുരിശെടുത്ത് ആഘോഷമായി അകത്തോ, പുറത്തോ പ്രദക്ഷിണം നടത്തി മദ്ബഹായിൽ വെച്ച് രണ്ടു ഘട്ടമായി സ്ളീബാ ആഘോഷം നടത്തി കുരിശ് പ്രതിഷ്ഠിച്ച് ധൂപം വെയ്ക്കും. ഉച്ചനമസ്കാരം പിന്നീട് നടത്തും. കുമ്പിടീലും നാല്പത് കുമ്പിടീലും അപ്പോൾ നടത്തുന്നില്ല. ത്രോണോസിൽ തിരി കത്തിക്കുമ്പോൾ ഗോഗുൽത്തായിൽ തിരി കത്തിക്കും. പള്ളിയിൽ വരുമ്പോഴും പോകു മ്പോഴും ഗോഗുൽത്തായിലെ മേൽവസ്ത്രം മുത്തേണ്ടതാണ്. സന്ധ്യ യിലും വി. കുർബ്ബാനയ്ക്കു മുമ്പും കുമ്പിടീൽ ഉണ്ട്. പ്രത്യേക രാഗമില്ല.

പാതിനോമ്പിനും 40-ാം വെള്ളിയാഴ്ചയ്ക്കും കുർബ്ബാനയ്ക്കു മുമ്പായി ഉച്ചനമസ്കാരം നടത്തുമ്പോൾ നാല്പത് കുമ്പിടീൽ നടത്തുന്ന പതിവാണ് മുമ്പുണ്ടായിരുന്നത്. അത് പിൽക്കാലത്ത് വ്യത്യാസപ്പെടു ത്തിയതാണ്. ആ ദിവസങ്ങളിൽ ആറാംമണി നമസ്കാരവും നോമ്പി ന്റേത് നടത്തണം. ശ്ഹീമ്മാ നമസ്കാരത്തിൽ നിന്ന് നടത്തണമെന്ന് പുസ്തകത്തിൽ ചേർത്തിട്ടുള്ളത് ഗുരുനാഥന്റെ അഭിപ്രായമല്ല. പ്രസാ ധകർ കൂട്ടിച്ചേർത്തതാണ്.

### ഇ) ഓശാന

വലിയ നോമ്പിന്റെ ഏഴാം ഞായർ. കുരുത്തോല വാഴ്വിന്റെ ശുശ്രൂഷ കുർബ്ബാനയ്ക്കു മുമ്പ്. കുരുത്തോല മുറിച്ച് കെട്ടുകളായി തയ്യാറാക്കാം. കാർമ്മികന് പിടിക്കുവാൻ കുരിശാകൃതിയിൽ ഓലകെട്ടി സജ്ജമാക്കണം. കുരുത്തോല അരിഞ്ഞതും പൂക്കളും കൊട്ടകളിൽ ക്രമീകരിക്കണം. എല്ലാവരും അവരവരുടെ അംശവസ്ത്രങ്ങൾ ധരിച്ച് മദ്ബഹായിൽ നിന്ന് ഗാനം പാടി ഇറങ്ങണം. ധൂപം, തിരി, ഏവൻഗേലിയോൻ, മറുവഹസാ കൾ, മണികൾ, മേക്കട്ടി, കൊടി, കുരിശ് ഇവ എടുക്കണം. പാട്ടും ഗദ്യവും ഇടകലർത്തിച്ചൊല്ലാം. പടിഞ്ഞാറെ വാതിൽക്കൽ ഏവൻഗേലിയോൻ വായിക്കാം. എല്ലാവരുടെയും കൈയിൽ ഓല വേണം. ഒരു പൂർണ പ്രദ ക്ഷിണം നടത്തി തെക്കേ വാതിലിലൂടെ അകത്ത് പ്രവേശിച്ച് വിരിച്ചൊ രുക്കിയ നമസ്കാരമേശ മേൽ ഓലകൾ അടുക്കി കുരിശും മെഴുകുതി രിയും ക്രമീകരിച്ച് ക്രമം ആരംഭിക്കാം. ഏവൻഗേലി വായനയിൽ കുട്ടി കൾ പൂക്കൾ വാരി വിതറാം. ഏവൻഗേലിയോനിൽ ഊശാനാ ഗാനം ഗാനമായോ ഗദ്യമായോ മൂന്ന് പ്രാവശ്യം ചൊല്ലുമ്പോഴും പൂക്കൾ വാരി ഉയരത്തിൽ വിതറണം. ശുശ്രൂഷയുടെ പ്രധാന ഭാഗത്ത് കാർമ്മികൻ ത്രിത്വനാമത്തിൽ ഓലവാഴ്വ് നടത്തുന്നു. സ്ലീബാ ആഘോഷത്തിൽ ദാവീ ദിന്റെ പുത്രന് ഓശാന, ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ എന്ന് പ്രതിവാക്യം. വാഴ്ത്തിയ ഓല പട്ടക്കാരൻ തന്നെ വിതരണം ചെയ്യുന്നു.

ഓലയും പിടിച്ച് എല്ലാവരും വി. കുർബ്ബാനയിൽ പങ്കെടുക്കും. ഓലയെ വിനോദവസ്തുവായോ, കളിപ്പാട്ടമായോ കാണരുത്. വീട്ടിൽ ബഹുമാന പൂർവ്വം സൂക്ഷിച്ചുവെയ്ക്കാം. അധികം വരുന്ന ഓല പള്ളിയിൽ സൂക്ഷിക്കും. യൽദാ പെരുന്നാളിൽ തീജ്വാലക്കുഴിയിൽ ഓല നിക്ഷേപിക്കാം. കരിച്ച ചാരം വിളവുകളുടെ അനുഗ്രഹത്തിന് ഉപയോഗിക്കാം. ഓശാനയുടെ രാഗം ഏഴ്. ശുശ്രൂഷയുടെ രാഗം നാല്. പടിഞ്ഞാറോട്ട് തിരിഞ്ഞ് പാട്ടുകൾ പാടുന്ന പതിവാണ് നേരത്തെ ഉണ്ടായിരുന്നത്.

## എഫ്) പെസഹാ

പട്ടക്കാരൻ തൂയോബയ്ക്കായി മദ്ബഹായിൽ പ്രവേശിച്ച് ശുബ്ക്കോനോ ചോദിക്കുമ്പോൾ തിരി കത്തിച്ച് മറ വലിച്ചാൽ മതി. മൂന്നാം മണി നമസ്കാരം പൂർത്തിയാക്കി നേരം വെളുക്കുമ്പോൾ കുർബ്ബാന ആരംഭിക്കുന്നു (ഇപ്പോൾ സന്ധ്യാപ്രാർത്ഥനയോടു ചേർന്ന് വി. കുർബ്ബാന അർപ്പിക്കുവാൻ അനുവാദം നൽകിയിട്ടുണ്ട്). കുർബ്ബോനയിൽ പെസഹായുടെ കൗമ്മാ ധൂപക്കുറ്റി വാഴ്ത്തുമ്പോഴും കുക്കിലിയോനുകൾക്കു പകരമായും ചൊല്ലുന്നു. കൈ മുത്തില്ല. കൃപ നിറഞ്ഞ മറിയം ഇല്ല. സമാധാനാശംസകൾ ഇല്ല. കൈകസ്തൂരി ഇല്ല. ശുബ്ക്കോനോകളും റൂശ്മാകളും ഉണ്ട്. ഏവൻഗേലിയോൻ ഹാശാ ശൈലിയിൽ വായിക്കുന്നു. എല്ലാവരും കുർബ്ബാന അനുഭവിക്കണം. സൗകര്യാനുസരണം നേരത്തെതന്നെ കുമ്പസ്സാരം നടത്തിയിരിക്കണം. ആറാം മണി, ഒമ്പതാം മണി നമസ്കാരങ്ങൾക്ക് കുമ്പിടീൽ ഇല്ല. നമ്മുടെ സഭയിലെ ക്രമീകരണപ്രകാരം മേൽപട്ടക്കാർ സന്നിഹിതരെങ്കിൽ ഉച്ചതിരിഞ്ഞ് കാൽകഴുകൽ ശുശ്രൂഷ നടത്തും. 12 പേർക്ക് ഇരിക്കാനായി പ്ളാറ്റുഫോമിൽ ഇരിപ്പിടങ്ങൾ കരുതണം. ആവശ്യാനുസരണം ജഗ്ഗുകളിൽ വെള്ളം കരുതണം. പഞ്ഞിയും ശുദ്ധീകരിക്കാത്ത സൈത്തും കരുതണം. തെക്കേ നിരയിൽ കിഴക്കേ അറ്റത്ത് ഏറ്റവും ഇളയവനും വടക്കേ വരിയിൽ കിഴക്കേ അറ്റത്ത് മൂപ്പ് കൂടിയവനും ഇരിക്കണം. പെസഹാ നാളിൽ കർത്താവ് വിനയം പഠിപ്പിക്കുവാൻ ചെയ്ത ഈ ചടങ്ങ് ശ്രദ്ധയോടെ സംവിധാനം ചെയ്യണം. പ്രാർത്ഥനകളും വായനകളും സംഭാഷണങ്ങളും ഭക്തിപൂർവ്വം നിർവ്വഹിക്കണം (പണ്ട് കാലുകഴുകലും മൂറോൻ കൂദാശയും നടത്തിയതിനു ശേഷമാണ് പെസഹായുടെ കുർബ്ബാന അർപ്പിച്ചിരുന്നത്). മേല്പട്ടക്കാരൻ ഓരോരുത്തന്റെയും കാൽ കഴുകി സൈത്തുകൊണ്ട് മുദ്രയിടുന്നു. ഒടുവിൽ മൂപ്പുസ്ഥാനിയും ശേഷംപേരും ചേർന്ന് മേല്പട്ടക്കാരന്റെ കാലും പ്രാർത്ഥനാപൂർവ്വം കഴുകി സൈത്ത് കൊണ്ട് മുദ്രണം നടത്തുന്നു. നേരത്തെ പട്ടക്കാരൻ വായിച്ചു നിർത്തിയ ഏവൻഗേലിയോൻ മേൽപട്ടക്കാരൻ സിംഹാസനത്തിലിരുന്ന് പൂർത്തിയാക്കുന്നു.

കാൽകഴുകുമ്പോൾ മേൽപ്പട്ടക്കാരൻ മുടി ധരിക്കണം. അപ്രകാരമാണ് പ. ഗീവർഗീസ് ദ്വിതീയൻ ബാവായും ഗുരുനാഥനും ചെയ്തിരുന്നത്. അപ്പോഴേ 'നിൻ മഹിമ നമിച്ചു' എന്ന പ്രയോഗത്തിന് അർത്ഥം വർദ്ധിക്കൂ.

### ജി) വലിയ വെള്ളിയാഴ്ച (ദുഃഖവെള്ളി)

ഹാശായുടെ വെള്ളിയാഴ്ച, സ്ലീബാ വന്ദനവും കബറടക്കവും പ്രത്യേക ശുശ്രൂഷകൾ. ഒമ്പതാം മണി നമസ്കാരത്തിന് ശേഷം നടത്തുന്നു.

പ്രഭാതം, മൂന്നാം മണി, ആറാം മണി, ഒമ്പതാം മണി എന്നീ നാലു യാമങ്ങളിലെ പ്രാർത്ഥനകളും സ്ലീബാ വന്ദനയുടെയും കബറടക്കത്തിന്റെ ക്രമവും തുടർച്ചയായി നടത്തുന്നതുകൊണ്ട് സുദീർഘമാണ്.

മൂന്നാം മണി നമസ്കാരം കഴിഞ്ഞ് ഒന്നാമത്തെ പ്രദക്ഷിണം തെക്കുഭാഗത്തു കൂടെ ഇറങ്ങി ഒരു പൂർണ്ണ പ്രദക്ഷിണം നടത്തി പള്ളിയുടെ വടക്കേ വാതിലിലൂടെ പ്രവേശിക്കുന്നു. കർത്താവ് കുരിശു ചുമന്ന് ഗോഗുൽത്തായിലേക്ക് പോയ വിലാപയാത്രയാണ് ഈ പ്രദക്ഷിണത്തിന്റെ ധ്യാനവിഷയം. പാട്ടും ഗദ്യവും ഇടകലർത്തി ചൊല്ലാം. അംശവസ്ത്രം ധരിച്ച പട്ടക്കാരൻ വലത് തോളിൽ വെളുത്ത തുണി വിരിച്ച് ഊറാറ മാറ്റിയ കുരിശ് തോളിൽ ചുമന്ന് അനാർഭാടമായി ഈ പ്രദക്ഷിണം നടത്തും. ഒരു കുരിശും ഒരു കൊടിയും മാത്രം പിടിച്ചാൽ മതി. മേല്ക്കട്ടി വേണ്ട. മറുവഹസാകളും മണിയും കിലുക്കാതെ പിടിക്കാം. അംശവസ്ത്രം മാറ്റി അടുത്ത രണ്ടു യാമങ്ങളിലെ നമസ്കാരങ്ങൾ, നമസ്കാരമേശയുടെ മുമ്പിൽ വച്ച് നടത്തുന്നു. വീണ്ടും അംശവസ്ത്രം ധരിച്ച് വിരിച്ചൊരുക്കിയ നമസ്കാരമേശയിൽ കുരിശും കത്തിച്ച മെഴുകുതിരികളും വെച്ച് സ്ക്കീപ്പൂസായുടെ ക്രമം നടത്തുന്നു. (ആണ്ടുതക്സായിൽ ഇല്ലാത്ത ചില വാക്യങ്ങൾ ഒന്നാം പ്രദക്ഷിണത്തിൽ ചിലർ ചേർത്ത് ചൊല്ലുന്നു. ക്രൂശാരോഹണത്തിന്റെ ഏവൻഗേലിയോൻ വായന നടത്തുമ്പോൾ മെഴുകുതിരിയിൽ കുരിശ് ചിലർ കുത്തുന്നു; ചിലർ ചുവന്ന തുണി കുരിശിന്മേൽ മടക്കി ഇടുന്നു. അനധികൃതമായ ഈ പതിവുകൾ അധികൃതർ നിരോധിക്കേണ്ടതല്ലേ?) ഒടുവിൽ ധൂപം വെച്ച് കുമ്പിടുന്നു. (ധൂപം വച്ച് പട്ടക്കാർ കുമ്പിടുന്ന പതിവ് മാറ്റി എല്ലാവരും കുമ്പിട്ട് മുത്തുന്ന പതിവ് വന്നതോടെ ആരാധനയുടെ ഏകാഗ്രതയ്ക്ക് ക്ഷതം പറ്റുന്നു. വലിയ ഇടവകകളിൽ രണ്ടു മണിക്കൂർ സമയം ഈ ആവശ്യത്തിന് വേണ്ടിവരുന്നു. ഇത് ഒഴിവാക്കുകയാണ് വേണ്ടത്.) ഇത് കഴിഞ്ഞാൽ രണ്ടാം പ്രദക്ഷിണം. യൗസേപ്പും, നിക്കോദിമോസും കൂടെ ക്രിസ്തുവിന്റെ ഭൗതികശരീരം കബറടക്കുവാൻ കൊണ്ടുപോയ യാത്രയാണ് ഈ പ്രദക്ഷിണത്തിന്റെ ധ്യാനവിഷയം. പള്ളിയകത്തോ പുറത്തോ തെക്കു

ഭാഗത്തു കൂടെ ക്ലോക്ക്വൈസ് ആയി നടത്തും (പ്രദക്ഷിണം 3 വട്ടം (2 + 1) നടത്തണമെന്ന നിർദ്ദേശം പ്രസാധകർ കൂട്ടിച്ചേർത്തതാണ്; ഗുരുനാഥന്റെയല്ല.). ഇതിൽ മറുവഹസായും മണിയും കിലുക്കാം. തിരിച്ചുവന്ന് മദ്ബഹായിൽ പ്രവേശിച്ചോ ബീമായിൽ നിന്നോ നാലു ഭാഗത്തേയ്ക്കും രണ്ടു ഘട്ടമായി കുരിശ് ആഘോഷിക്കുന്നു. ആഘോഷം കഴിഞ്ഞ് ത്രോണോസിന്റെ വിരികൾ മാറ്റി ചെന്നിനായകവും ചൊറുക്കയും കലർത്തിയ മിശ്രിതത്തിൽ കുരിശിന്റെ കൊമ്പുകൾ മുക്കും. പാത്രത്തിനു മുകളിൽ കുരിശ് പിടിച്ചുകൊണ്ട് പനിനീർ കൊണ്ട് കഴുകി തുടയ്ക്കും. വെള്ളത്തുണിയിൽ പഞ്ഞി പരത്തി അതിൽ കുരിശു വെച്ച് പഞ്ഞിയും സുഗന്ധവർഗ്ഗവും ഇട്ട് വിരിച്ച വെള്ളതുണി പൊതിഞ്ഞുകെട്ടി യഹൂദന്മാരുടെ സംസ്കാരക്രമം അനുസരിച്ച് തല തെക്കോട്ടും കാൽ വടക്കോട്ടുമായി കബർ മുറിയിലോ ത്രോണോസിന്റെ ഉപരിതലത്തിലോ സംസ്കരിക്കും. ഏവൻഗേലി പുസ്തകവും മറ്റും വച്ച് കബർ മുദ്ര വെയ്ക്കും (കബറിൽ ധൂപക്കുറ്റി തുടങ്ങിയ ഉപകരണങ്ങൾ വയ്ക്കുന്നതിന്റെ അർത്ഥവും ഔചിത്യവും വ്യക്തമല്ല. പലയിടത്തും അതൊന്നും കബറിൽ വയ്ക്കുക പതിവില്ല.). ഉയിർപ്പു വരെ കത്തുന്ന എണ്ണത്തിരിയും മറുവഹസായും ധൂപക്കുറ്റിയും അടുത്തുവെയ്ക്കും. ഈ ത്രോണോസിൽ ദുഃഖശനിയുടെ കുർബ്ബാന ചൊല്ലുന്നില്ല. കബറടക്കവും ധൂപപ്രാർത്ഥനയും കഴിഞ്ഞ് മുറപ്രകാരം അവസാനിപ്പിക്കുന്ന സ്ലീബാ കഴുകിയ വെള്ളം അനുഗ്രഹത്തിനായി ഏവരും കുടിച്ചു പിരിയുന്നു. രാഗങ്ങൾ ഹാശായുടെ ക്രമപ്രകാരം.

## എച്ച്) അറിയിപ്പിന്റെ ശനി (ദുഃഖശനി)

സഭയുടെ ആരംഭകാലത്ത് ഈ ദിവസമാണ് സമൂഹമായി മാമ്മൂദീസാ നൽകിയിരുന്നത്. ഈ ദിവസം മാമ്മൂദീസാത്തൊട്ടി തുറന്ന് വച്ചിരിക്കണമെന്ന് കാനോനിൽ നിർദ്ദേശമുണ്ട്. ഉപവാസ ദിനമാകയാൽ ഒമ്പതാം മണി നമസ്കാരം കഴിഞ്ഞു കുർബ്ബാന അർപ്പിക്കുന്നു. പെസഹായുടെ ക്രമീകരണം. കുർബ്ബാനയ്ക്കുപയോഗിക്കുവാൻ പ്രത്യേക കൗമ്മായുണ്ട്. കർത്താവിന്റെ പാതാളപ്രവേശനമാണ് അന്നത്തെ ധ്യാനവിഷയം. തങ്ങളുടെ വാങ്ങിപ്പോയവരുടെ പേരുകൾ വി. കുർബ്ബാനയിൽ ഓർക്കപ്പെടുവാൻ നൽകണം. കുർബ്ബാന കഴിഞ്ഞ് ശവക്കോട്ടയിൽ പ്രദക്ഷിണമായി ചെന്ന് ആനീദായുടെ ഒരു ക്രമം നടത്തി ധൂപം വെയ്ക്കുന്നു. ദുഃഖശനിയാഴ്ചയുടെ കുർബ്ബാന കഴിഞ്ഞാൽ ഹാശായുടെ പതിവുകൾ കഴിയുന്നു. പിന്നീട് ശുബ്ക്കോനോയ്ക്കോ ആനീദായുടെ ശുശ്രൂഷയ്ക്കോ ഹാശായുടെ ക്രമം ആവശ്യമില്ല.

(ശുബ്ക്കോനോയുടെ സാക്ഷാൽ ദിവസം ഇതാണ്. പ. പത്രോസ് തൃതീയൻ ബാവാ അത് വലിയനോമ്പിന്റെ സൈത്ത് വാഴ്വിന് പകരം

നടത്തി. എങ്കിലും പഴയ ആണ്ടുതക്സാകളിൽ ദുഃഖശനിയാഴ്ച നടത്തുവാൻ തന്നെയാണ് നിർദ്ദേശിച്ചിരിക്കുന്നത്.)

### ഐ) ഉയിർപ്പുപെരുന്നാൾ

നോമ്പിന്റെ ഒടുവിലത്തെ ഞായർ. വെളുപ്പിന് ശുശ്രൂഷ (ഇപ്പോൾ സന്ധ്യാ പ്രാർത്ഥനയോടനുബന്ധിച്ചും നടത്തുവാൻ അനുവാദം നല്കിയിട്ടുണ്ട്).

ഉയിർപ്പിന്റെ രഹസ്യ ശുശ്രൂഷയും ഉയിർപ്പിന്റെ പ്രഖ്യാപനവും. ഒന്നാം ശുശ്രൂഷ, രാത്രി പ്രാർത്ഥനയുടെ ഹാലേലുയ്യായ്ക്കു മുമ്പ്. രണ്ടാം ശുശ്രൂഷ കുർബ്ബാന ആരംഭിക്കുന്നതിന് മുമ്പ്.

ശനിയാഴ്ച തന്നെ ദുഃഖസൂചകമായ കറുപ്പ് വസ്ത്രങ്ങൾ നീക്കം ചെയ്ത് ക്യംതായുടെ ആഘോഷത്തിനായി ത്രോണോസും പള്ളിയും ഒരുക്കണം. ഗോഗുൽത്താ കറുപ്പ് വസ്ത്രം മാറ്റി മദ്ബഹായിൽ വെയ്ക്കും. സന്ധ്യാ പ്രാർത്ഥന മുതൽ ഹാശാ ശൈലി മാറുന്നു. കൗമ്മാ, കൈമുത്ത്, കുക്കിലിയോൻ എന്നിവ പുനഃസ്ഥാപിക്കും (ഒന്നിലേറെ പട്ടക്കാർ ഉണ്ടെങ്കിൽ നമസ്കാരം ആരംഭിക്കുമ്പോൾ തന്നെ ഒരാൾ മദ്ബഹായിൽ പ്രവേശിച്ച് ഉയിർപ്പിന്റെ ഒന്നാം ക്രമം നടത്താം). രാത്രി മൂന്നാം കൗമ്മായുടെ സ്ഥാനത്ത് പട്ടക്കാരൻ അംശവസ്ത്രം അണിഞ്ഞ് കബറിന്റെ വാതിൽ തുറന്ന് കബറടക്കിയ കുരിശ് കബറടക്ക വസ്ത്രങ്ങൾ മാറ്റി തുടച്ച് വെടിപ്പാക്കി ഊറാറ ധരിച്ച് ചുവന്ന പട്ടുകൊണ്ട് മൂടി ഗോഗുൽത്തായിൽ വെയ്ക്കണം. തിരികൾ കത്തിച്ച് ഒന്നാം ശുശ്രൂഷ നടത്തണം. താഴെയുള്ളവർ കുറിയേലായിസോൻ ചൊല്ലിക്കൊണ്ടിരിക്കണം. ഒന്നാം ക്രമം കഴിയുമ്പോൾ പട്ടക്കാരൻ കുരിശെടുത്ത് പടിഞ്ഞാറോട്ട് വരുന്നു. മറ നീക്കുന്നു. വശങ്ങളിൽ തിരിയും മറുവഹസായും വേണം. ധൂപക്കുറ്റിയും വേണം. മൂന്ന് പ്രാവശ്യം ഉയിർപ്പിന്റെ പ്രഖ്യാപനം നടത്തുന്നു. ജനം പ്രതിവാക്യം ചൊല്ലുന്നു. മണികൾ ശബ്ദിക്കുകയും കതിനാവെടികൾ മുഴക്കുകയും ചെയ്യാം. കുരിശ് ഗോഗുൽത്തായിൽ (മ്നൊർത്തായിൽ) വച്ച് നമസ്കാരവും തൂയോബോയും പൂർത്തിയാക്കിയശേഷം രണ്ടാം ക്രമം തുടങ്ങുന്നു. കുരിശ് ത്രോണോസിൽ വടക്കുഭാഗത്തു വെച്ച് മറ വലിക്കുന്നു. ശുശ്രൂഷയുടെ മധ്യഭാഗത്ത് ആഘോഷമായ പ്രദക്ഷിണം. സുഗന്ധവർഗ്ഗങ്ങളുമായി സ്ത്രീകൾ ഇരുട്ടുള്ളപ്പോൾ കർത്താവിന്റെ കല്ലറയിലേക്ക് പോയതും മറിയം തോട്ടക്കാരന്റെ സാദൃശ്യത്തിൽ കർത്താവിനെ കണ്ടതുമാണ് പ്രദക്ഷിണത്തിന്റെ ധ്യാനവിഷയം. വടക്കേ വാതിലിലൂടെ പുറപ്പെട്ട് ഒരു പൂർണ്ണ പ്രദക്ഷിണം കഴിഞ്ഞ് തെക്കേ വാതിലിലൂടെ അകത്ത് പ്രവേശിക്കുന്നു. ഈ പ്രദക്ഷിണത്തിൽ വിശുദ്ധന്മാരുടെ തിരുശേഷിപ്പു പേടകമുണ്ടെങ്കിൽ അത് വഹി

ക്കുവാൻ പ്രത്യേക നിർദ്ദേശമുണ്ട്. പ്രദക്ഷിണം കഴിഞ്ഞ് കുരിശ് ത്രോണോസിൽ വെച്ച് ശുശ്രൂഷ തുടരുന്നു. ഒടുവിൽ സ്ലീബാ ആഘോഷം. ഞങ്ങൾക്കുവേണ്ടി പുനരുത്ഥാനം ചെയ്തവനേ... എന്ന് പ്രതിവാക്യം. ഈ ആഘോഷവും രണ്ട് ഘട്ടമായി നിർവ്വഹിക്കുന്നു. ആദ്യ ഘട്ടത്തിന്റെ ഒടുവിൽ കുറിയേലായിസോൻ ചൊല്ലുമ്പോൾ പട്ടക്കാരൻ ജനങ്ങളെ വാഴ്ത്തുന്നു. അതുകഴിഞ്ഞ് പട്ടക്കാരൻ ത്രോണോസും ഏവൻഗേലിയോനും കുരിശും മുത്തുന്നു. ശേഷം പേർ അവയ്ക്കു പുറമെ പട്ടക്കാരന്റെ കൈ മുത്തി കൈകസ്തൂരി കൊടുക്കുന്നു. ജനങ്ങൾ അപ്പോഴോ, കുർബ്ബാന കഴിഞ്ഞോ കുരിശു മുത്തുന്നു (ദുഃഖശനിയാഴ്ച ശൂബ്ക്കോനോ ശുശ്രൂഷയിൽ എല്ലാവരും കൈകസ്തൂരി കൊടുക്കുന്നതിനാൽ ഉയിർപ്പിന് അത് ആവർത്തിക്കണമോ എന്ന് അവധാനപൂർവ്വം ചിന്തിക്കേണ്ടതല്ലേ?). കുരിശ് സ്വർഗ്ഗാരോഹണം വരെയും മ്നൊർത്തൊയിൽ ഇരിക്കണം. ത്രോണോസിൽ തിരി കത്തിക്കുമ്പോൾ ഇവിടെയും തിരി കത്തിക്കണം. ഉയിർപ്പു മുതൽ പെന്തിക്കോസ്തി വരെ ദിവസങ്ങളിൽ നമസ്കാര സമയങ്ങളിൽ കുമ്പിടുന്നില്ല. ബുധൻ, വെള്ളി നോമ്പുകൾ ഇല്ല. ഉയിർപ്പു മുതൽ പുതുഞായറാഴ്ച വരെയുള്ള ദിവസങ്ങളെ ഹേവോറെ ദിനങ്ങൾ (വെളുത്ത) എന്ന് പറയും. ആ ദിവസങ്ങളിലെല്ലാം ഉയിർപ്പു ഞായറാഴ്ചയുടെ നമസ്കാരം യഥാക്രമം ഒന്നു മുതൽ 8 വരെ രാഗങ്ങളിൽ നടത്തുന്നു. വലിയ നോമ്പാരംഭിച്ച ആദ്യത്തെ രണ്ടാഴ്ചയ്ക്കു ശേഷം മാമ്മൂദീസാ നടത്തുന്നില്ല. ക്യംതായുടെ രാഗം ഒന്ന് ആണ്.

### ജെ) സ്വർഗ്ഗാരോഹണം

ഉയിർപ്പിന്റെ നാൽപ്പതാം ദിവസം. സ്ലീബാ ആഘോഷം പുതിയ പുസ്തകങ്ങളിൽ കാണുന്നുണ്ട്. കുർബ്ബാനമദ്ധ്യേ നടത്താം. മ്നൊർത്തൊയിൽ നിന്ന് കുരിശെടുത്ത് അകത്തോ പുറത്തോ പ്രദക്ഷിണം നടത്താം. നാലു വശത്തും ആഘോഷിക്കാം. ഞങ്ങൾക്കുവേണ്ടി സ്വർഗ്ഗാരോഹണം ചെയ്തവനേ എന്ന് പ്രതിവാക്യം. പഴയ ആണ്ടുതക്സായിൽ ഈ ശുശ്രൂഷ ഇല്ല.

സ്വർഗ്ഗാരോഹണം മുതൽ പെന്തിക്കോസ്തി വരെ പത്തു ദിവസം കാത്തിരിപ്പിന്റെ നാളുകളായി ആചരിക്കുന്നു. ഈ നാളുകളിൽ വിവാഹം നടത്താറില്ല. സുലോക്കോയുടെ രാഗം 5.

### കെ) പെന്തിക്കോസ്തി

ഉയിർപ്പിന്റെ 50-ാം ദിവസം (അമ്പതാം പെരുന്നാൾ). ത്രിത്വനാമത്തിൽ മുട്ടുകുത്തലിന്റെ മൂന്ന് ശുശ്രൂഷകൾ. കുർബ്ബാനമദ്ധ്യേ ദർഗായിൽ വെള്ളമുള്ള പാത്രം വെച്ച് ശുശ്രൂഷ തുടങ്ങുന്നു. മുട്ടുകുത്താൻ ആഹ്വാനമുണ്ടാകുമ്പോൾ എല്ലാവരും മുട്ടുകുത്തണം. പട്ടക്കാരൻ രഹസ്യപ്രാർത്ഥന

ചൊല്ലുമ്പോൾ ഏവരും കുറിയേലായിസോൻ ചൊല്ലിക്കൊണ്ടിരിക്കണം. എഴുന്നേൽക്കാൻ ആഹ്വാനം ലഭിക്കുമ്പോൾ എല്ലാവരും എഴുന്നേൽക്കുന്നു. വടക്കുഭാഗത്തു കൂടെ പോയി തെക്കുഭാഗത്തു കൂടെ വന്ന് പ്രദക്ഷിണം സമാപിക്കുന്നു. മൂന്നു ശുശ്രൂഷയുടെയും സംവിധാനം സമാനമാണ്. അവ യഥാക്രമം പിതാവിനെയും പുത്രനെയും റൂഹായെയും അഭിസംബോധന ചെയ്യുന്നു. മൂന്ന് ശുശ്രൂഷകളിലെയും സെദ്റകൾ ത്രിത്വത്തെപ്പറ്റിയുള്ള സഭയുടെ പഠിപ്പിക്കലുകൾ നിർവ്വചനരൂപത്തിൽ ഉൾക്കൊള്ളുന്നു. മൂന്ന് പ്രദക്ഷിണങ്ങളിലും വെള്ളം തളിക്കുന്നു. ഓരോ ശുശ്രൂഷയിലും വെള്ളം മാറ്റണം. ഒടുവിൽ ഹൂത്തോമ്മോ ചൊല്ലി (മൂന്ന് പ്രാവശ്യം കുറിയേലായിസോൻ ചൊല്ലുന്ന ജനത്തെ സ്ലീബാ ഭാഷയിൽ അനുഗ്രഹിക്കണം) സമാപിക്കുന്നു. പെന്തിക്കോസ്തിയുടെ രാഗം 7 ആണ്.

അന്ത്യോഖ്യാ ബന്ധം ആരംഭിക്കുന്നതിനു മുമ്പ് മലങ്കരസഭയിൽ ഉപയോഗത്തിലിരുന്ന ആണ്ടുതക്സാ കൈയ്യെഴുത്തു രൂപത്തിൽ ലഭ്യമാണ്. അതിൽ പാതിനോമ്പ്, ശുബ്ക്കോനോ, സ്വർഗ്ഗാരോഹണം, വാമെദൽമീനൊ തുടങ്ങിയ ക്രമങ്ങൾ കാണുന്നില്ല. ശേഷം ശുശ്രൂഷയുടെ ഗാനങ്ങൾ, പ്രാർത്ഥനകൾ, ഘട്ടങ്ങൾ ഇവയിൽ പ്രകടമായ വ്യത്യാസങ്ങൾ കാണുന്നത് പഠനാർഹമാണ് (യൽദായുടെ ശുശ്രൂഷയിൽ സ്ലീബാ ആഘോഷവും കാണുന്നില്ല).

### മറ്റ് ശുശ്രൂഷകൾ

#### ഭവനം വാഴ്വ്

പുതിയ വീട്ടിൽ താമസം ആരംഭിക്കുന്നതിനു മുമ്പ് പട്ടക്കാർ കൂദാശ ചെയ്യും. ആണ്ടിലൊരിക്കൽ കൂദാശ നടത്തുന്ന പതിവും ഉണ്ട്. ചില സ്ഥലങ്ങളിൽ ഉയിർപ്പു മുതൽ പെന്തിക്കോസ്തി വരെയുള്ള ഘട്ടം ഇതിനുള്ള സമയമായി കരുതുന്നു. ഒരു കുരിശും രണ്ടു തിരികളും തളിക്കാനുള്ള സൗകര്യത്തോടുകൂടി ഒരു പാത്രം വെള്ളവും കരുതണം. ശുശ്രൂഷയുടെ അന്ത്യത്തിൽ പുറംവാതിലുകൾ വെള്ളം കൊണ്ട് മുദ്രയിടണം. അധികം വരുന്ന വെള്ളം കിണറ്റിൽ ഒഴിക്കാം. വെള്ളത്തിന്മേലുള്ള വാഴ്വ് പുതിയ പുസ്തകങ്ങളിൽ പ്രത്യക്ഷപ്പെട്ടിട്ടുണ്ട്.

'വാഴ്വേറ്റബ്രഹാം' എന്നാദിയായ ഗാനം പടിഞ്ഞാറോട്ട് തിരിഞ്ഞു ചൊല്ലുകയും നിർദ്ദിഷ്ട സമയങ്ങളിൽ വീടിനെ സ്ലീബാ ഭാഷയിൽ ആശീർവ്വദിക്കുകയും വേണം.

**മരണാനന്തരം** 3, 9, 30, 40 എന്നീ ദിവസങ്ങളിൽ വി. കുർബ്ബാന ചൊല്ലും. വീട്ടിൽ ധൂപാർപ്പണം നടത്തുകയും ചെയ്യും. നാൽപ്പതാം നാളിൽ മാത്രമേ മത്സ്യമാംസാദികൾ ഉപയോഗിക്കുന്നുള്ളു.

മരണസമയം വിശ്വാസത്തിന്റെ ചുരുങ്ങിയ രൂപം 'പിതാവും പുത്രനും പ. റൂഹായുമായ സത്യഏക ദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു' എന്ന് രോഗിയോ രോഗിയ്ക്ക് വ്യക്തമായി കേൾക്കാവുന്നവിധം മറ്റൊരാളോ ചൊല്ലണം. മൂന്നു പ്രാവശ്യം ചൊല്ലാം. അനന്തരം വിശ്വാസപ്രമാണം ചൊല്ലുന്നു. ആത്മാവിന്റെ വേർപാട് നടക്കുന്ന സമയം വരെ ഇത് ആവർത്തിക്കണം. മരിച്ചു കഴിഞ്ഞാൽ എല്ലാവരും കൂടി മാലാഖമാരുടെ സ്തുതിപ്പ് ചൊല്ലണം. കഴിയുമെങ്കിൽ പട്ടക്കാരനെ വരുത്തി പ്രാർത്ഥനകൾ നടത്തണം. മരിച്ച ഉടനെ മൃതശരീരം കുളിപ്പിക്കുകയോ സ്പിരിറ്റു കൊണ്ട് തുടയ്ക്കുകയോ ചെയ്യാം. പട്ടക്കാരെ പട്ടക്കാരും, പുരുഷന്മാരെ പുരുഷന്മാരും സ്ത്രീകളെ സ്ത്രീകളും കുളിപ്പിച്ച് വെടിപ്പുള്ള വസ്ത്രം ധരിപ്പിക്കണം. കട്ടിലിൽ കിഴക്കോട്ട് അഭിമുഖമായി കിടത്തണം. തലയ്ക്കൽ മേശയിൽ കുരിശും മെഴുകുതിരിയും ക്രമീകരിക്കണം. സാധാരണ വസ്ത്രം മതി. ചെരിപ്പും ധരിക്കാം. കൈയിൽ ഒരു കുരിശ് പിടിപ്പിക്കാം. വീട്ടിൽ പ്രാർത്ഥന, സങ്കീർത്തനം, അനുതാപത്തിന്റെ മെമ്രാകൾ, പാട്ടുകൾ ഇവയല്ലാതെ ലൗകിക സംഭാഷണങ്ങൾ കഴിവതും ഒഴിവാക്കണം. എല്ലാവരുടെയും മൃതദേഹം അവരവരുടെ അർഹതയനുസരിച്ചുള്ള ക്രമങ്ങൾ നടത്തി കബറടക്കണം. അതത് സ്ഥാനികളെ അവരുടെ പൂർണവേഷത്തിൽ അണിയിച്ചൊരുക്കണം. മുഖശീലയും കഴുത്തിന് താഴെ വിരിച്ചിരിക്കണം. വൈദികർക്ക് ഏഴും, പുരുഷന്മാർക്കും, സ്ത്രീകൾക്കും, കുട്ടികൾക്കും നാലും വീതവും ക്രമങ്ങൾ ഉണ്ട്. അവ സന്ദർഭവും സമയവുമനുസരിച്ച് വീട്ടിലും പള്ളിയിലുമായി നടത്തണം. മൃതദേഹം പള്ളിയിൽ വെച്ച് കുർബ്ബാന ചൊല്ലുക നിർബന്ധിതമല്ല. വിലാപയാത്രയിൽ മൃതദേഹത്തിനു മുമ്പ് പട്ടക്കാർ പ്രാർത്ഥന ചൊല്ലി സഞ്ചരിക്കണം. മൃതശരീരം പള്ളിയിലോ, സെമിറ്ററിയിലോ വെച്ച് അവസാന ശുശ്രൂഷ നടത്തും. മുഖം മറച്ചതിന് ശേഷം സൈത്ത് ഒഴിക്കുകയോ മണ്ണിടുകയോ ചെയ്യുന്നു. മുഖത്തും നെഞ്ചിലും കാൽമുട്ടുകളിലും സൈത്തോ, കുന്തുരുക്കം കലർത്തിയ മണ്ണോ ത്രിത്വനാമത്തിൽ ഇടുന്നു. കൂദാശ ചെയ്ത സൈത്ത് ഉപയോഗിച്ചു കൂടാ. പെട്ടി മൂടി കബറിൽ വെച്ച് കുഴി മൂടി മാലാഖമാരുടെ സ്തുതിപ്പും കൗമ്മായും വിശ്വാസപ്രമാണവും ധൂപപ്രാർത്ഥനയും കൈമുത്തും നടത്തി അവസാനിപ്പിക്കുന്നു.

ഇതരസഭകളിലെ വൈദികർ നമ്മുടെ പ്രാർത്ഥനകൾ ഉപയോഗിക്കുകയോ നമ്മുടെ വൈദികർ ഇതരസഭയിലെ പ്രാർത്ഥനകൾ ഉപയോഗിക്കുകയോ അരുത്. സാന്നിധ്യം മാത്രം ആകാം. നമ്മുടെ വൈദികർ ലഭ്യമല്ലെങ്കിൽ കൈവപ്പുള്ള സഭയിലെ വൈദികരെക്കൊണ്ട് നടത്തിക്കാം. അതുമല്ലെങ്കിൽ വിശ്വാസികൾ ചേർന്ന് പ്രാർത്ഥനകൾ നടത്തി സംസ്കരിക്കാം.

പട്ടക്കാരുടെയും മേല്പട്ടക്കാരുടെയും കബറടക്ക ശുശ്രൂഷ ഒന്നു തന്നെ. മേല്പട്ടക്കാരെ ഇരുത്തിയാണ് കബറടക്കുന്നത്. അവർക്ക് (വൈദികർക്ക്) പൊതുവായി നടത്തുന്ന ശുശ്രൂഷകളെ കഹനൈത്തായുടെ ക്രമം എന്ന് പറയും. പള്ളിയിലും നഗരത്തിൽ പ്രധാന കവലകളിലും നഗരി കാണിക്കൽ എന്ന യാത്രപറച്ചിൽ നടത്തും. പ്രധാന കാർമ്മികൻ വാങ്ങിപ്പോയ പട്ടക്കാരന്റെ പ്രതിപുരുഷൻ എന്ന നിലയ്ക്കാണ് യാത്ര ചോദിക്കുന്നത്. ആ സമയത്ത് രണ്ടു പേരും ഒരേ ദിശയിലേക്ക് തിരിഞ്ഞാണ് യാത്ര ചോദിക്കേണ്ടത് (മാമ്മൂദീസായിലും കുഞ്ഞിന്റെയും പ്രതിപുരുഷന്റെയും മുഖം ഒരേ ദിശയിലേക്കാണ്.).

### രോഗികളുടെ കുർബ്ബാനാനുഭവം

പള്ളികളിൽ എപ്പോഴും കുർബ്ബാന സൂക്ഷിക്കുമെങ്കിൽ നന്ന്. ഒരു കെടാവിളക്കും വേണം. ആശുപത്രി ചർച്ചുകളിലും വലിയ ഇടവകയിലെ പള്ളികളിലും ഇത് കൂടിയേ തീരു. പട്ടക്കാരൻ കറുത്ത കുപ്പായവും ഹമ്നീഖോയും ധരിച്ചിരിക്കണം. ചെപ്പ് ഒരു പട്ടിൽ പൊതിഞ്ഞ് ഭദ്രമായി സൂക്ഷിക്കണം.

വീട്ടിൽ എല്ലാവരും തലേദിവസം മുതൽ ഒരുക്കത്തിൽ കഴിയണം. വീടും പരിസരവും വൃത്തിയാക്കണം. മുറിയിൽ ഒരു മേശ ഇട്ട് വിരിച്ച് വിളക്ക് / മെഴുകിതിരിയും കുരിശും വെയ്ക്കാം. അനുതാപ സങ്കീർത്തനങ്ങൾ രോഗികൾ കേൾക്കെ വായിച്ചിരിക്കണം. പട്ടക്കാരൻ രോഗിയ്ക്ക് ആവശ്യമായ ഉപദേശങ്ങൾ നൽകണം. കുമ്പസാരം ആവശ്യമെങ്കിൽ അതിനും സൗകര്യം ക്രമീകരിക്കണം. അതു കഴിഞ്ഞ് കുർബ്ബാന കൊടുക്കാം. ചെപ്പിൽ അൽപ്പം വെള്ളം ഒഴിച്ച് കഴുകി അതും കൊടുക്കാം. സുബോധം നഷ്ടപ്പെട്ടവർക്കും, ചിത്തഭ്രമം ഉള്ളവർക്കും കുർബ്ബാന കൊടുക്കരുത്. രോഗികൾക്ക് കുർബ്ബാനാനുഭവത്തിന് ഉപവാസം നിർബന്ധമില്ല. കുർബ്ബാനാനുഭവം കഴിഞ്ഞ് കർത്തൃപ്രാർത്ഥനയും ആശീർവ്വാദവും നടത്തി പിരിയുന്നു.

## III. വിശുദ്ധ കൂദാശകൾ

മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്ക് ആവശ്യപ്പെട്ട കൃപാമാർഗ്ഗങ്ങളായി കർത്താവ് നിയമിച്ചിട്ടുള്ള, അപ്രത്യക്ഷങ്ങളായ കൃപകളുടെ പ്രത്യക്ഷമായ കർമ്മങ്ങൾ ആകുന്നു കൂദാശകൾ. പ്രാർത്ഥനയേക്കാൾ, ശുശ്രൂഷകൾക്കും ശുശ്രൂഷകളേക്കാൾ കൂദാശയ്ക്കും ശ്രേഷ്ഠതയേറും. ദൈവിക കൃപ കൂദാശയിലൂടെ ലഭിക്കുന്നതാണ് അതിന്റെ കാരണം. അതിന്റെ അനുഷ്ഠാനത്തിൽ നാല് അടിസ്ഥാന തത്വങ്ങൾ അനിവാര്യമാണ്. അവ കൂടാതെ കൂദാശാനുഷ്ഠാനം സാധുവല്ല.

1. കാർമ്മികന്റെ സ്ഥാനസാധുത്വം. 2) കൂദാശകളിലുപയോഗിക്കുന്ന പദാർത്ഥങ്ങളുടെ നിജാവസ്ഥ. 3) കൂദാശകൾ നടത്തുന്ന വിധം. 4) ഫല പ്രാപ്തിയെക്കുറിച്ച് കാർമ്മികനും സ്വീകാരകനും ഉള്ള വിശ്വാസം.

പൊതുവായി പറഞ്ഞാൽ മാമ്മൂദീസാ, മൂറോൻ, കുർബ്ബാന, കുമ്പ സാരം, ആചാര്യത്വം, വിവാഹം, തൈലാഭിഷേകം എന്നിങ്ങനെ പ്രധാന കൂദാശകൾ ഏഴാണ്. ആചാര്യത്വവും വിവാഹവും ഒഴിച്ച് മറ്റെല്ലാം എല്ലാ വരും സ്വീകരിച്ചിരിക്കണം. ഓരോ കൂദാശയെയും ലഘുവായി വിവരിക്കാം.

**A. മാമ്മൂദീസാ:–** ഇത് പ്രവേശന കൂദാശയാണ്. ഇത് സ്വീകരിക്കാത്ത ഒരാളിന് മറ്റു കൂദാശകൾ നൽകാൻ പാടില്ല. മുങ്ങിക്കുളി, പ്രകാശം, വീണ്ടും ജനനം എന്നിങ്ങനെ വിവിധ പേരുകൾ.

ഇതു മൂലം 4 കൃപകൾ ലഭിക്കുന്നു:– 1) പുത്രസ്വീകാരം. 2) പാപമോ ചനം. 3) പരിശുദ്ധാത്മാവ് 4) ദൈവപുത്രന്മാരുടെ സംഘത്തോടുള്ള സംബന്ധം.

എ) മദ്ധ്യസ്ഥൻ – പുരുഷന് പുരുഷനും സ്ത്രീയ്ക്ക് സ്ത്രീയും. സഭാം ഗമായിരിക്കണം.

ബി) പച്ചവെള്ളം, സി) ചൂടുവെള്ളം, ഡി) സൈത്ത്, ഇ) മൂറോൻ, എഫ്) കുർബ്ബാനയിൽ സംബന്ധം, ജി) കിരീടധാരണം.

മാമ്മൂദീസാ നിർവ്വഹണത്തിന് 4 ഭാഗങ്ങൾ ഉണ്ട്.

1. സ്നാനാർത്ഥികൾക്കുള്ള ശുശ്രൂഷ, 2. വെള്ളം വാഴ്വും മുങ്ങലും, 3. മൂറോനഭിഷേകം, 4. കുർബ്ബാനാനുഭവം.

1. സ്നാനാർത്ഥികൾക്കുള്ള ശുശ്രൂഷ. ആദിമ നൂറ്റാണ്ടുകളിൽ വലിയ നോമ്പുകാലം സ്നാനാർത്ഥികൾക്ക് വിശ്വാസം പഠിക്കുവാനുള്ള കാലം ആയിരുന്നു. വിശ്വാസപ്രമാണം വരെയുള്ള ശുശ്രൂഷ നടത്തിയിട്ട് സ്നാനാർത്ഥികളെ വിശ്വാസപഠനത്തിന് വിടും. വിശ്വാസം പഠിച്ച് വിശ്വാ സപ്രമാണം എപ്പിസ്ക്കോപ്പായേയോ, കശ്ശീശായേയോ ചൊല്ലി കേൾപ്പി ക്കണം. വിജയകരമായി വിശ്വാസപഠനം നിർവ്വഹിക്കുന്നവർക്ക് അറിയി പ്പിന്റെ ശനിയാഴ്ച സമൂഹമായി മാമ്മൂദീസാ നൽകും. വലിയ നോമ്പിൽ മാമ്മൂദീസാ ഇന്നും നടത്താത്തത് ഈ പാരമ്പര്യത്തെ ഓർത്തുകൊ ണ്ടാണ് (ആദ്യത്തെ രണ്ട് ആഴ്ച മാമ്മൂദീസാ നടത്തുവാൻ കാനോൻ അനുവാദം നൽകിയിട്ടുണ്ട്). മാമ്മൂദീസാ ഏറ്റവർ വെള്ള വസ്ത്രം അണിഞ്ഞ് ഉയിർപ്പ് ഞായർ മുതൽ ഒരാഴ്ച വി. കുർബ്ബാനാനുഭവം നട ത്തിയിരുന്ന പതിവിൽ നിന്നാണ് ആ ഒരാഴ്ചയ്ക്ക് ഇന്നും ഹേവോറെ ദിനങ്ങൾ എന്ന് വിശേഷിപ്പിക്കുന്നത്. നാം ഉപയോഗിക്കുന്ന മാമ്മൂദീസാ

യുടെ ക്രമം പൗരസ്ത്യ കാതോലിക്കാ ആയിരുന്ന മാർ ഗ്രീഗോറിയോസ് ബാർ എബ്രായ ക്രോഡീകരിച്ചതാണ്. ശുശ്രൂഷയിലെ ഗാനങ്ങൾ പടിഞ്ഞാറോട്ട് തിരിഞ്ഞു നിന്ന് നടത്തുന്നു. സ്നാനാർത്ഥിയുടെ പേർ എഴുതൽ, ത്രിത്വനാമത്തിൽ മുദ്രയിട്ട് പേർ പ്രഖ്യാപിക്കൽ, സാത്താനെ ബന്ധിച്ച് മുദ്രയിടുന്ന പ്രാർത്ഥന, സാത്താനെ ഉപേക്ഷിച്ചും മിശിഹായെ ഏറ്റുപറഞ്ഞുമുള്ള മൂന്നു പ്രാവശ്യത്തെ സത്യപ്രതിജ്ഞ, വിശ്വാസ പ്രമാണം എന്നിവ ആദ്യഭാഗത്തിൽ പെടുന്നു. സാത്താനെ ഉപേക്ഷിക്കുമ്പോൾ സ്നാനാർത്ഥിയുടെയും മധ്യസ്ഥന്റെയും മുഖം പടിഞ്ഞാറോട്ടും (പടിഞ്ഞാറുഭാഗം അന്ധകാരത്തിന്റെ ദിക്കാണെന്ന് സങ്കൽപ്പം) പട്ടക്കാരന്റെ മുഖം കിഴക്കോട്ടും ആയിരിക്കും. മധ്യസ്ഥൻ സ്നാനാർത്ഥിയുടെ ഇടതുകൈ ഇടതുകൈ കൊണ്ട് പിടിച്ചിരിക്കണം. മശിഹായെ ഏറ്റുപറയുമ്പോൾ രണ്ടു പേരുടെയും മുഖം കിഴക്കോട്ടായിരിക്കണം (കിഴക്ക് പ്രകാശത്തിന്റെ ദിക്ക്). പട്ടക്കാരൻ പടിഞ്ഞാറോട്ട് തിരിയണം. മധ്യസ്ഥൻ കുട്ടിയുടെ വലതുകൈ വലതുകൈ കൊണ്ട് പിടിച്ചിരിക്കണം. തുടർന്ന് പട്ടക്കാരൻ ആരംഭിക്കുന്ന വിശ്വാസപ്രമാണം മദ്ധ്യസ്ഥൻ ഏറ്റുചൊല്ലണം (എല്ലാവരും കിഴക്കോട്ട് തിരിഞ്ഞ്).

### 2. വെള്ളം ശുദ്ധീകരണം; മുങ്ങലും

വിശ്വാസപ്രഖ്യാപനം അംഗീകരിക്കുന്നതിന്റെ ഭാഗമായി കാർമ്മികൻ, ശുദ്ധീകരിച്ച സൈത്തു കൊണ്ട് (ആനന്ദതൈലം) ത്രിത്വനാമത്തിൽ മുദ്രയിടുന്നു. തൊട്ടിയിൽ പച്ചവെള്ളവും ചൂടുവെള്ളവും കലർത്തി പ്രാർത്ഥനാപൂർവ്വം ഒഴിക്കുന്നു (കർത്താവിന്റെ ആഗമനത്തിൽ യോർദ്ദാനിലെ വെള്ളം ഊഷ്മളമായി എന്ന് പാരമ്പര്യം). കുരിശു വരച്ച് ശോശപ്പാ കൊണ്ട് തൊട്ടി മൂടുന്നു. ശോശപ്പാ ആഘോഷിച്ചു മാറ്റി കുരിശു നീക്കം ചെയ്യുന്നു. മഹാസർപ്പത്തിന്റെ തല ചതയ്ക്കപ്പെടട്ടെ ഇത്യാദി പ്രാർത്ഥനകൾ നടത്തുന്നു (യോർദ്ദാനിൽ വെച്ച് സ്ത്രീയുടെ സന്തതി നിന്റെ തല തകർക്കും എന്ന പ്രവചനം നിറവേറിയതായി സഭാപാരമ്പര്യം). കാർമ്മികൻ വെള്ളത്തിന്മേൽ ഊതി വെള്ളം ശുദ്ധീകരിക്കുന്നു. അനന്തരം പരിശുദ്ധാത്മ വിളിയുടെ പ്രാർത്ഥന വെള്ളത്തിന്മേൽ നടത്തി കൈ ആവസിപ്പിക്കുന്നു. പരിശുദ്ധാത്മാവാസം പ്രഖ്യാപിക്കുന്ന അറിയിപ്പ് ശുശ്രൂഷക്കാരൻ നടത്തുന്നു. കുർബ്ബാനയിലെപ്പോലെ മൂന്നു പ്രാവശ്യം (വെള്ളത്തെ ഗർഭപാത്രമായി വ്യത്യാസപ്പെടുത്തുന്ന) മുദ്രണം നടത്തുന്നു.

തുടർന്ന് പരിശുദ്ധാത്മ ആവാസം നടന്ന വെള്ളത്തിൽ മൂറോൻ മൂന്ന് തുള്ളി ആഘോഷിച്ച് ഒഴിക്കുന്നു. അതുകഴിഞ്ഞ് ത്രിത്വനാമത്തിൽ വെള്ളം വാഴ്ത്തി മുദ്രയിടുന്നു. കുഞ്ഞിനെ തൊട്ടിയിൽ ഇറക്കി ഇരുത്തി വലതുകൈ തലയിൽ വെച്ച് ഇടതുകൈ കൊണ്ട് സ്ലീബാ ഭാഷയിൽ

നാലു ഭാഗത്തു നിന്നും വെള്ളം കോരി ഒഴിക്കുന്നു. തുടർന്ന് ഇരുകൈകൾ കൊണ്ടും കുട്ടിയെ സർവ്വാംഗം കോരി ഒഴിച്ച് മാമ്മൂദീസാ പൂർത്തിയാക്കുന്നു. മധ്യസ്ഥൻ വെള്ളത്തുണിയിൽ കുട്ടിയെ ഏറ്റുവാങ്ങുന്നു. ക്രിസ്തുവിന്റെ മരണത്തിലും ഉയിർപ്പിലും കുട്ടി പങ്കാളിയാകുന്നു. ഇതിന്റെ സൂചനയാണ് തൊട്ടിയിലേക്കുള്ള ഇറക്കവും തൊട്ടിയിൽ നിന്നുള്ള കരേറ്റവും. മുതിർന്നവർക്ക് മാമ്മൂദീസാ നൽകുമ്പോൾ അവർക്ക് കയറി ഇരിക്കാവുന്ന ചെമ്പുപാത്രം ഉപയോഗിക്കാം. തൊട്ടിയിൽ തല കുനിച്ച് നിന്നാലും മതിയാകും. കൂടുതൽ കുട്ടികൾ ഉണ്ടെങ്കിൽ വാഴ്ത്തിയ വെള്ളം കുറെ മാറ്റി ഓരോരുത്തർക്കും പുതിയ വെള്ളം ഒഴിക്കുന്നു (മാമ്മൂദീസായിൽ വെള്ളത്തിന്റെ സാന്നിധ്യവും അത് സംബന്ധിച്ച ക്രിയകളും പ്രതീകമായതിനാലാണ് പ്രളയകാലത്ത് 8 പേർ പെട്ടകത്തിൽ രക്ഷപെട്ടതിനെ സ്നാനത്തിന്റെ മുൻകുറിയായും ചെങ്കടലിലെ ഇസ്രായേലിന്റെ യാത്രയെ സ്നാപനമായും വി. വേദം സാക്ഷിക്കുന്നത്.).

### 3. മൂറോനഭിഷേകം

മാമ്മൂദീസായ്ക്കു ശേഷം നടത്തുന്ന മൂറോൻ അഭിഷേകം സ്ഥിരീകരണം എന്ന മറ്റൊരു കൂദാശയാണ്. പണ്ട് ബിഷപ്പ് കൈവച്ച് ഇത് നിർവ്വഹിച്ചു (പല സഭകളിലും ഇപ്പോഴും ഇപ്രകാരം ചെയ്യുന്നു). പ്രധാന മേൽപ്പട്ടക്കാരൻ കൂദാശ ചെയ്ത മൂറോൻ ഈ ആവശ്യത്തിന് നാം ഉപയോഗിക്കുന്നു. മൂറോൻ കുപ്പി എടുക്കുവാനും പെരുമാറുവാനും ശുശ്രൂഷകർക്ക് അനുവാദമില്ല. പകർന്നു കൊടുക്കുവാൻ എപ്പിസ്ക്കോപ്പായ്ക്കും അനുവാദം സിദ്ധിച്ച പട്ടക്കാർക്കും അധികാരമുണ്ട്. കുട്ടിയെ മൂറോൻ കൊണ്ട് മുദ്രയിട്ട് ദേഹം മുഴുവൻ അഭിഷേകം ചെയ്യുന്നു. ഈ അഭിഷേകം മൂലം മാമ്മൂദീസാ സ്വീകരിച്ച ആൾ സ്ഥിരീകരിക്കപ്പെടുന്നു. അതു കഴിഞ്ഞ് കിരീടധാരണം. (ഈ സമയത്ത് പാടുന്ന 'ദൈവം ചൊന്നാൻ ...' ഇത്യാദി ഗാനം 1876-ൽ പത്രോസ് തൃതീയൻ കൂട്ടിച്ചേർത്തതാണ്. 'തവ ഹൃദയം ബലമാർന്നീടട്ടെ....' ഇത്യാദി ഗാനമാണ് ചൊല്ലേണ്ടത്. ഔചിത്യവും പ്രസക്തിയും ആ ഗാനത്തിനേ ഉള്ളു. ദൗർഭാഗ്യവശാൽ ആ ഗാനം ഇപ്പോൾ ചൊല്ലാറില്ല.)

### 4. കുർബ്ബാനാനുഭവം

നമ്മുടെ സഭയിൽ ആദ്യ കുർബ്ബാനാനുഭവവും സ്ഥിരീകരണവും മാമ്മൂദീസായോടൊന്നിച്ച് നടത്തുന്നു. മുതിർന്നവർക്ക് പീലാസായിൽ നിന്നും കുഞ്ഞുങ്ങൾക്ക് കാസായിൽ നിന്നും കൊടുക്കുന്നു.

മൂന്ന് ദിവസം അവരെ കുളിപ്പിക്കുന്നില്ല. അക്രൈസ്തവർ സ്പർശിക്കുന്നില്ല. വസ്ത്രം മാറ്റുന്നില്ല. മൂന്നു ദിവസം കഴിഞ്ഞ് കുളിപ്പിക്കുന്ന വെള്ളവും വസ്ത്രം കഴുകിയ വെള്ളവും മൂറോൻ സ്പർശമുള്ളതിനാൽ

ചവിട്ടാത്ത സ്ഥലത്തൊഴിക്കുന്നു. കുട്ടിയെ സത്യവിശ്വാസത്തിൽ വളർത്താനുള്ള ഉത്തരവാദിത്വം മധ്യസ്ഥനെ ഓർമ്മിപ്പിക്കണം. കുട്ടിയുടെ പേരുവിവരവും മറ്റും രജിസ്റ്ററിൽ രേഖപ്പെടുത്തിയതിന് ശേഷം പിരിഞ്ഞു പോകാം.

വീട്ടുമാമ്മൂദീസായ്ക്ക് പ്രത്യേക ക്രമമില്ല. ഒരേ ക്രമം അത്യാവശ്യത്തെ പ്രതി വീട്ടിൽവെച്ച് നടത്താം. പ്രത്യേകം പാത്രം കരുതണം. വെള്ളം ചവിട്ടാത്തിടത്ത് ഒഴിക്കണം. വീട്ടിലേക്കു മൂറോൻ കൊണ്ടുപോകണം. കുട്ടിയുടെ രോഗം മാറുമ്പോൾ പള്ളിയിൽ കൊണ്ടുവന്ന് മൂറോൻ അഭിഷേകം പൂർത്തിയാക്കി കുർബ്ബാന കൊടുക്കാം. തലയിൽ വെള്ളം ഒഴിക്കാനാവില്ലെങ്കിൽ വെള്ളം പുരട്ടുകയോ തളിക്കുകയോ ചെയ്താൽ മതി. വെള്ളം ഒരു മാധ്യമം മാത്രമാണ്. വെള്ളം തൊടാതെ വെള്ളത്തിൽ സഞ്ചരിച്ച പെട്ടകത്തിലൂടെ നോഹയുടെ കാലത്ത് എട്ടുപേർ രക്ഷപ്പെട്ട സംഭവത്തെ സ്നാനത്തിന്റെ മുൻകുറി എന്ന് വേദം വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട് (1 പത്രോസ് 3:21). ചെങ്കടലിലെ ഉണങ്ങിയ നിലത്തുകൂടെ വിമോചിതരായ ഇസ്രായേലിന്റെ യാത്രയെ ചെങ്കടലിലുള്ള സ്നാനം എന്ന് രേഖപ്പെടുത്തിയിട്ടുണ്ട് (1 കോരി 10:2). തന്മൂലം ഒഴുക്കുജലത്തിലെ സ്നാനം, മുങ്ങിയുള്ള സ്നാനം എന്നീ വിവാദങ്ങൾ വേദ പശ്ചാത്തലത്തിൽ അപ്രസക്തമാണ്. ശിശുസ്നാനത്തെക്കുറിച്ചുള്ള വിമർശനവും വേദവിരുദ്ധമാണ്. സ്നാനത്തിന്റെ മുൻകുറിയായ പരിച്ഛേദനയിലൂടെ ഉടമ്പടിയിൽ യഹൂദ സഭയിലെ ആൺപ്രജകൾ ഏർപ്പെട്ടിരുന്നത് എട്ടു ദിവസം മാത്രം പ്രായമുള്ളപ്പോഴാണ്. യോഹന്നാൻ സ്നാപകൻ ഗർഭത്തിൽ വെച്ച് കർത്തൃമാതാവിന്റെ ശബ്ദം കേട്ടു എന്നും പരിശുദ്ധാത്മാവിനാൽ നിറഞ്ഞു എന്നും ഏലിശ്ബാ പ്രസ്താവിച്ചിട്ടുണ്ട് (ലൂക്കോസ് 1:41, 44).

ഇസ്രായേൽ ചെങ്കടലിൽ വെച്ച് സ്നാനമേറ്റപ്പോൾ ആ കുടുംബങ്ങൾ ആബാലവൃദ്ധം എന്ന് വിശേഷിപ്പിക്കാവുന്ന ഒരു സമൂഹവും ജനതയും ആയിരുന്നു. നിശ്ചയമായും അതിൽ കുഞ്ഞുങ്ങൾ ഉൾപ്പെട്ടിരിക്കും. വിശ്വാസികളുടെയല്ലാതെ അവിശ്വാസികളുടെ കുഞ്ഞുങ്ങൾക്ക് നാം മാമ്മൂദീസാ നൽകുകയില്ല. ഗർഭസ്ഥ ശിശുക്കൾക്കുപോലും ഗ്രഹിപ്പാൻ കഴിവുണ്ടെന്ന് മഹാഭാരതത്തിലെ അഭിമന്യുവിന്റെ ജന്മപുരാണത്തിൽ വ്യാസ മഹർഷി വിവരിച്ചിട്ടുണ്ട്. വാക്കുകൾകൊണ്ടുള്ള പ്രതികരണത്തിന് അവർ അശക്തരായതിനാലാണ് മധ്യസ്ഥർ ആവശ്യമായി വരുന്നത്. മാമ്മൂദീസാ ഉടമ്പടിയും സഭാപ്രവേശനവും അനുഗ്രഹത്തിന്റെ മുഹൂർത്തവുമാകുന്നു. തന്മൂലം ശ്ലൈഹികസഭയിൽ ശിശുക്കൾക്ക് മാമ്മൂദീസാ നൽകിയിരുന്നതായി എ.ഡി. രണ്ടാം നൂറ്റാണ്ടിൽ വിരചിതമായ സിഡാക്കേ സാക്ഷിക്കുന്നു. മാമ്മൂദീസാ ഒരു കൈവെയ്പ്പ് ശുശ്രൂഷയാണ്. തന്മൂലം അവർ

പൗരോഹിത്യവർഗ്ഗത്തിലെ അംഗമാകുന്നു. മാമ്മൂദീസാ ഏല്ക്കുന്നവരും മധ്യസ്ഥന്മാരും മാതാപിതാക്കളും കാർമ്മികനും മൂന്ന് ദിവസത്തെ ഉപവാസം നടത്തിയിരുന്നതായും സിഡാക്കേ രേഖപ്പെടുത്തിയിട്ടുണ്ട്. ശിശുസ്നാനം പഴയനിയമ പാരമ്പര്യം, പുതിയനിയമ പ്രസ്താവനകൾ, ആദിമ സഭയുടെ പാരമ്പര്യം, മനഃശാസ്ത്ര സിദ്ധാന്തങ്ങൾ, വിശ്വാസത്തിൽ അധിഷ്ഠിതമായ യുക്തിബോധം എന്നിവയനുസരിച്ച് സർവ്വതോഭദ്രമായ ഒരു കൂദാശാനുഷ്ഠാനമാണ്. ക്രിസ്തുവുമായുള്ള സഭയുടെ പൊതു വിവാഹ ഉടമ്പടിയിൽ പ്രവേശിക്കുന്നതു മൂലം ഈ കൂദാശയെ മാമ്മൂദീസാ കല്യാണം എന്ന് പൂർവ്വികന്മാർ വിശേഷിപ്പിച്ചിരുന്നത് അർത്ഥപൂർണ്ണമാണ്. 13-ാം നൂറ്റാണ്ടു വരെ വളർന്ന ഒരു ശുശ്രൂഷാക്രമമാണ് നിലവിലുള്ളത്. മാമ്മൂദീസാക്രമങ്ങൾ പലതുമുണ്ട്. വിശദാംശങ്ങളിൽ വ്യത്യാസം ഉണ്ടെങ്കിലും അടിസ്ഥാന ഘടകങ്ങൾക്കു മാറ്റമില്ല. കത്തോലിക്കാ സഭയിൽ നിന്നോ, കൽദായ സഭയിൽ നിന്നോ ഒരാൾ നമ്മുടെ സഭയിലേക്ക് വരുമ്പോൾ കൂദാശകൾ ആവർത്തിച്ചുകൂടാ. വിശ്വാസപ്പിശകുകൾ ഉപേക്ഷിച്ച് സത്യവിശ്വാസം ഏറ്റുപറഞ്ഞ് കുമ്പസാരിപ്പിച്ച് വി. കുർബ്ബാനാനുഭവം നടത്തിയാൽ മതി. എന്നാൽ, മാർത്തോമ്മാ, തൊഴിയൂർ തുടങ്ങി പൗരോഹിത്യ ന്യൂനതയുള്ള സഭയിലെ ആളുകളെ മേൽപ്പറഞ്ഞവ കൂടാതെ മൂറോൻ മുദ്രണം കൂടെ നടത്തണം. മറ്റു വിഭാഗങ്ങളിൽ നിന്നു വരുന്നവർക്ക് പൂർണ്ണമായും മാമ്മൂദീസാ നൽകുന്നു. മാമ്മൂദീസായുടെയും മൂറോന്റെയും പൗരോഹിത്യത്തിന്റെയും മുദ്ര മരണം കൊണ്ടു പോലും അഴിയുന്നില്ല. ശരീരത്തിലും ആത്മാവിലും ആ മുദ്രണം അനശ്വരമാകയാൽ ആ കൂദാശകൾ ഒരു കാരണവശാലും ആവർത്തിക്കുവാൻ പാടില്ല (പാത്രിയർക്കീസ് ഭാഗത്തുള്ളവർ നമ്മുടെ സഭാംഗങ്ങൾ തന്നെ. അവരുടെ കൂദാശകൾ നമ്മുടേതായിത്തന്നെ സ്വീകരിക്കപ്പെടണം. മറിച്ചു ചെയ്യുന്നവർ സഭയുടെ ശാപത്തിന് പാത്രീഭൂതരാകും). മാമ്മൂദീസാ, കുർബ്ബാനയ്ക്ക് മുമ്പോ ശേഷമോ നടത്താം. കാർമ്മികൻ അംശവസ്ത്രങ്ങൾ അണിഞ്ഞിരിക്കണം. പ്രായമായ സ്ത്രീകളെ മൂറോൻ പൂശുവാൻ പണ്ട് സഭയിൽ സ്ത്രീകളെ പൂർണ്ണശെമ്മാശസ്ഥാനം നൽകി നിയമിച്ചിരുന്നു. ഇപ്പോൾ ആ സ്ഥാനികൾ ഇല്ല. മൂറോൻ അഭിഷേകം നെറ്റിയിലും തലയിലും മുഖത്തും കൈകളിലുമായി പരിമിതപ്പെടുത്തുന്നു. കശ്ശീശാപ്പട്ടമില്ലാത്ത ഒരാളിന് മാമ്മൂദീസാ നടത്തുവാൻ നൽവരമില്ല. മാമ്മൂദീസായിൽ സാത്താനെ നിരോധിക്കുന്ന പ്രാർത്ഥനയും റൂശ്മാകളും പിശാചുബാധിതരുടെ മേലും നടത്തുവാൻ കശ്ശീശാ മുതൽ മുകളിലുള്ളവർക്ക് അനുവാദമുണ്ട്. മാമ്മൂദീസാ, പട്ടംകൊട ശുശ്രൂഷ അല്ലെങ്കിലും ആ ശുശ്രൂഷയുടെ സംവിധാനത്തിന് പല അംശങ്ങളിലും പട്ടാഭിഷേക ശുശ്രൂഷയോട് സമാനതയുണ്ട്. കാർമ്മികരും സ്വീകാരകരും ആ അന്തരീക്ഷം പൂർണ്ണമായും ഉൾക്കൊള്ളേണ്ടിയിരിക്കുന്നു. ശുശ്രൂഷ

യിൽ അപ്രധാനമെന്ന് കരുതി രഹസ്യപ്രാർത്ഥനകളോ വായനകളോ ധൂപമോ, ശോശപ്പയോ, കിരീടധാരണമോ ഒന്നും വിട്ടുകളയരുത്. നോമ്പുകാലങ്ങളിൽ മാമ്മൂദീസായുടെയും മറ്റും വിരുന്ന് സൽക്കാരങ്ങൾ നടത്തേണ്ടി വരുമ്പോൾ നോമ്പ് ലംഘനം വരാതെ നോക്കണം. മൂന്നു ദിവസം കുട്ടിയെ കുളിപ്പിക്കരുതെന്നും മാമ്മൂദീസാ വസ്ത്രത്തിൽ തന്നെ കിടത്തണമെന്നും മറ്റുള്ളവർ കുട്ടിയെ എടുക്കരുതെന്നും പറയുന്നത് കുട്ടിയുടെ മേൽ അഭിഷേകം ചെയ്ത മൂറോൻ സുഗന്ധം മറ്റെങ്ങും പകരാതെ കുട്ടിയുടെ ആത്മാവിന്റെ ഭാഗമായിത്തീരുവാൻ വേണ്ടിയാണ്. മാമ്മൂദീസാ തൊട്ടിയിൽ കുട്ടി പ്രവേശിക്കപ്പെടുമ്പോൾ വസ്ത്രമോ, ആഭരണങ്ങളോ, ഉണ്ടാവരുത്. വെള്ളം കലർത്തുമ്പോൾ സുഖകരമായ ഒരു അനുപാതം ഉറപ്പുവരുത്തണം (മാമ്മൂദീസാ ഏറ്റ ആൺകുട്ടികളെയും പെൺകുട്ടികളെയും മദ്ബഹായിൽ പ്രവേശിപ്പിക്കുന്നുണ്ട്. അത് പണ്ടില്ലായിരുന്നു. ഇപ്പോഴത്തെ പരിഷ്കാരമാണത്). ദനഹാ പെരുന്നാൾ കഴിഞ്ഞാൽ ആദ്യം ആൺകുഞ്ഞിനെ മാത്രമേ തൊട്ടിയിൽ മുക്കാവൂ എന്ന ഒരു പാരമ്പര്യമുണ്ട്. അതിനു മുമ്പ് പെൺകുട്ടിയെ മുക്കേണ്ടി വന്നാൽ മറ്റൊരു പാത്രത്തിൽ വെള്ളം തയ്യാറാക്കുന്നു. പള്ളി കൂദാശ ചെയ്യുമ്പോൾ മാമ്മൂദീസാ തൊട്ടിയുടെ ഉൾഭാഗവും മൂറോൻ കൊണ്ട് അഭിഷേകം ചെയ്യും. എല്ലാവരുടെയും ആത്മീയ മാതാവായ തൊട്ടി സുവിശേഷ ശനിയാഴ്ച എല്ലാവർക്കും ആദരിക്കുവാനായി തുറന്നുവെയ്ക്കണമെന്ന് കാനോനിൽ നിർദ്ദേശിക്കുന്നുണ്ട് (ആദ്യകാലങ്ങളിൽ വലിയ ശനിയാഴ്ചയായിരുന്നു മാമ്മൂദീസ). മാമ്മൂദീസായിലെ കാർമ്മികൻ മേൽപട്ടക്കാരനായാലും പട്ടക്കാരൻ ആയാലും കാർമ്മികവസ്ത്രങ്ങൾ അണിഞ്ഞു വേണം കർമ്മങ്ങൾ നടത്താൻ.

## B. വിവാഹം

പുരുഷനും സ്ത്രീയും തമ്മിൽ വേർപിരിഞ്ഞു കൂടാതവണ്ണം ആത്മീയമായി അവരെ ബന്ധിപ്പിക്കുകയും അവർക്കും അവരുടെ മക്കൾക്കും ദൈവത്തിൽ നിന്ന് കൃപകളും അനുഗ്രഹങ്ങളും ലഭിക്കുകയും ചെയ്യുന്ന ഒരു കൂദാശയാണിത്. ഇത് വെറും ഉടമ്പടി അല്ല. അന്യവിശ്വാസത്തിലുള്ള സ്ത്രീകളെ പങ്കാളിയാക്കുന്നത് അഭികാമ്യമല്ല. അങ്ങനെ അനിവാര്യമായ കാരണങ്ങളാൽ പങ്കാളിയാക്കേണ്ടി വരുമ്പോൾ കൂദാശ നമ്മുടെ സഭയിൽ വെച്ച് നടത്തുവാനും വിവാഹത്തിനു മുമ്പ് പങ്കാളിയെ സഭാംഗമാക്കുവാനും (വിശ്വാസവും പ്രാർത്ഥനകളും പഠിപ്പിച്ചതിന് ശേഷം) നടപടികൾ എടുക്കണം. ചിലരെ വിശ്വാസം ഏറ്റുപറയിച്ചും ചിലരെ വിശ്വാസം ഏറ്റുപറയിച്ച് മൂറോൻ അഭിഷേകം നടത്തിയും മറ്റു ചിലരെ വിശ്വാസം ഏറ്റുപറയിച്ച് മാമ്മൂദീസായും മൂറോൻ അഭിഷേകവും നടത്തിയും സ്വീകരിക്കണം. ഇവ കാലേ കൂട്ടി ചെയ്യണം.

ആണ്ടിലെ 5 നോമ്പുകൾ, ബുധൻ, വെള്ളി, ദിവസങ്ങൾ സ്വർഗ്ഗാരോഹണം മുതൽ പെന്തിക്കോസ്തി വരെയുള്ള ദിവസങ്ങൾ ഞായർ, തിങ്കൾ ഒഴികെ ഒരാഴ്ചയിലെ മറ്റു ദിനങ്ങൾ ഇവയിൽ വിവാഹം നടത്തുവാൻ പാടില്ല. മേൽപ്പറഞ്ഞ നോമ്പു ദിവസങ്ങളിലും ഞായർ-മാറാനായ ദിനങ്ങളിലും കൂദാശകൾ നിർവ്വഹിക്കുകയും സ്വീകരിക്കുകയും ചെയ്യുന്ന ദിവസങ്ങളിലും വിവാഹബന്ധം ഒഴിവാക്കണം.

വിവാഹം കുർബ്ബാനയ്ക്കു മുമ്പോ പിമ്പോ നടത്താം. മണവാളനും മണവാട്ടിയും കുമ്പസാരിച്ച് കുർബ്ബാന അനുഭവിക്കണം. വിവാഹവരുമാനം, കുറികൾ, സാക്ഷ്യപത്രങ്ങൾ ഇവ ആദ്യമേ ബോധ്യപ്പെടുത്തിയിരിക്കണം. മൂടുപടം, കുരിശുമാലകൾ, മോതിരങ്ങൾ, താലി ഇവ മേശമേൽ ക്രമീകരിച്ച് വെയ്ക്കണം. കാർമ്മികൻ അംശവസ്ത്രങ്ങൾ അണിഞ്ഞിരിക്കണം. കുരിശും മെഴുകുതിരിയും മേശമേൽ ക്രമീകരിക്കണം. ശൈശവ വിവാഹം നടത്തിയിരുന്ന കാലത്ത് രണ്ടു പേർക്കും തോഴ്മക്കാരുണ്ടായിരുന്നത് ഇപ്പോഴും ചില സ്ഥലങ്ങളിൽ തുടരുന്നുണ്ട്. കൂദാശയ്ക്ക് അത് അപരിത്യാജ്യമല്ല. ആദ്യത്തേത് മോതിരം വാഴ്വിന്റെ ക്രമം (വിവാഹ നിശ്ചയത്തിന്റെ ശുശ്രൂഷ). അടുത്തത് കിരീടം വാഴ്വിന്റെ ക്രമം (ഇത് സാക്ഷാൽ കൂദാശ). രണ്ടും ഒരുമിച്ചേ നടത്താവൂ എന്നില്ല. മോതിരം വാഴ്വ് കഴിഞ്ഞേ കിരീടം വാഴ്വ് നടത്താവൂ (വാഴ്ത്തിയ മോതിരം അണിയിച്ച് ആ മോതിരം അണിഞ്ഞ കൈ റൂശ്മാ ചെയ്യുന്നതും കിരീടധാരണം നടത്തിയശേഷം കിരീടമായ മാലയിലെ കുരിശിനെ റൂശ്മാ ചെയ്യുന്നതും അനുചിതവും അനാവശ്യവും ആകുന്നു.). വിവാഹത്തിൽ ക്രിസ്തുവും സഭയും തമ്മിലുള്ള വിവാഹത്തെക്കുറിച്ചാണ് മിക്ക പാട്ടുകളും വായനകളും. കർത്താവ് പട്ടക്കാരൻ വഴി രണ്ടുപേരെയും മണവാട്ടിസഭയിലേക്ക് മണവാട്ടിമാരായി സ്വീകരിക്കുകയാണ്. തന്മൂലം വിവാഹകൂദാശയിലെ എല്ലാ കർമ്മങ്ങളും ക്രിസ്തുവിന്റെ പ്രതിപുരുഷൻ എന്ന നിലയിൽ പട്ടക്കാർ നിർവ്വഹിക്കുന്നു. രണ്ടാം ശുശ്രൂഷ ആരംഭിക്കുമ്പോൾ മണവാട്ടി ശിരോവസ്ത്രം മാറ്റുന്നു (പട്ടംകൊടയിൽ മേൽസ്ഥാനങ്ങൾ പ്രാപിക്കുമ്പോൾ കീഴ്സ്ഥാനികൾ തൊപ്പി മാറ്റുന്നത് ഓർമ്മിക്കാം). കിരീടം വാഴ്ത്തി അണിയിച്ച് താലി കെട്ടിച്ച് മൂടുപടം അണിയിച്ച് പാണീഗ്രഹണം ചെയ്യിക്കുന്നു. പ്രബോധനങ്ങളും ധൂപപ്രാർത്ഥനയും കഴിഞ്ഞ് വധൂവരന്മാരും സാക്ഷികളും കാർമ്മികനും രജിസ്റ്ററിൽ ഒപ്പു വെയ്ക്കുന്നു.

(കിരീടം വാഴ്ത്തുമ്പോൾ മാലയിലെ കുരിശുകൾ കൈവെള്ളയിൽ ഒതുക്കിപ്പിടിച്ച് അതിന്മേൽ റൂശ്മ ചെയ്യുന്നത് ഉചിതമല്ല. കുരിശിന്മേൽ റൂശ്മാ പാടില്ല. കുരിശ് ഒഴിച്ചുള്ള മാലയുടെ ഭാഗം കൈവെള്ളയിലൊതുക്കി റൂശ്മാ ചെയ്യാനേ പാടുള്ളൂ.)

വിവാഹക്കുമ്പസാരം ഒരു കൗൺസിലിങ്ങാണ്. ഉത്കണ്ഠകളും കുറ്റബോധവും അകറ്റി ശരീരാത്മമനസ്സുകളുടെ നൈർമല്യം ഉറപ്പുവരുത്തി വിവാഹ ജീവിതത്തിലേക്ക് പ്രവേശിക്കുവാൻ ഇത് സഹായിക്കും. വിവാഹത്തിലൂടെ വധു വരന്റെ കുടുംബത്തിലെ അംഗമാകുന്നു. വധുവും വരന്റെ കുടുംബവും ഈ പറിച്ചുനടീൽ സ്വാഭാവികമായും ആരോഗ്യകരമായും നടത്തുവാൻ പ്രാർത്ഥനാപൂർവ്വം ത്യാഗപൂർവ്വം ഒരുങ്ങണം.

(മേൽപട്ടക്കാർ വിവാഹകൂദാശയിൽ പങ്കെടുക്കുമ്പോൾ കാർമ്മിക വസ്ത്രം അണിഞ്ഞ് കാർമ്മികക്രിയകൾ ചെയ്യുന്നതാണ് ഉചിതം.)

മാമ്മൂദീസായും വിവാഹവുമൊക്കെ വരന്റെ ഇടവകയിൽ വെച്ച് നടത്തണം. അനിവാര്യമായ കാരണങ്ങളാൽ മറ്റു സ്ഥലങ്ങളിൽ നടത്തുന്നവർ ആവശ്യമായ രേഖകൾ കൊണ്ടുപോകേണ്ടതും കൂദാശ നടത്തിയതിന്റെ സർട്ടിഫിക്കറ്റുകൾ യഥാർത്ഥ ഇടവകയിൽ ഹാജരാക്കി രജിസ്റ്ററിൽ ചേർപ്പിക്കേണ്ടതുമാണ്. വിവാഹ വിവരം വധൂവരന്മാരുടെ പള്ളികളിൽ രണ്ടാഴ്ചയ്ക്കു മുമ്പ് പരസ്യപ്പെടുത്തുവാൻ ശ്രദ്ധിക്കണം. ആവശ്യമായ രേഖകൾ ഓരോ സ്ഥലത്തെ പതിവിൻപ്രകാരം കൈമാറുവാൻ ശ്രദ്ധിക്കണം.

### പുനർവിവാഹം

വധൂവരന്മാർ രണ്ടുപേരും നേരത്തെ വിവാഹിതരായിരുന്നുവെങ്കിൽ മാത്രം ഈ ക്രമം നടത്തുന്നു. ഒരാളുടേത് പുനർവിവാഹമല്ലെങ്കിൽ സാധാരണ വിവാഹക്കൂദാശക്രമം നടത്തും. രണ്ടാം വിവാഹക്കാർക്ക് മോതിരമോ കിരീടമോ ഇല്ല. ഒന്നാം വിവാഹക്കാരുണ്ടെങ്കിൽ അവർക്ക് എല്ലാം നടത്തും. താലികെട്ടും കൈപിടുത്തവും നടത്തണം. ഈ ശുശ്രൂഷ അനുതാപത്തിന്റെ ക്രമമാണ്. വീട്ടിൽ വെച്ച് നടത്തുന്ന രീതിയിലാണ് പ്രാർത്ഥനകളിലെയും പാട്ടുകളിലെയും ആശയങ്ങൾ.

**C. രോഗികളുടെ തൈലാഭിഷേകം** (മാർക്കോസ് 6:13, 16:18; യാക്കോബ് 5:13-18)

പാപമോചനത്തിനും രോഗശാന്തിക്കുമായി നടത്തുന്നു. അന്ത്യകൂദാശയല്ല. മേല്പട്ടക്കാരൻ കൂദാശ ചെയ്ത സൈത്തോ കന്തീലാ ശുശ്രൂഷ നടത്തി ശുദ്ധീകരിക്കുന്ന സൈത്തോ ഉപയോഗിക്കാം. ശുശ്രൂഷയുടെ ഒടുവിൽ പട്ടക്കാരൻ രോഗിയുടെ തലയിൽ കൈവച്ച് പ്രാർത്ഥിക്കുന്നു. ആവശ്യമെങ്കിൽ കുമ്പസാരിപ്പിക്കാം. സൈത്തു കൊണ്ട് പൊതുവായ റൂശ്മാകൾ കഴിഞ്ഞ് പഞ്ചേന്ദ്രിയങ്ങളിലും മറ്റും റൂശ്മ ചെയ്യുന്നു.

തൈലാഭിഷേകത്തിന്റെ വിപുലമായ ക്രമമാണ് കന്തീലായുടെ ക്രമം. പ്ലേറ്റിൽ പ്ലേറ്റിന്റെ ആകൃതിയിൽ മുക്കാൽ ഇഞ്ച് ഘനത്തിൽ കുഴച്ച

ഗോതമ്പുമാവ് ക്രമീകരിച്ച് നാലു ഭാഗത്തും മധ്യത്തിലുമായി അഞ്ച് തിരികൾ ക്രമീകരിച്ച് തിരികളുടെ അടിഭാഗം സ്പർശിക്കത്തക്കവിധം സൈത്ത് ഒഴിക്കണം. അഞ്ചു ശുശ്രൂഷകൾ ഉണ്ട്. ഓരോന്നും ആരംഭിക്കുമ്പോൾ തൈലം റൂശ്മ ചെയ്ത് ഓരോ തിരി കത്തിക്കണം. കാർമ്മികൻ കാപ്പ ഇട്ടിരിക്കും. ഓരോ ശുശ്രൂഷയുടെയും അന്ത്യത്തിൽ തൈലം എടുത്ത് രോഗിയെ മുദ്രയിടും. ഒടുവിൽ രോഗിയുടെ തലയിൽ സന്നിഹിതരായ എല്ലാ പട്ടക്കാരും ഒന്നിച്ച് കൈ വച്ച് പ്രാർത്ഥിക്കുന്നു. തൈലം കൊണ്ട് പട്ടക്കാർ പരസ്പരം നെറ്റിയിൽ റൂശ്മാ ചെയ്യും. കൂടിയ ജനത്തെയും റൂശ്മാ ചെയ്യും. തൈലാഭിഷേകത്തിന്റെ വിപുലമായ ക്രമം ആണിത്. രോഗികളുടെ തൈലം കൂദാശ ചെയ്യാൻ ഈ ക്രമം ഉപയോഗിക്കും (പണ്ട് വലിയ നോമ്പിന്റെ ആദ്യ തിങ്കളാഴ്ച ഈ ക്രമം നടത്തി പട്ടക്കാർ ആളുകളെ റൂശ്മാ ചെയ്തിരുന്നത് 1876–ൽ പത്രോസ് പാത്രിയർക്കീസ് നിർത്തലാക്കി). മേൽപട്ടക്കാർക്കു പുറമേ, അനുവാദമുള്ള പട്ടക്കാർക്കും ഈ ശുശ്രൂഷയിൽ മുഖ്യകാർമ്മികരാകാം. അനുതപിക്കുന്ന ഏതു രോഗിക്കും പ്രദേശത്തിനും വേണ്ടി നടത്താം.

### D. വി. കുർബ്ബാന

കാൽവരിയിൽ ഒരിക്കലായി നടന്ന ബലി ആവർത്തിക്കപ്പെടാവുന്നതല്ല. കാലദേശ വിധേയമായി നടന്ന ആ ബലി കാലദേശാതീതമായി സന്നിഹിതമാവുകയാണ് വി. കുർബ്ബാനയിൽ. പദാർത്ഥങ്ങൾക്ക് വസ്തുഭേദം സംഭവിക്കുന്നില്ല. എന്നാൽ അപ്പവീഞ്ഞുകൾ പരിശുദ്ധാത്മാവാസം മൂലം തിരുശരീരരക്തങ്ങളായി വിശ്വാസികൾക്ക് അനുഭവപ്പെടുന്നു. പുളിപ്പ് ചേർത്ത അപ്പം അതത് ദിവസം ഉണ്ടാക്കിയാണ് നാം ഉപയോഗിക്കുന്നത്. അതിന് സ്ലീബാ മുദ്രണം ചെയ്ത പ്രത്യേക അച്ച് ലഭ്യമാണ്. മാമ്മൂദീസാ, കുമ്പസാരം, വിവാഹം, തൈലാഭിഷേകം, പട്ടത്വം തുടങ്ങി എല്ലാ കൂദാശകളോടും ചേർത്തു കുർബ്ബാനാനുഭവം ഉള്ളതിനാൽ ഇതിനെ കൂദാശകളുടെ കൂദാശ എന്നും പറയുന്നു. ക്രിസ്തുചരിതം മുഴുവൻ വി. കുർബ്ബാനയിൽ വാചികമായും അനുഷ്ഠാനപരമായും അനുസ്മരിക്കപ്പെടുന്നു. മാമ്മൂദീസാ ഏറ്റവർക്ക് ആത്മീയ പോഷണമായി വിശുദ്ധിയിൽ വളരുവാൻ ഇത് നൽകപ്പെടുന്നു. അതത് ദിവസത്തെ പ്രാർത്ഥനകൾ പൂർത്തിയാക്കി വേണം പട്ടക്കാരും ശുശ്രൂഷകരും ജനങ്ങളും പള്ളിയിൽ പ്രവേശിക്കുവാൻ. കുർബ്ബാന അനുഭവിക്കുന്ന ശീലം വളർത്തിയെടുക്കണം. പാപബോധമുള്ളപ്പോൾ കുമ്പസാരിച്ചും അല്ലാത്തപ്പോൾ പട്ടക്കാരിൽ നിന്ന് പൊതുവായി മോചനം പ്രാപിച്ചും പട്ടക്കാരും മേല്പട്ടക്കാരും ജനങ്ങളും കുർബ്ബാന അനുഭവിക്കേണ്ടതാണ്. ഞായറാഴ്ചകളിലും മാറാനായ ദിവസങ്ങളിലും കുർബ്ബാനയിലുള്ള സംബന്ധം നിർബന്ധിതമാണ്.

വി. കുർബ്ബാനയുടെ ഒന്നാം ഭാഗം സ്നാനാർത്ഥികളുടെ ആരാധന യാണ്. സ്നാനാർത്ഥികൾക്ക് ഈ സമയങ്ങളിൽ പള്ളിയിൽ ഹാജരാകാം. വേദവായനകളും പ്രുമിയോൻ-സെദ്റാ രൂപത്തിലുള്ള പ്രസംഗങ്ങളും അടങ്ങിയ ഈ ഭാഗം കഴിഞ്ഞാൽ സ്നാനാർത്ഥികൾ പിരിഞ്ഞുപോ കണം. അവരെ പിരിച്ചുവിടുന്ന ഒരു സമാധാനാശംസയും വാഴ്വും ധൂപ ക്കുറ്റി വാഴ്വിന്റെ സമയത്ത് നടത്തിയിരുന്നു. അവർ പിരിഞ്ഞുപോയി എന്ന് ഉറപ്പുവരുത്തുവാനും ധൂപം മൂലം ദേവാലയത്തെ ശുദ്ധീകരിക്കു വാനും ആണ് പട്ടക്കാരന്റെ പ്രതിനിധിയായി പട്ടക്കാരന്റെ അനുവാദ ത്തോടെ പ്രധാന ശുശ്രൂഷക്കാരൻ ധൂപക്കുറ്റിയുമായി പള്ളിയകത്ത് പടി ഞ്ഞാറെ അറ്റം വരെ നിരീക്ഷിച്ച് ധൂപം വീശി മടങ്ങിവരുന്നത്. കുർബ്ബാ നയ്ക്കു സ്മരിക്കപ്പെടുവാൻ ആവശ്യമായവരെ ഓർക്കുന്ന രണ്ടാം ഘട്ട മാണിത്. ദർഗായിൽ മുട്ടുകുത്തിയിരുന്ന് തനിക്കുവേണ്ടിയും മറ്റുള്ള വർക്കുവേണ്ടിയും വ്യക്തിപരമായ അനുസ്മരണം നടത്തുന്നു (നേരത്തെ ദർഗായിൽ കയറി നിന്ന് അപ്പവീഞ്ഞുകൾ ക്രമീകരിച്ച കാസാ പീലാ സാകൾ കുരിശാകൃതിയിൽ ഉയർത്തിപ്പിടിച്ചുകൊണ്ട് ഓർക്കുവാനുള്ള വരെ തൂയോബോയുടെ രഹസ്യ ശുശ്രൂഷയിൽ ഓർക്കുന്നുണ്ട്. ദൈവ മാതാവിന്റെയും പരിശുദ്ധന്മാരുടെയും മധ്യസ്ഥതയിൽ അവരെ ഓർത്തു സമർപ്പിച്ചതിനുശേഷമാണ് സമാപിക്കുന്നത്. കുർബ്ബാന അർപ്പിക്കുന്നത് കാലദേശമില്ലാതെ സൃഷ്ടി മുഴുവനും വേണ്ടിയാണ്.).

വായിക്കുന്ന ലേഖനങ്ങളിൽ വടക്കുഭാഗത്ത് വായിക്കുന്നത് അപ്പോ സ്തോല പ്രവൃത്തികൾ, പത്രോസ്, യാക്കോബ്, യോഹന്നാൻ തുടങ്ങി യവരുടെ ലേഖനങ്ങൾ എന്നിവയിൽ നിന്നാണ്. അവ യഹൂദ ക്രിസ്ത്യാ നികളെ ഉദ്ദേശിച്ചുള്ളവയാണ്. യഹൂദ ക്രിസ്ത്യാനികൾക്ക് പ്രാഥമ്യം അനുവദിച്ചിരുന്നതുകൊണ്ടും വടക്കു ദിക്കിന് പ്രാഥമ്യം നൽകിയിരുന്ന തുകൊണ്ടുമാണ് ആ വായനകൾ വടക്കുഭാഗത്ത് വായിക്കുന്നത്. യഹൂദ ക്രിസ്ത്യാനികളെ ഹാബീബായ് (ഞങ്ങളുടെ വാത്സല്യമുള്ളവരേ) എന്ന് സംബോധന ചെയ്യുന്നു. രണ്ടാം വായന എപ്പോഴും പൗലൂസ് ശ്ലീഹാ യുടെ ലേഖനങ്ങളിൽ നിന്നാണ്. തെക്കുഭാഗത്ത് വിജാതീയ ക്രിസ്ത്യാ നികൾ ആണ് നിന്നിരുന്നത്. വിജാതീയരുടെ അപ്പോസ്തോലൻ ആയ പൗലൂസിന്റെ ലേഖനങ്ങൾ വായിക്കുമ്പോൾ സംബോധന ആഹായ് (ഞങ്ങളുടെ സഹോദരങ്ങളേ) എന്നാണ്. ലേഖനങ്ങൾ മദ്ബഹായുടെ ഒരു പടി താഴെ നിന്നാണ് വായിക്കേണ്ടത്. ഏവൻഗേലിയോൻ മദ്ബ ഹായിൽ പീഠത്തിന്മേൽ വായിക്കുന്നത് പഴയനിയമത്തേക്കാളും ലേഖ നങ്ങളേക്കാളും സുവിശേഷത്തിനുള്ള പ്രാധാന്യം മൂലമാണ്. തിരികൾ കത്തിച്ചു വെയ്ക്കുന്നതും ധൂപം അഭിമുഖമായി വീശുന്നതും ശുശ്രൂഷ ക്കാരന്റെ ആഹ്വാനവും പ്രാധാന്യത്തെ സ്പഷ്ടമാക്കുന്നു (താത്വികമായി

പറഞ്ഞാൽ പൂർണ്ണ ശെമ്മാശന് ഏവൻഗേലിയോൻ വായിക്കാം. സ്തേഫാനോസിന്റെ പെരുന്നാളിന് അപ്രകാരം വായിച്ചിരുന്നതായി കേട്ടിട്ടുണ്ട്. പൂർണ്ണ ശെമ്മാശന് സ്ഥാനചിഹനങ്ങളിൽ ഒന്നായി ഏവൻഗേലിയോൻ പുസ്തകം നൽകുവാൻ പഴയ പട്ടംകൊട പുസ്തകങ്ങളിൽ നിർദ്ദേശിച്ചിട്ടുണ്ട്. നമ്മുടെ സഭയിൽ അത് പതിവില്ല. പല ഓർത്തഡോക്സ് സഭകളിലും ഏവൻഗേലിയോൻ വായന പൂർണ്ണശെമ്മാശന്റെ ഔദ്യോഗിക കൃത്യമാണ്. അപ്പോഴും മുമ്പും പിമ്പുമുള്ള റൂശ്മാകൾ പട്ടക്കാർ ചെയ്യണം. ഏവൻഗേലിയോൻ വായനയോടെ വി. കുർബ്ബാനയിലെ ഒരു ഘട്ടം അവസാനിച്ചു. പ്രധാന ശുശ്രൂഷകന് തിരി കെടുത്തി വയ്ക്കാം. ഏവൻഗേലിയോൻ വായന കഴിഞ്ഞാൽ പ്രസംഗത്തിനുള്ള സമയമാണ്. വേദവ്യാഖ്യാനത്തിന് ശെമ്മാശന് അനുവാദമില്ല. അതുകൊണ്ടാണ് കശ്ശീശയേക്കാൾ കുറഞ്ഞ സ്ഥാനികൾ പ്രസംഗിക്കുമ്പോൾ നമസ്കാര മേശയിൽ നിന്ന് പ്രസംഗിക്കുന്നത്. നാം പ്രസംഗ സമയം കുർബ്ബാനമദ്ധ്യത്തിലേക്കും അന്ത്യത്തിലേക്കും മാറ്റിയത് പ്രായോഗിക സൗകര്യങ്ങളെ പരിഗണിച്ചാണ്. സത്യത്തിൽ ഏവൻഗേലിയോൻ കഴിഞ്ഞു കിഴക്കോട്ടു തിരിഞ്ഞു നടത്തുന്ന പ്രുമിയോൻ-സെദ്റാ വായനകൾ പ്രാർത്ഥന എന്നതിനേക്കാൾ പ്രബോധനം എന്ന വിശേഷണമാണ് കൂടുതൽ അർഹിക്കുന്നത്. തന്മൂലമാകാം പണ്ട് ആരാധനകളിൽ പ്രത്യേക പ്രസംഗങ്ങൾ പതിവില്ലാതിരുന്നത് (വായനകൾക്കു മുമ്പും പിമ്പും പാടുന്ന പാട്ടുകൾ ഒഴിവാക്കാനാവുമോ എന്ന് ആരാധന പരിഷ്കരണ ചർച്ചയിൽ വരേണ്ടതാണ്.). തൂയോബോ വലുതും ചെറുതുമായി രണ്ടു ക്രമങ്ങൾ തക്സായിൽ ഉണ്ട്. പ്രുമിയോൻ സെറ്റുകൾ നിരവധി ഉണ്ട്, സന്ദർഭാനുസരണം അവ തെരഞ്ഞെടുക്കുവാൻ കാർമ്മികന് അധികാരമുണ്ട്. (ഏവൻഗേലിയോൻ മേശ മേൽപട്ടക്കാരുടെ കൽപന വായിക്കാനും പട്ടക്കാർക്ക് അനൗൺസ്മെന്റ് നടത്തുവാനും ഉപയോഗിക്കുന്നത് അഭിലഷണീയമല്ല. ഏവൻഗേലിയോൻ വായനയും വേദവ്യാഖ്യാനം നടത്തുന്ന പ്രസംഗങ്ങൾക്കും മാത്രമേ അത് ഉപയോഗിക്കാവൂ.)

**രണ്ടാം ഭാഗം**

ദർഗായിൽ കയറുന്നതു മുതൽ ആണ് സാക്ഷാൽ കുർബ്ബാന ആരംഭിക്കുന്നത്. ഈ രണ്ടാം ഭാഗം വിശ്വാസികൾക്ക് മാത്രം പങ്കെടുക്കാവുന്ന ആരാധനയാണ്. ധ്യാനാത്മകത, യോഗാത്മകത, പ്രതീകാത്മകത, സംഭാഷണം, ക്രിയകൾ തുടങ്ങിയവ ഈ ഭാഗത്തിന്റെ മുഖ്യ സവിശേഷതകൾ ആണ്. തക്സായിൽ ഇവിടം മുതലുള്ള ഭാഗത്തെ അന്നാഫുറ എന്നാണ് പറയുക. അന്നാഫുറകൾ പലതുണ്ട്. ക്രമീകരണം ഒന്നു തന്നെ. ഇഷ്ടമുള്ളത് കാർമ്മികൻ തെരഞ്ഞെടുക്കുന്നു. കുർബ്ബാനയിലെ ഏറ്റവും പ്രധാന ഭാഗം കുർബ്ബാനയിലെ സ്ഥാപന വാക്യങ്ങൾ മുതൽ

പ. റൂഹാ അപ്പവീഞ്ഞുകളെ ശുദ്ധീകരിക്കുന്ന ഭാഗം വരെയാണ്. തുബ്ദേൻ മധ്യസ്ഥ പ്രാർത്ഥനകൾ ആണ്. സുറിയാനിയിൽ അവ തുബ്ദേൻ എന്നീ പദങ്ങൾ കൊണ്ട് ആരംഭിക്കുന്നതിനാൽ ആ പേരിൽ അറിയപ്പെടുന്നു. പല കാലങ്ങളിലായി വളർന്നുവന്ന പല തുബ്ദേൻ സെറ്റുകൾ ഉണ്ട്. ഇവയുടെ സമയത്ത് ഇരിക്കുവാൻ അനുവാദമുണ്ട്. ഓരോ മധ്യസ്ഥ പ്രാർത്ഥനയിലും കുറിയേലായിസോൻ ചൊല്ലി ജനങ്ങൾ പങ്കുചേരുന്നു (പഴയനിയമവായനയുടെയും പ്രസംഗത്തിന്റെയും സമയത്ത് ഇരിക്കുവാൻ അനുവാദമുണ്ട്).

തിരശ്ശീല രംഗവിഭജനവും കാലഘട്ട വിഭജനവും അറിയിക്കുന്ന പ്രതീകമാണ്. ക്രിസ്തു വെളിപ്പെടുന്നതിനു മുമ്പ്, കുരിശാരോഹണവും ഉയിർപ്പുവേളയും, സ്വർഗ്ഗാരോഹണം മുതൽ രണ്ടാം വരവു വരെയുള്ള സമയം എന്നിവ മറയിട്ടുകൊണ്ട് സൂചിപ്പിക്കുന്നു. അന്ധകാരവും പ്രകാശവും രഹസ്യാത്മകതയും ധ്വന്യാത്മകമായും പ്രതീകാത്മകമായും ഇത് സൂചിപ്പിക്കുന്നു.

ഖണ്ഡിപ്പിന്റെ ശുശ്രൂഷയ്ക്കായി മറ ഇടുമ്പോൾ ഇരിക്കുവാൻ പാടുള്ളതല്ല. തല കുനിക്കുവാൻ ആഹ്വാനമുണ്ടാകുമ്പോൾ, എല്ലാവരും തല കുനിക്കണം (അപ്പോൾ ചൊല്ലുന്ന പ്രാർത്ഥന തീരുന്നതു വരെ). കാസാ -പീലാസാകൾ ഉയർത്തി സ്വർഗ്ഗാരോഹണം അനുസ്മരിക്കുന്നതോടെ പട്ടക്കാരൻ ദർഗായിൽ നിന്ന് ഇറങ്ങുന്നു. കുക്കിലിയോനും മറ്റും പിൽക്കാലത്ത് വികസിച്ച് കുർബ്ബാനയുടെ ഭാഗമായിത്തീർന്നവയാണ്. അതുകഴിഞ്ഞാൽ മറയിട്ട് പട്ടക്കാരും മദ്ബഹായിലുള്ളവരും കുർബ്ബാന അനുഭവിക്കുന്നു. മദ്ബഹാ തുറന്നാൽ പട്ടക്കാർ കുർബ്ബാനയുമായി ആഘോഷപൂർവ്വം പടിഞ്ഞാറോട്ടു വരുന്നത് ജനങ്ങൾക്കു കുർബ്ബാന കൊടുക്കുവാനാണ്. വിരിച്ചൊരുക്കിയ മേശമേൽ കാസാ വെയ്ക്കുകയോ, പൂർണ്ണ ശെമ്മാശൻ തൊട്ടുള്ള മേൽസ്ഥാനികളെ ഏൽപ്പിക്കുകയോ ചെയ്ത് കുർബ്ബാന കൊടുക്കുന്നു. (ഈ രീതി അനുവർത്തിക്കുവാൻ ബുദ്ധിമുട്ട് നേരിടുന്നുവെങ്കിൽ കുർബ്ബാനയ്ക്കു ശേഷം കൊടുക്കുന്നു. കുർബ്ബാന നൽകുന്നതിന്റെ കൃത്യമായ നിർദ്ദേശം 1980 ഫെബ്രുവരി സുന്നഹദോസ് പ്രഖ്യാപിച്ചിട്ടുള്ളത് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ 1976–1983 എന്ന പ്രസിദ്ധീകരണത്തിൽ (പുറം 23) വിശദീകരിച്ചിട്ടുള്ളത് കാണുക.) തിരിച്ചു വന്ന് കൃതജ്ഞതാ പ്രാർത്ഥനയും മറ്റും നടത്തി യാത്രയയപ്പിന്റെ റൂശ്മായോടെ കുർബ്ബാനയുടെ പരസ്യഭാഗം അവസാനിക്കുന്നു (കൃതജ്ഞതാ പ്രാർത്ഥന കഴിഞ്ഞാൽ ധൂപം വീശുന്ന ആൾക്ക് ത്രോണോസിന്റെ തെക്കുഭാഗത്തും മറ്റും ചുംബിച്ച് ധൂപം വീശൽ അവസാനിപ്പിക്കാം). അതിനുശേഷം ശേഷിച്ച കുർബ്ബാന അനുഭവിച്ച് ബലിപീഠത്തോട് യാത്രപറഞ്ഞ് അന്ത്യഭാഗം അവസാനിപ്പിക്കുന്നു.

സാധാരണഗതിയിൽ കുർബ്ബാനയുടെ പരസ്യഭാഗം പൂർത്തിയാക്കുവാൻ ഒരു മണിക്കൂർ മതി. പ്രസംഗവും മറ്റും ഇതിൽ പെടുന്നില്ല. (വി. കുർബ്ബാനയുടെ പ്രധാനഭാഗങ്ങൾ നിർവഹിക്കുവാൻ കാർമ്മികൻ ദർഗായിൽ കയറിയാൽ ആരാധനയുടെ പിരിമുറുക്കം വർദ്ധിക്കും. പിന്നീട് ഗദ്യപ്രാർത്ഥനകളേ ഉള്ളൂ. 'മൗതോക് മോറാൻ' തുടങ്ങിയ ചില ഗദ്യ പ്രതിവാക്യങ്ങളെ ഗാനവത്ക്കരിച്ച് അനഫുറായുടെ പിരിമുറുക്കം നഷ്ടപ്പെടുത്തുന്നത് ഉചിതമല്ല. 1960–ന് ശേഷം വരുത്തിയ ഇത്തരം പരിഷ്കാരങ്ങൾ പുനഃപരിശോധനയ്ക്ക് വിധേയമാക്കേണ്ടതാണ്. എല്ലാ പ്രതിവാക്യങ്ങളും തുബ്ദേനുകളും ഗാനവത്ക്കരിച്ച് കുർബ്ബാന നിർവഹിക്കാൻ മൂന്ന് മണിക്കൂർ എങ്കിലും വേണ്ടി വരും.)

ഓർത്തഡോക്സ് സഭയുമായി കുർബ്ബാന സംബന്ധമില്ലാത്ത സഭകളിലെ കുർബ്ബാന നാം അനുഭവിക്കുന്നില്ല. നമ്മുടെ കുർബ്ബാന അവരും അനുഭവിപ്പാൻ ഇടയാകരുത്. എക്യുമെനിസത്തിന്റെ ആദ്യപടിയായിട്ടല്ല അന്ത്യപടിയായിട്ടാണ് കുർബ്ബാനാനുഭവത്തെ നാം കാണുന്നത്. കുർബ്ബാനാനുഭവത്തിന് സമയപരിധിയില്ല. രോഗികൾക്കു കുർബ്ബാനാനുഭവത്തിനു മുമ്പ് ഉപവാസം നിർബന്ധിതമല്ല. കുർബ്ബാന ചവച്ചിറക്കുകയും വെള്ളം കുടിക്കുകയും വേണം. കുർബ്ബാനയിലെ ഉപകരണങ്ങൾ, പ്രതീകങ്ങൾ, ക്രിയകൾ, സാങ്കേതിക പദപ്രയോഗങ്ങൾ വേഷ–ഗാന–രംഗ സംവിധാനങ്ങൾ ഇവയെ ധ്യാനപൂർവ്വം പഠിക്കുന്നത് ആവശ്യം. മറ്റു കൂദാശകളിലെന്നപോലെ കുർബ്ബാനയിലും ഏതെങ്കിലും അംശത്തിൽ വ്യത്യാസം വരുത്തുവാൻ യാതൊരു വ്യക്തിക്കും സ്ഥാനിക്കും സ്വന്തം നിലയിൽ അനുവാദമില്ല. സഭയുടെ പൊതു തീരുമാനപ്രകാരമേ വ്യത്യാസങ്ങൾ വരുത്താവൂ. വി. കുർബ്ബാനയിൽ വി. ത്രിത്വവും ദൈവമാതാവും ശ്ലീഹന്മാരും വാങ്ങിപ്പോയ സർവ്വരും നമ്മോടുകൂടെ സംബന്ധിക്കുന്നുണ്ട്. കർത്താവിന്റെ കാലത്തെ നമ്മുടെ കാലത്തിലേക്ക് പറിച്ചു നടുവാനോ നമ്മുടെ കാലത്തെ കർത്താവിന്റെ കാലത്തിലേക്ക് പറിച്ചുനടുവാനോ ആവശ്യമായ പല പ്രതീകങ്ങളും ക്രിയകളും ചടങ്ങുകളും വേഷസംവിധാനങ്ങളും, രംഗസജ്ജീകരണങ്ങളും മറ്റു പല ശുശ്രൂഷകളിലുമെന്നപോലെ ഈ കുർബ്ബാനയിലുമുള്ളത് നിരീക്ഷിച്ച് അപഗ്രഥിച്ച് പഠിക്കേണ്ടതാണ്. പള്ളിയുടെ ശിൽപം, സ്ഥലവിഭജനം, ഉപകരണങ്ങൾ തുടങ്ങി പല ഘടകങ്ങളും മനസ്സിലാക്കുവാൻ ഈ സമീപനം അത്യാവശ്യം.

കുർബ്ബാനയുടെ യാത്രയയപ്പ് റൂശ്മാ കഴിഞ്ഞ് മറയിട്ടാൽ ഒരു കൗമ്മാ ചൊല്ലണമെന്ന് പഴയ കുർബ്ബാനക്രമത്തിൽ നിർദ്ദേശമുണ്ട്. പട്ടക്കാരൻ ദർഗായിൽ രഹസ്യപ്രാർത്ഥന നടത്തുമ്പോൾ എല്ലാവരുംകൂടി കൗമ്മാ ചൊല്ലണം. അതുകഴിഞ്ഞ് പട്ടക്കാരന്റെ അനൗൺസ്മെന്റും കൈമുത്തും കഴിഞ്ഞാൽ ജനങ്ങൾക്ക് പിരിയാം. ശുശ്രൂഷക്കാർ എന്റെ.... അശേഷം

നിൻ......' തുടങ്ങിയ ഗീതങ്ങളും കർത്തൃപ്രാർത്ഥനയും മറ്റും ചൊല്ലിയ ശേഷം മാത്രമേ മദ്ബഹായിൽ നിന്ന് ഇറങ്ങാവൂ.

കത്തോലിക്കാ സഭയുടെ വസ്തുഭേദ സിദ്ധാന്തം നമുക്കില്ല. കുർ ബ്ബാന ബലിയല്ല; വെറും കർമ്മം മാത്രമാണെന്ന പ്രൊട്ടസ്റ്റന്റ് ചിന്തയും നമുക്ക് സ്വീകാര്യമല്ല. കുർബ്ബാന അനുഗ്രഹവും ബലിയും സ്തോത്ര വുമാകുന്നു എന്നാണ് നമ്മുടെ നിർവ്വചനം. പുരോഹിതനും ബലിപീഠ വുമില്ലാതെ ബലിയർപ്പണമില്ല. സ്ഥിരമായ ബലിപീഠം ഇല്ല എങ്കിൽ മേൽപ്പട്ടക്കാരൻ അഭിഷേകം ചെയ്ത് ശുദ്ധീകരിച്ച തബിലൈത്താ മേൽ കുർബ്ബാന അനുഷ്ഠിക്കുന്നു. ശുദ്ധീകരിച്ച ബലിപീഠമാണെങ്കിലും തബി ലൈത്താ ഉപയോഗിച്ചേ ബലി അർപ്പിക്കുന്നുള്ളു. ഉപവാസം നിർബന്ധ മായ ദിവസങ്ങളിൽ കുർബ്ബാന ഇല്ല. വലിയ നോമ്പിലും മറ്റും ഉപവാസ ദിവസങ്ങളിൽ കുർബ്ബാന ചൊല്ലുന്നില്ല എന്നത് ശ്രദ്ധിക്കുക. കുർബ്ബാന യിലെ അനുഗ്രഹങ്ങൾ ബലിപീഠത്തിൽ നിന്ന് ആരംഭിച്ച് കാർമ്മികൻ വഴി ജനങ്ങളിലേക്ക് പ്രവേശിക്കുന്നു. ത്രോണോസും കാർമ്മികന്റെ കൈയും മുത്തുന്നത് ഇതിന്റെ പ്രതീകമായിട്ടാണ്. കുർബ്ബാന കഴിഞ്ഞ് ജനങ്ങൾ കാർമ്മികന്റെ കൈ ചുംബിച്ച് പിരിയുന്നതും ഇക്കാരണത്താ ലാണ്. പള്ളിയിലെ എല്ലാ ചലനങ്ങളെയും നിയന്ത്രിക്കുന്നത് ദർഗ്ഗായുടെ സംസർഗ്ഗത്തിലുള്ള കാർമ്മികൻ ആണ്. കുർബ്ബാന കാസായിൽ നിന്നോ പീലാസായിൽ നിന്നോ രണ്ടിൽ നിന്നും കൂടിയോ കൊടുക്കാം. നാം സാധാരണ രണ്ടും കൂടി കലർത്തി ഒന്നായിട്ടാണ് കൊടുക്കാറുള്ളത്.

ശോശപ്പാ ആഘോഷണം വരെയുള്ള ഭാഗത്തെ ഒന്നാം അധ്യായം എന്നും ഒന്നാം റൂശ്മാ മുതൽ രണ്ടാം അധ്യായമെന്നും തുബ്ദേൻ മുതൽ മൂന്നാം അദ്ധ്യായം എന്നും കർത്തൃപ്രാർത്ഥന മുതൽ നാലാം അദ്ധ്യായം എന്നും കൃതജ്ഞതാ പ്രാർത്ഥന മുതൽ അഞ്ചാം അദ്ധ്യായം എന്നും കുർബ്ബാനയെ അഞ്ചു അദ്ധ്യായമായി മല്പാന്മാർ തിരിച്ചിട്ടുണ്ട്.

ദൈവം നമുക്ക് നൽകിയ നന്മകളുടെ ദശാംശം പള്ളിയിൽ കാണി ക്കയായി സമർപ്പിക്കണം. ദശാംശം ദൈവത്തിനും ദൈവാലയത്തിലെ കാര്യനിർവ്വണത്തിനും ആയി നൽകുവാൻ വേദപ്രമാണമുണ്ട്. ഇത് പണ മായോ വിഭവങ്ങളായോ നൽകാവുന്നതാണ്. കുന്തുരുക്കം, മെഴുകുതിരി, എണ്ണ, ഗോതമ്പുമാവ്, പള്ളിയിലേക്കുള്ള ഉപകരണങ്ങൾ, അംശവസ്ത്ര ങ്ങൾ തുടങ്ങിയവയും കഴിവുള്ളവർ യഥാശക്തി പള്ളിയിലേക്ക് വഴിപാ ടായി സമർപ്പിച്ച് അനുഗൃഹീതരാവാറുണ്ട്.

### E. കുമ്പസാരം

ഭൂമിയിൽ നിങ്ങൾ കെട്ടുന്നത് സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കുമെന്നും ഭൂമിയിൽ നിങ്ങൾ അഴിക്കുന്നത് സ്വർഗ്ഗത്തിലും അഴിക്കപ്പെട്ടിരിക്കുമെന്നും

വിശുദ്ധ ശ്ലീഹന്മാരെ ഭരമേല്പിച്ചിരുന്നപ്രകാരം അവരുടെ പിൻഗാമികളായ ആചാര്യന്മാർക്കും പാപം മോചിക്കുവാനും മോചിക്കാതിരിക്കുവാനും അധികാരമുണ്ടെന്ന് നാം വിശ്വസിക്കുന്നു (വി. മത്തായി 16:19). അനുതാപം ഉള്ളവരിലേ മോചനം ഫലപ്രദമാകൂ. പാപബോധമുള്ളപ്പോഴെല്ലാം കുമ്പസാരിക്കണം. ഒരു കുടുംബ ഡോക്ടറെപ്പോലെ സ്ഥിരമായി ഒരു കുമ്പസാര പിതാവ് ഉണ്ടാകുന്നത് അഭികാമ്യം. ജീവിത പരിശോധനയും പാപദുഃഖവും ഏറ്റുപറച്ചിലും മോചനവും പ്രായശ്ചിത്തവും കുമ്പസാരത്തിന്റെ ഭാഗങ്ങളാണ്. കുമ്പസാരം, കൗൺസിലിങ്ങ് വേദി കൂടിയാണ്. ഓരോ ഘട്ടത്തിലും ആവശ്യമായ മാർഗ്ഗനിർദ്ദേശം സ്വീകരിക്കുവാൻ കുമ്പസാരത്തിൽ അവസരമുണ്ടാകണം. സംഘർഷങ്ങളുടെ തീവ്രത കുറയ്ക്കുവാനും ആത്മവിശ്വാസം വർദ്ധിപ്പിക്കുവാനും അത് സഹായകമാണ്. വിവാഹം, പൗരോഹിത്യ സ്വീകരണം, തൈലാഭിഷേകം തുടങ്ങിയ കൂദാശകൾ സ്വീകരിക്കുന്നതിന് മുമ്പ് കുമ്പസാരം നടത്തി കുർബ്ബാനാനുഭവം നടത്തിയിരിക്കണമെന്നത് സഭാപാരമ്പര്യമാണ്. കുമ്പസാരത്തിന്റെ പവിത്രതയും വിശ്വാസ്യതയും നഷ്ടപ്പെടുത്തുന്ന നടപടികൾ ഉണ്ടാകാതിരിക്കുവാൻ വൈദികരും ശ്രദ്ധാലുക്കളാകണം. കുമ്പസാരത്തിന് പകരമാവില്ല 'ഹൂസോയോ.' ഹൂസോയോ ആവശ്യപ്പെടുന്നവർ അന്നത്തെ പ്രാർത്ഥനകൾ നടത്തുകയും മൗദ്യോനൂസോ പ്രാർത്ഥന, അനുതാപ സങ്കീർത്തനങ്ങൾ തുടങ്ങിയവ മൗനമായി നടത്തിയിരിക്കയും വേണം. ഈവക ഒരുക്കങ്ങൾ കൂടാതെ കർത്തൃമേശയിൽ സംബന്ധിക്കുന്നത് ശിക്ഷാർഹമാണ്.

## F. പൗരോഹിത്യം

കുർബ്ബാന, മാമ്മൂദീസാ തുടങ്ങിയ കൂദാശകൾ നടത്തുവാൻ കർത്താവ് ശ്ലീഹന്മാരെ അധികാരപ്പെടുത്തി. പഴയനിയമ പശ്ചാത്തലത്തിൽ ക്രിസ്തുവിന്റെ പുരോഹിതസ്ഥാനത്തിൽ ശ്ലീഹന്മാരും അവരുടെ പിൻഗാമികളും പങ്കുകാരാകുന്നു. പൗരോഹിത്യം കാലക്രമേണ പ്രധാന പുരോഹിതൻ (റീശ്കൊഹനെ) പുരോഹിതൻ (കൊഹനൊ) ശെമ്മാശൻ എന്നിങ്ങനെ വികസിച്ചു. പിന്നീട് ആ മൂന്ന് വിഭാഗങ്ങൾക്കും പ്രായോഗിക സൗകര്യങ്ങളെപ്രതി പല ഉപവിഭാഗങ്ങളും അധികാര വിഭജനങ്ങളും ഉണ്ടായി. പ്രാചീനസഭകളിൽ ഈ ഉപ വിഭാഗങ്ങളും അധികാര വിഭജനങ്ങളും ഒരേ കാലത്ത് സംഭവിച്ചവയല്ല. പിൽക്കാല കാനോനുകൾ ആ വക കാര്യങ്ങളിൽ മിക്കവാറും ചർച്ച ചെയ്ത് ധാരണയിലെത്തിയിട്ടുണ്ട്.

### 1. ശെമ്മാശന്മാർ

ഈ സ്ഥാനത്തിന് മ്സമ്രോനോ, കോറൂയോ, അവുപ്പദ്യക്കിനോ,

മ്ശെംശോനോ എന്നിങ്ങനെയുള്ള ഉപവിഭാഗങ്ങൾ ഉണ്ട് (ഈ സ്ഥാന ങ്ങളെ യഥാക്രമം മൂന്നാംപട്ടം നാലാംപട്ടം അഞ്ചാംപട്ടം ആറാംപട്ടം എന്നിങ്ങനെ വ്യവഹരിക്കുക പതിവുണ്ട്.). ശുശ്രൂഷക്കുപ്പായത്തിന് മേൽ ധരിക്കുന്ന ഊറാറായുടെ ധാരണത്തിൽ നിന്ന് ഈ സ്ഥാനികളെ വേർതി രിച്ചറിയാം. ആദ്യത്തെ മൂന്ന് സ്ഥാനങ്ങളും അനുഗ്രഹ സ്ഥാനങ്ങളാണ്. അവർ യഥാക്രമം മദ്ബഹായ്ക്കു താഴെ പാട്ടുകാരും വായനക്കാരും തിരി പിടിച്ച് കാവൽ നിൽക്കുന്നവരുമാണ്. അവരുടെ സ്ഥാനദാന ശുശ്രൂഷ യിൽ സ്ഥാനചിഹ്നമായി യഥാക്രമം സങ്കീർത്തനപ്പുസ്തകം, വേദപു സ്തകം, കത്തിച്ച മെഴുകുതിരികൾ എന്നിവ നൽകുന്നു. ശുശ്രൂഷ ഏൽക്കുവാൻ ഇവർ മുട്ടു കുത്തുവാൻ ആവശ്യമില്ല. പണ്ടൊക്കെ കോറെ പ്പിസ്ക്കോപ്പന്മാരും പെറേദ്യൂത്തെ സ്ഥാനികളും ഈ സ്ഥാനങ്ങൾ നൽ കിയിരുന്നു. എന്നാൽ പൂർണ്ണ ശെമ്മാശൻ വലതു കാൽമുട്ടു കുത്തി സ്ഥാനമേൽക്കുന്നു. അയാൾക്ക് അണിയാൻ കുരിശുമാലയും വായി ക്കാൻ ഏവൻഗേലിയോൻ പുസ്തകവും സ്ഥാനചിഹ്നമായി നൽകുവാൻ പഴയ പട്ടംകൊട പുസ്തകങ്ങളിൽ നിർദ്ദേശിച്ചിട്ടുണ്ട്. റൂശ്മാകൾ കൂടാതെ അയാൾക്കു ഏവൻഗേലിയോൻ വായിക്കാം. അടുത്തകാലം വരെ സ്തേഫാനോസ് ശെമ്മാശന്റെ പെരുന്നാളിൽ ഏവൻഗേലിയോൻ വായിക്കുവാൻ പൂർണ്ണശെമ്മാശന്മാരെ അനുവദിച്ചിരുന്നതായി അറിയാം. ഇപ്പോഴും പല ഓർത്തഡോക്സ് സഭകളിലും ഏവൻഗേലിയോൻ വായന ശെമ്മാശന്മാരുടെ കർത്തവ്യമാണ്. കാനോൻ നിയമപ്രകാരം പൂർണ്ണ ശെമ്മാശൻ മുതൽ മേലോട്ടുള്ള സ്ഥാനികൾക്കേ മദ്ബഹായിൽ കർത്ത വ്യമുള്ളൂ. പട്ടംകൊടയുടെ മദ്ധ്യേ അമാലോഗിയ വായനയും ഒപ്പിടീലും കീഴ്സ്ഥാനികൾക്ക് ആവശ്യമില്ല. കൂദാശാനുഷ്ഠാനങ്ങളിൽ മേല്പ ട്ടക്കാർക്കും പട്ടക്കാർക്കും ആവശ്യമായ ശുശ്രൂഷകൾ അനുഷ്ഠിക്കുക എന്നതിന്റെ പ്രതീകമായി ഒരു താലന്ത് പൂർണ്ണ ശെമ്മാശൻ പ്രാപിക്കുന്നു. വിവാഹം കഴിക്കുവാൻ ആഗ്രഹിക്കുന്ന വൈദികർ പൂർണ്ണ ശെമ്മാശ സ്ഥാനം സ്വീകരിക്കുന്നതിനു മുമ്പ് വിവാഹം കഴിച്ചുകൊള്ളണം. അതിനു ശേഷം സാധാരണഗതിയിൽ പാടില്ല. എപ്പിസ്ക്കോപ്പായും പന്ത്രണ്ട് കശ്ശീ ശന്മാരും ഏഴു ശെമ്മാശന്മാരും അടങ്ങിയതാണ് പൂർണ്ണ മദ്ബഹാ എന്ന് കാനോനുകളിൽ കാണുന്നു. ശെമ്മാശന്മാരുടെ തലവൻ ആണ് അർക്ക ദിയാക്കോൻ. മദ്ബഹായുടെ നിയന്ത്രണ ചുമതല ഇദ്ദേഹത്തിനാണ്. അധികാരത്തിന്റെ സ്ഥാനചിഹ്നമായി അംശവടി നൽകുന്നുണ്ട് (ഇപ്പോൾ മെത്രാപ്പോലീത്താ സന്നിഹിതനാകുമ്പോൾ പ്രധാന ശുശ്രൂഷക്കാരൻ മെത്രാപ്പോലീത്തായുടെ അംശവടി ചിലപ്പോഴൊക്കെ ഉപയോഗിക്കുന്നു. ഇത് പഴയ അർക്കദിയാക്കോൻ സ്വന്തം അംശവടി ഉപയോഗിച്ചിരുന്ന തിന്റെ പാരമ്പര്യമാകാം). പട്ടംകൊടയിലും മൂറോൻ കൂദാശയിലും പള്ളി ക്കൂദാശയിലുമൊക്കെ അർക്കദിയാക്കോന്റെ പ്രത്യേക ചുമതലകൾ

ഇപ്പോൾ നിർവ്വഹിക്കുന്നത് കശ്ശീശന്മാരും മേല്പട്ടക്കാരുമാണ് (മേല്പട്ടക്കാരുടെ പട്ടംകൊടയിൽ അർക്കദിയാക്കോന്റെ പ്രഖ്യാപനങ്ങൾ സാധാരണയായി നടത്തുന്നത് മേല്പട്ടക്കാരാണ്. ശെമ്മാശ്ശൻ നമ്മുടെ പാരമ്പര്യത്തിൽ തൊപ്പി ധരിക്കാറുണ്ടെങ്കിലും കൃത്യമായിപ്പറഞ്ഞാൽ തൊപ്പി ധരിക്കേണ്ടതില്ലാത്തതിനാൽ അത് വാഴ്ത്തിക്കൊടുക്കാറില്ല. ഊറാറ മാത്രം ആഘോഷിച്ചു കൊടുക്കുന്നു (ആദ്യം ശെമ്മാശുപട്ടം സ്വീകരിച്ച ആളിന് പിന്നീട് കശ്ശീശാ-എപ്പിസ്ക്കോപ്പാ സ്ഥാനങ്ങൾ പടിപടിയായി നൽകുന്ന പതിവുണ്ടായത് ബാർ എബ്രായയുടെ കാലം മുതലാണ്. അതിന് മുമ്പ് ശെമ്മാശന്മാരാകുന്നവർ ആയുഷ്കാലം മുഴുവൻ ശെമ്മാശന്മാരായി തുടരും. കശ്ശീശന്മാരെ നേരിട്ട് കശ്ശീശന്മാരായി നിയമിക്കും. ദയറാക്കാരിൽ നിന്ന് എപ്പിസ്ക്കോപ്പന്മാരെയും നേരിട്ട് നിയമിക്കും. ആ പാരമ്പര്യം നിലച്ചുപോയതിനാൽ ഇപ്പോൾ പട്ടംകൊട ശുശ്രൂഷകളിൽ ഒരേ ആൾ ക്രമമായി പല സ്ഥാനങ്ങൾ ഏല്ക്കുമ്പോൾ ചടങ്ങുകളും പാട്ടുകളും നടപടികളും ആവർത്തനമായി അനുഭവപ്പെടുന്നു). അത്യാവശ്യ ഘട്ടങ്ങളിൽ പൂർണ്ണശെമ്മാശന് വി. കുർബ്ബാനയുടെ പ്രധാന ഭാഗങ്ങൾ നേരത്തെ നടത്തിയിട്ടുണ്ടെങ്കിൽ പൂർത്തിയാക്കാം. കാർമ്മികന്റെ കല്പനപ്രകാരം കുർബ്ബാന കൊടുക്കാം. നമ്മുടെ സഭയിൽ എല്ലാ പട്ടംകൊട ശുശ്രൂഷകളും കുർബ്ബാന മദ്ധ്യേയാണ് നടത്തുന്നത്. സ്ഥാനാർത്ഥിയും സ്ഥാനദാതാവും പട്ടമേൽക്കുന്നതിനു മുമ്പ് ഏതാനും ദിവസം ഉപവസിക്കേണ്ടതുള്ളതിനാൽ നോമ്പുകാലങ്ങളിലാണ് പട്ടംകൊടകൾ സാധാരണയായി നടത്താറുള്ളത്. ശെമ്മാശു സ്ഥാനങ്ങളിൽ പൂർണ്ണശെമ്മാശന്റെ മേൽ പരിശുദ്ധാത്മ വിളിയുടെ പ്രാർത്ഥന നടത്തുന്നുണ്ട്. വലതു കാൽമുട്ടു കുത്തി അദ്ദേഹം സ്ഥാനം പ്രാപിക്കുന്നത് ഒരു താലന്ത് പ്രാപിക്കുന്നതിന്റെ സൂചനയായിട്ടാണ്. ഓർത്തഡോക്സ്-കൽദായ-കത്തോലിക്കാ പട്ടംകൊടകളിൽ ഈ സങ്കല്പം സമാനമായി കാണുന്നുണ്ട്. പട്ടം ഏൽക്കുന്ന സ്ഥാനാർത്ഥിക്ക് ഇടവകയുടെ തെരഞ്ഞെടുപ്പും സമ്മതവും അനിവാര്യമായിരുന്നു. അത് ദൈവവിളിയായി അംഗീകരിച്ച് ഇപ്പോഴും പട്ടംകൊട ശുശ്രൂഷയുടെ ആദ്യഭാഗത്ത് പ. റൂഹാ നിന്നെ വിളിക്കുന്നു എന്ന് പ്രഖ്യാപിച്ചുകൊണ്ടാണ് മേൽപ്പട്ടക്കാരൻ സ്ഥാനാർത്ഥിയെ പട്ടമേൽക്കുവാൻ മദ്ബഹായിലേക്ക് ആഘോഷപൂർവ്വം ഔപചാരികമായി ആനയിക്കുന്നത്.

### 2. കശ്ശീശ

സുറിയാനി പാരമ്പര്യത്തിൽ പൗരോഹിത്യ നൽവരത്തെ സൂചിപ്പിക്കുവാൻ ഉപയോഗിക്കുന്ന പദം കൊഹനൂസോ എന്നാണ്. ആദ്യകാലത്ത് വൈദികസ്ഥാനങ്ങൾ കൊഹനെ-മ്ശംശോനെ എന്നിങ്ങനെ രണ്ടായിരുന്നുവെന്ന് നാം പാടുന്നുണ്ട് (കൊഹനേവമ്ശെംശോനേദ്ശമശുക്മോ

റോൻ...). കൊഹനൂസോ പിൽക്കാലത്ത് കശ്ശീശായും എപ്പിസ്ക്കോപ്പായുമായി വികാസം പ്രാപിച്ചു. നൽവരം ഒന്നുതന്നെയായിരുന്നുവെങ്കിലും അധികാരപരിധി ചിലപ്പോൾ വ്യത്യസ്തമായിരുന്നു. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ഇന്ത്യൻ സഭയിലും മാർക്കോസ് (അറിയിപ്പുകാരൻ) സ്ഥാപിച്ച അലക്സാന്ത്രിയ സഭയിലും കൊഹനെ സ്ഥാനികൾ പട്ടംകൊടുക്കൽ തുടങ്ങി ഇന്ന് മേൽപട്ടക്കാർ ചെയ്യുന്ന എല്ലാ കർമ്മങ്ങളും ചെയ്തിരുന്നു. പിൽക്കാലത്ത് അവരുടെ അധികാരപരിധികൾ നിർണ്ണയിച്ചപ്പോൾ കശ്ശീശ പ്രാദേശിക ഇടവകയുടെ അധ്യക്ഷനും എപ്പിസ്ക്കോപ്പാ പ്രാദേശിക ഇടവകയുടെ മേൽനോട്ടക്കാരനും എന്ന് നിജപ്പെടുത്തി. ഈ മേൽനോട്ടം (എപ്പിസ്ക്കോപ്പാ എന്ന പദത്തിന് ഓവർസീയർ അഥവാ മേൽനോട്ടം വഹിക്കുന്ന ആൾ എന്ന് അർത്ഥം) ഫലപ്രദവും കാര്യക്ഷമവും ആവാൻ ചില കൂദാശകൾ എപ്പിസ്ക്കോപ്പാ മാത്രം നിർവ്വഹിച്ചാൽ മതി എന്നും സഭ തീരുമാനിച്ചു. കശ്ശീശാ ഇടവകയിൽ ക്രിസ്തുവിന്റെ പ്രതിനിധിയായി കൗദാശിക കർമ്മങ്ങളിൽ ആധ്യക്ഷം വഹിക്കുന്നു. പള്ളിയുടെ ഭരണം എപ്പിസ്ക്കോപ്പായും കശ്ശീശന്മാരും ചേർന്ന് നിർവ്വഹിച്ചിരുന്നു. എപ്പിസ്ക്കോപ്പായുടെ പ്രഖ്യാപനത്തിൽ എപ്പോഴും ഞങ്ങൾ എന്ന് ബഹുവചനമായി ഉപയോഗിക്കുന്നത് ഈ സമൂഹകാര്യനിർവ്വഹണത്തെ സ്മരിച്ചുകൊണ്ടാണ് (ഞങ്ങൾ എന്ന ബഹുവചനം ഫ്യൂഡൽ സ്വഭാവമായി പരിണമിച്ച് ദുഷിച്ചതാണ് നാം എന്ന പ്രയോഗം. അത് ഏകവചനമല്ല ബഹുവചനമാണ്. മദ്ബഹായിലെ സംവിധാനത്തെപ്പറ്റി വിവരിക്കുമ്പോൾ പതിമൂന്ന് ഇരിപ്പിടങ്ങളെപ്പറ്റിയാണ് വിവരിക്കാറുള്ളത്. മദ്ബഹായിൽ അദ്ധ്യക്ഷസ്ഥാനിയായ കശീശയ്ക്ക് ഇരിപ്പിടം ഉള്ളതായി ഹൂദായകാനോനിലും പരാമർശമുണ്ട് (അർക്കദിയാക്കോൻ എന്ന ഖണ്ഡിക കാണുക). മദ്ധ്യത്തിൽ എപ്പിസ്ക്കോപ്പായുടെ സിംഹാസനം. ഇരുവശങ്ങളിൽ ആറാറു വീതം കശ്ശീശന്മാരുടെ ഇരിപ്പിടങ്ങൾ (ശെമ്മാശന്മാർക്കു മദ്ബഹായിൽ ഇരിപ്പിടം ഒരിടത്തും നിർദ്ദേശിച്ചിട്ടില്ല).

കശ്ശീശ രണ്ട് നൽവരങ്ങൾ സ്വീകരിക്കുന്നതിന്റെ സൂചനയായി രണ്ട് കാൽമുട്ടുകളും കുത്തിനിന്നാണ് പട്ടം സ്വീകരിക്കുന്നത്. ശുദ്ധീകരിക്കുക, പ്രകാശിപ്പിക്കുക (ദക്കിയോനോ ഉനഹറോനോ) എന്നാണ് മൂലഭാഷയിലെ പട്ടംകൊട ക്രമത്തിൽ ഈ നൽവരങ്ങളെ വിശേഷിപ്പിച്ചിട്ടുള്ളത്. കൂദാശകളെയും അവിശുദ്ധമായ ഏതിനെയും ശുദ്ധീകരിക്കുവാനും വേദവ്യാഖ്യാനങ്ങൾകൊണ്ടും പ്രവചനപരമായ മാർഗ്ഗനിർദ്ദേശങ്ങൾ കൊണ്ടും ദൈവഹിതം പ്രഖ്യാപിച്ചുകൊണ്ടും സമകാല ജനതയെ പ്രകാശിപ്പിക്കാനും ആയി കശ്ശീശ വിളിക്കപ്പെടുന്നു. അദ്ദേഹത്തിന്റെ മേൽ നടത്തുന്ന പരിശുദ്ധാത്മവിളിയുടെ പ്രാർത്ഥനയിലും ഈ രണ്ടു കാര്യങ്ങൾ ഊന്നി പ്രസ്താവിക്കുന്നുണ്ട്. കത്തോലിക്കാ-കൽദായ പട്ടംകൊടക്രമങ്ങളിലും

ഈ നൽവരങ്ങൾ കശ്ശീശയ്ക്ക് നൽകുന്നതായി വ്യക്തമാക്കിയിട്ടുണ്ട് (മൂലഭാഷയിൽ പ്രസ്താവിച്ച ഈദൃശ്യ വിഷയങ്ങൾ മലയാളം വിവർത്ത നത്തിൽ ഒഴിവാക്കിയത് എന്തിനെന്നറിയുന്നില്ല). ഈ നൽവരങ്ങൾ സൂചി പ്പിച്ചുകൊണ്ടു തന്നെയാണ് കശ്ശീശായ്ക്ക് സ്ലീബായും ഏവൻഗേലി യോനും തിരുശേഷിപ്പ് പേടകവും ഐക്കണും സ്ഥാനചിഹ്നമായി നൽകു വാൻ പ്രാചീന പട്ടംകൊടക്രമത്തിൽ നിർദ്ദേശിച്ചിട്ടുള്ളത് (ഇപ്പോൾ തിരു ശേഷിപ്പു പേടകത്തിന് പ്രസക്തിയില്ല. സ്ലീബായും ഏവൻഗേലിയോനും ഐക്കണും നൽകുന്ന പതിവ് നിർത്തലാക്കി. തൊപ്പി മാത്രം നൽകു ന്നുണ്ട്.). സ്ലീബാ ശുദ്ധീകരിക്കുവാനും ഏവൻഗേലിയോൻ പ്രകാശിപ്പി ക്കുവാനും ഉള്ള നൽവരത്തെയാണ് സൂചിപ്പിക്കുന്നത്.

വൈദിക വിദ്യാഭ്യാസം പൂർത്തിയായതിന് ശേഷം ഇപ്പോഴത്തെ രീതി യിൽ വൈദിക സ്ഥാനാർത്ഥി ആദ്യം താഴ്ന്ന ശെമ്മാശസ്ഥാനവും വിവാഹം കഴിക്കുന്നപക്ഷം അതിനുശേഷം പൂർണ്ണശെമ്മാശ പട്ടവും സ്വീകരിച്ച് കശ്ശീശാപട്ടത്തിന് തയ്യാറെടുക്കുന്നു. വിശ്വാസ സംഹിത പ്രഖ്യാപിച്ച് ഒപ്പുവെച്ചശേഷം സഭയുടെ തെരഞ്ഞെടുപ്പ് മേല്പട്ടക്കാരൻ പ്രഖ്യാപിക്കുന്നതിന്റെ സൂചനയായി 'പ. റൂഹാ നിന്നെ വിളിക്കുന്നു' എന്ന് പ്രഖ്യാപിച്ച് സ്ഥാനാർത്ഥിയെ മദ്ബഹായിലേക്ക് പ്രവേശിപ്പിക്കുന്നു. പട്ടം കൊടയ്ക്ക് രണ്ടു ഭാഗമുണ്ട്. ആദ്യത്തേത് പൊതുവായ ശുശ്രൂഷ. ഇത് ദർഗായുടെ താഴെ വെച്ച് നിർവ്വഹിക്കുകയും പൊതുവായ അനുഗ്രഹദാ നവും വായനകളും വിശ്വാസപ്രമാണവും കഴിഞ്ഞ് കാർമ്മികൻ ദർഗാ യിൽ പ്രവേശിക്കുന്നതോടെ രണ്ടാം ഘട്ടമായി. കാസാ പീലാസകളുടെ കബിലാനകൾ മാറ്റി രഹസ്യ പരസ്യ പ്രാർത്ഥനകൾ നടത്തും. രഹസ്യ പ്രാർത്ഥനകളിൽ കൈ ഒതുക്കിപ്പിടിക്കും. ജനം 'കുറിയേലായിസോൻ' ചൊല്ലും. പരസ്യപ്രാർത്ഥനയിൽ കൈ വിടർത്തിപ്പിടിക്കും. ഇതിന്റെ പ്രധാന ഭാഗത്ത് മേല്പട്ടക്കാരൻ പരിശുദ്ധാത്മവിളിയുടെ പ്രാർത്ഥന നട ത്തുന്നു. സ്ഥാനാർത്ഥിയെ പരിശുദ്ധാത്മദാനം കൊണ്ട് ശിരസ്സിലും മുഖത്തും കഴുത്തിലും അഭിഷേചിക്കുകയും ചെയ്യുന്നു. അതിപ്രധാന മായ ഈ സമയം കൈവെപ്പ് പ്രാർത്ഥന നടത്തും. ഈ സമയത്ത് പട്ട ക്കാരെല്ലാവരും കാർമ്മികന്റെ അംശവസ്ത്രം വിടർത്തിപ്പിടിച്ച് ഈ മഹ നീയ ശുശ്രൂഷയിൽ പങ്കുചേരും. ഒടുവിൽ ത്രിത്വനാമത്തിൽ മുദ്രയിട്ടു കൊണ്ട് സ്ഥാനദാനപ്രഖ്യാപനം നടത്തുന്നു. അംശവസ്ത്രങ്ങളും തൊപ്പിയും വാഴ്ത്തിക്കൊടുക്കുന്നു. അനന്തരം കശ്ശീശ കുന്തുരുക്കം വാഴ്ത്തി ധൂപം വെയ്ക്കുന്നു. പിന്നീട് സ്വയം കുർബ്ബാന അനുഭവിക്കുന്നു. കുർബ്ബാനയുടെ ശേഷം ഭാഗങ്ങൾ പുതിയ കശ്ശീശ പൂർത്തിയാക്കുന്നു. പുതിയ കശ്ശീശായുടെ കൈ മുത്തി ആളുകൾ പിരിയുന്നു.

പരിശുദ്ധാത്മ സ്വീകരണത്തിന്റെ ഒരുക്കമായി കശ്ശീശായുടെ മുഖത്ത്

സ്ലീബാ ഭാഷയിൽ ഏവൻഗേലിയോൻ വായനയുടെ സ്ഥാനത്ത് കാർമ്മികൻ ഊതുന്നു (മാമ്മൂദീസായിൽ സ്ഥാനാർത്ഥിയുടെ മുഖത്തും വെള്ളത്തിന്മേലും കാർമ്മികൻ ഊതുന്നുണ്ട്). മാമ്മൂദീസായിലെന്നപോലെ സ്ഥാനാർത്ഥി പട്ടംകൊടയിൽ മൂന്ന് പ്രാവശ്യം വേദവിപരീതികളെ തള്ളിപ്പറയുകയും വിശ്വാസവീരന്മാരെ ഏറ്റുപറയുകയും ചെയ്യുന്നു.

കശ്ശീശായ്ക്ക് പട്ടംകൊട, പള്ളിയുടെ ശിലാസ്ഥാപനം, പള്ളിയുടെ സ്ഥിരകൂദാശ, മൂറോൻ കൂദാശ, തൈലം കൂദാശ തുടങ്ങിയവയ്ക്ക് സഭ അനുവാദം നൽകുന്നില്ല. കശ്ശീശ ഇടവകയിലെ എല്ലാ കൂദാശകളിലും ആത്മീയ സംഘടനകളിലും ഭരണഘടനാനുസൃതമായ ഭരണസമിതികളിലും അധ്യക്ഷൻ ആണ്. ഇവരുടെ നിയമനവും സ്ഥലംമാറ്റവും ഭദ്രാസന മെത്രാപ്പോലീത്താ നിർവ്വഹിക്കുന്നു. ഭദ്രാസന മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിലും നിയന്ത്രണത്തിലും കശ്ശീശ ഇടവകയിലെ ചുമതലകൾ നിർവ്വഹിക്കുന്നു.

കോറെപ്പിസ്ക്കോപ്പാ, പേറെദ്യൂത്താ എന്നീ സ്ഥാനികളും കശ്ശീശാ വിഭാഗത്തിൽപ്പെട്ട സ്ഥാനങ്ങളാണ്. നൽവരം ഒന്നാണെങ്കിലും ഇവയ്ക്ക് കുറെക്കൂടി വിപുലമായ അധികാര മേഖലകൾ ഉണ്ട്.

### 3. എപ്പിസ്ക്കോപ്പാ

മെത്രാപ്പോലീത്താ, കാതോലിക്കാ, പാത്രിയർക്കീസ്, പാപ്പാ എന്നീ സ്ഥാനങ്ങൾ പല സഭകളിൽ വികസിച്ചു വന്നിട്ടുണ്ടെങ്കിലും നൽവരത്തിന്റെ അടിസ്ഥാന കാര്യത്തിൽ ഇതെല്ലാം തുല്യസ്ഥാനങ്ങൾ ആണ്. ഒരു ദേശീയ സഭയുടെ അദ്ധ്യക്ഷസ്ഥാനമാണ് പാത്രിയർക്കീസിനും കാതോലിക്കായ്ക്കും ഉള്ളത്. അവർ ദേശീയ സഭയിലെ സുന്നഹദോസിന്റെ അധ്യക്ഷന്മാരാണ്. മെത്രാപ്പോലീത്തന്മാർ നഗരം കേന്ദ്രമാക്കിയ പ്രവിശ്യയുടെ അദ്ധ്യക്ഷന്മാരാണ്. പ്രവിശ്യാ സുന്നഹദോസിന്റെ അദ്ധ്യക്ഷസ്ഥാനം അവർക്കുണ്ട്. എല്ലാ മേൽപട്ടക്കാർക്കും മൂറോൻ കൂദാശയുടെ നൽവരമുണ്ടെങ്കിലും സുന്നഹദോസ് അദ്ധ്യക്ഷന്മാർക്കു മാത്രമായി ആ അധികാരം ഹൂദായ കാനോൻ പരിമിതപ്പെടുത്തിയിരിക്കുന്നു. മേൽപട്ടക്കാർക്ക് സ്ഥാനം ലഭിക്കുന്നത് മേല്പട്ടക്കാരുടെ സുന്നഹദോസിൽ നിന്നാണ്. നൽവരം കൊടുക്കുന്ന ശുശ്രൂഷ എല്ലാ മേല്പട്ടസ്ഥാനികൾക്കും ഒന്നാണെങ്കിലും ഓരോ സ്ഥാനത്തിനും പ്രത്യേകം സ്ഥാനാരോഹണ പ്രഖ്യാപനം - സുന്ത്രോണീസോ - നടത്തുന്നു. ദയറാകളിലെ സന്യാസികളിൽ നിന്നാണ് മേല്പട്ടക്കാരെ ഇടക്കാലത്ത് തെരഞ്ഞെടുത്തിരുന്നത് (അതിനു മുമ്പ് വിവാഹിതരായ മേല്പട്ടക്കാരും ഉണ്ടായിരുന്നു). ദയറാ പാരമ്പര്യത്തെ ഓർക്കുവാൻ മേല്പട്ടക്കാരനാവാനുള്ള സ്ഥാനാർത്ഥി തെരഞ്ഞെടുക്കപ്പെട്ടാൽ ദയറോയൂസോയുടെ സ്ഥാനമായ

റമ്പാൻ സ്ഥാനം സ്വീകരിക്കുന്നു. നമ്മുടെ ഭരണഘടനപ്രകാരം എല്ലാ ഇടവകകളുടെയും പ്രാതിനിധ്യമുള്ള മലങ്കര അസോസ്യേഷൻ മേല്പട്ട സ്ഥാനാർത്ഥിയെ തെരഞ്ഞെടുക്കുകയും സിനഡ് ആ തെരഞ്ഞെടുപ്പ് അംഗീകരിക്കുകയും വേണം. ആ തെരഞ്ഞെടുപ്പ്, സുന്നഹദോസ് പടിഞ്ഞാറോട്ട് തിരിഞ്ഞ് മുട്ടുകുത്തി 'പ. റൂഹാ വിളിക്കുന്നു'വെന്ന് ആഹ്വാനം ചെയ്തുകൊണ്ട് പ്രഖ്യാപിക്കുകയും സ്ഥാനാർത്ഥി മുട്ടുകുത്തിക്കൊണ്ട് സ്വീകരണം സമ്മതിക്കുകയും ചെയ്യുന്നു. അദ്ദേഹം വായിക്കുന്ന വിശ്വാസ പ്രമാണ സംഹിതയാണ് ശൽമൂസാ. അദ്ദേഹത്തിന് സിനഡ് അധ്യക്ഷൻ നൽകുന്ന സ്ഥാനപത്രമാണ് സുസ്താത്തിക്കോൻ. സ്ഥാനചിഹ്നമായി ഇടയത്വത്തിന്റെയും മേലന്വേഷണത്തിന്റെയും പ്രതീകമായ അംശവടി എല്ലാ മേല്പട്ടക്കാരും ചേർന്ന് ആഘോഷമായി പുതിയ മേല്പട്ടക്കാരന് നൽകുന്നു. അദ്ദേഹം സ്ഥാനചിഹ്നമായി കിട്ടിയ അംശവടി ഉയർത്തി ജനത്തെ സ്ലീബാ ഭാഷയിൽ ആശീർവ്വദിക്കുന്നു.

## G. മൂറോൻ

മനുഷ്യനായിത്തീർന്ന ദൈവപുത്രനിൽ ദൈവത്വവും മനുഷ്യത്വവും അത്ഭുതകരമായി യോജിച്ചതിനെയാണ് മൂറോൻ - സുഗന്ധതൈലം - ലക്ഷ്യമാക്കുന്നത്. നമ്മുടെ സഭയിലെ സ്ഥിരീകരണ കൂദാശയ്ക്കുള്ള ഈ തൈലം പ്രധാന മേല്പട്ടക്കാരന്റെ പ്രധാന കാർമ്മികത്വത്തിൽ കൂദാശ ചെയ്യപ്പെടുന്നു. സത്യവിശ്വാസത്തിന്റെ അടയാളവും മുദ്രയും വിശുദ്ധാത്മ നൽവരത്തിന്റെ പൂർത്തീകരണവുമായ ഈ തൈലം ഔഷധങ്ങളും സുഗന്ധങ്ങളും ചേർത്ത് ആവിയിൽ വേവിച്ച് വാറ്റി അരിച്ചെടുത്ത ശേഷമാണ് കൂദാശയ്ക്കു തയ്യാറാക്കുന്നത്. ചേരുവകളുടെ അളവുകളും വിശദാംശങ്ങളും തയ്യാറാക്കുന്ന വിധവും കാനോനിലും ശുശ്രൂഷാക്രമത്തിലും വിവരിച്ചിട്ടുണ്ട്. 40 ദിവസത്തെ ഉപവാസത്തോടെ പെസഹായുടെ സന്ധ്യയിൽ ഈ കൂദാശ നടത്തുവാൻ കാനോൻ നിർദ്ദേശിച്ചിട്ടുണ്ട് (നാം പലപ്പോഴും സൗകര്യത്തെപ്രതി ഓശാനയ്ക്ക് തൊട്ടു മുമ്പാണ് നടത്താറുള്ളത്). മാമ്മൂദീസായിൽ വെള്ളത്തിൽ കലർത്തുവാനും സ്ഥാനാർത്ഥിയിൽ സ്ഥിരീകരണ ശുശ്രൂഷ നടത്തുവാനും പള്ളിയുടെ ശിലാസ്ഥാപനത്തിലും പള്ളി കൂദാശയിൽ ത്രോണോസും ബലിപീഠവും തബിലൈത്തായും ദേവാലയ ഭിത്തികളും മാമ്മൂദീസാ തൊട്ടിയും ത്രോണോസിലെ ഉപകരണങ്ങളും അഭിഷേകം ചെയ്യുവാനും ഇപ്പോൾ വി. മൂറോൻ ഉപയോഗിക്കുന്നു.

കത്തോലിക്കാ സഭയിൽ പള്ളി അഭിഷേകം ചെയ്യുവാനും മറ്റുമായി മൂറോൻ ഉപയോഗിക്കുന്നുണ്ട്. അതിന് വിപുലമായ ഒരുക്കമോ ശുശ്രൂഷയോ ഇല്ല. സാധാരണ ഒലിവെണ്ണയുടെ മേൽ ഉപയോഗത്തിന് മുമ്പായി

ഒരു ലഘു പ്രാർത്ഥന ചൊല്ലി ത്രിത്വനാമത്തിൽ മുദ്രണം ചെയ്തു ശുദ്ധീകരിക്കുന്നതോടെ ഒലിവെണ്ണ വി. മൂറോനായി ഗണിക്കപ്പെടുന്നു (നമ്മുടെ മൂറോൻ പാകപ്പെടുത്താൻ ദിവസങ്ങൾ വേണം. ശുദ്ധീകരണ ശുശ്രൂഷ കാലത്ത് 7 മണിക്ക് പ്രഭാത പ്രാർത്ഥനയോടെ ആരംഭിച്ചാൽ വി. കുർബ്ബാന ഉൾപ്പെടെ അവസാനിക്കുമ്പോൾ ഏതാണ്ട് ഉച്ചയ്ക്ക് ഒരു മണിയാകും). എല്ലാ മേല്പട്ടക്കാരും പന്ത്രണ്ട് കശ്ശീശന്മാരും 12 പൂർണ്ണ ശെമ്മാശന്മാരും 12 അവ്പ്പദ്യക്കിനേന്മാരും ഒരു അർക്കദിയാക്കോനും പൂർണ അംശവസ്ത്രങ്ങളണിഞ്ഞ് നടത്തുന്ന നമ്മുടെ മൂറോൻ കൂദാശയെപ്പോലെ വർണ്ണാഭവും സുദീർഘവുമായ മറ്റൊരു ശുശ്രൂഷ നമ്മുടെ സഭയിലില്ല. പല വർഷങ്ങൾ കൂടുമ്പോഴെ ഈ ശുശ്രൂഷ നടത്താറുള്ളൂ. എല്ലാ മെത്രാസനാസ്ഥാനങ്ങളിലും മൂറോൻ സൂക്ഷിച്ച് ആവശ്യാനുസരണം കശ്ശീശന്മാർ മുഖേന പള്ളികളിലേക്ക് വിതരണം ചെയ്യുന്നു. ശുശ്രൂഷക്കാരും മറ്റും മൂറോൻ പാത്രങ്ങൾ പെരുമാറാതിരിക്കുവാൻ ചെറിയ പെട്ടിയുണ്ടാക്കി അതിലാണ് തൈലക്കുപ്പികൾ പുറത്ത് പേരെഴുതി സൂക്ഷിക്കുന്നത്. പഴനിയമകാലത്ത് യഹോവയുടെ നിർദ്ദേശപ്രകാരം പാകപ്പെടുത്തി വിശുദ്ധീകരിച്ച അഭിഷേക തൈലത്തിന്റെ സാദൃശ്യത്തിലാണ് നമ്മുടെ വി. തൈലം പാകപ്പെടുത്തുന്നത്. മാമ്മൂദീസായിൽ ഓരോ വിശ്വാസിയും അഭിഷേകം മൂലം ക്രിസ്തുവിന്റെ സഹോദരസ്ഥാനം പ്രാപിക്കുന്നു (ക്രിസ്തു അഥവാ മശിഹാ എന്ന പദത്തിന് അഭിഷേകം ചെയ്യപ്പെട്ടവൻ എന്ന് അർത്ഥം). മാമ്മൂദീസായും പൗരോഹിത്യവും പോലെ മൂറോനും ആത്മാവിൽ നിത്യമായ മുദ്ര പതിപ്പിക്കുന്നതു മൂലം ഈ കൂദാശ ആവർത്തിക്കപ്പെടാവുന്നതല്ല. മൂറോൻ കൊണ്ട് അഭിഷേകം കഴിഞ്ഞാൽ തബ്ലൈത്താകളുടെ മറുവശത്ത് ആ വിവരം രേഖപ്പെടുത്തുന്നത് തന്മൂലമാണ്.

**മറ്റു തൈലങ്ങൾ:–** മൂറോൻ കൂടാതെ മാമ്മൂദീസായിൽ ഉപയോഗിക്കുന്ന തൈലം (ആനന്ദതൈലം) രോഗികളെ പൂശുവാൻ ഉപയോഗിക്കുന്ന തൈലം എന്നീ രണ്ടു തൈലങ്ങൾ സഭയിലുണ്ട്. രണ്ടു തൈലങ്ങൾക്കും ഒരേ ശുശ്രൂഷാക്രമമാണ്. എന്നാൽ തൈലങ്ങൾ രണ്ട് പാത്രങ്ങളിലാക്കി വ്യത്യസ്തമായ റൂശ്മാകൾ വെവ്വേറെ നടത്തുന്നു. ഈ ശുശ്രൂഷ എല്ലാ മേല്പട്ടക്കാർക്കും നടത്താം. തൈലാഭിഷേകത്തിന് കന്തീലായിൽ റൂശ്മാ ചെയ്ത തൈലവും ഉപയോഗിക്കുന്നു.

**പള്ളിക്കൂദാശ:–** പള്ളിക്ക് ആദ്യം കൂദാശാപരമായ ശിലാസ്ഥാപനം മേല്പട്ടക്കാർ നടത്തുന്നു. പള്ളി കൂദാശയ്ക്കു മുമ്പ് ഇത് എപ്പോൾ വേണമെങ്കിലും നടത്താം. ക്രിസ്തുവിന്റെ സാദൃശ്യമാകാൻ ഒരു വലിയ കല്ലും അതിനുള്ളിൽ വെയ്ക്കാൻ ഒരു വെള്ളിച്ചെപ്പും ഒരു ചെറിയ സ്വർണ്ണ സ്ലീബായും തയ്യാറാക്കണം. പന്ത്രണ്ട് ചെറിയ കല്ലുകളും വേണം. എല്ലാ

കല്ലുകളും മൂറോൻ കൊണ്ട് അഭിഷേകം ചെയ്ത് മേല്പട്ടക്കാരനോ അദ്ദേഹത്തിന്റെ ആജ്ഞാനുസരണം പട്ടക്കാരനോ ത്രോണോസിന്റെ അടിവശത്തും മറ്റുമായി സ്ഥാപിക്കുന്നു. ഒരു പള്ളി എത്ര വട്ടം പൊളിച്ചു പണിതാലും ശിലാസ്ഥാപനം ആവർത്തിക്കുവാൻ പാടില്ല.

പള്ളിക്കൂദാശയിൽ പ്രധാനം ബലിപീഠത്തിന്റെ ശുദ്ധീകരണമാണ്. ആദ്യം മൂറോൻ കൂടാതെ മൂന്ന് ശുശ്രൂഷകളും റൂശ്മാകളും പിന്നീട് മൂന്ന് വാകൃങ്ങളും മൂറോൻ അഭിഷേകവും പിന്നീട് ത്രിത്വനാമത്തിൽ മുദ്രണവും നടത്തും (ത്രോണോസിനും തബിലൈത്തായ്ക്കും ഒരേ കൂദാശയാണ്). തബിലൈത്തായിൽ കൂദാശ നടത്തിയ ആളുടെ പേർ, നടത്തിയ സ്ഥലം, തീയതി എന്നിവ രേഖപ്പെടുത്തുവാൻ കാനോനിലും ശുശ്രൂഷാക്രമത്തിലും നിർദ്ദേശമുണ്ട്. അത് ലംഘിക്കുന്നത് കാനോൻ ലംഘനവും ശൽമൂസായിൽ നടത്തുന്ന പ്രതിജ്ഞയുടെ ലംഘനവുമാണ്. പിന്നീട് ഹൈക്കലാ കൂദാശയുടെ ഒടുവിൽ പള്ളിയുടെ ഭിത്തികളും കവാടങ്ങളും മൂറോൻ ഉപയോഗിച്ച് പ്രത്യേക വാക്യം ചൊല്ലി മുദ്രണം ചെയ്യും. സഭ മുഴുവനും ചേർന്ന് നടത്തുന്ന ശുശ്രൂഷ എന്ന നിലയിൽ സംബന്ധിക്കുന്ന എല്ലാവരും പൂർണ്ണ അംശവസ്ത്രം ധരിച്ചിരിക്കും.

പള്ളി, ഫോട്ടോകൾ നിരത്തിവെയ്ക്കുന്ന ഫോട്ടോ ഗാലറിയായി ഉപയോഗിക്കരുത്. നിർബന്ധമുള്ളപക്ഷം പരിശുദ്ധന്മാരുടെ ചിത്രങ്ങൾ മാത്രം വെയ്ക്കാം. മദ്ബഹായിൽ കഴിവതും ഒരു പടവും വെയ്ക്കരുത്. നമ്മുടെ ഉപദേശങ്ങൾക്ക് യോജിക്കാത്ത ഒരു ചിത്രവും പള്ളികളിലോ കുരിശിൻ തൊട്ടികളിലോ സ്ഥാപിച്ചു കൂടാ. കുരിശൊഴിച്ച് എല്ലാ ഉപകരണങ്ങളും പള്ളികൂദാശയിൽ മുദ്രണം ചെയ്ത് ശുദ്ധീകരിക്കും. കുരിശ് സ്വയമേവ വിശുദ്ധമാകയാൽ അതിന് കൂദാശയില്ല. പകരം ആഘോഷിച്ച് സ്ഥാപിക്കുന്നു (വിവാഹ ശുശ്രൂഷയിൽ കിരീടം വാഴ്ത്തുമ്പോഴും ഇക്കാര്യം ഓർമ്മയിലിരിക്കണം).

പള്ളിയുടെ തൽക്കാല കൂദാശ, കുരിശു കെട്ടിടം കൂദാശ, ശ്മശാന കൂദാശ തുടങ്ങി മൂറോൻ ഉപയോഗിക്കാത്ത കൂദാശകൾ പരിശീലനം ലഭിച്ച പട്ടക്കാർക്കും നടത്താം. അവയ്ക്കൊന്നും പ്രത്യേകം തയ്യാറാക്കിയ ക്രമമില്ല. സന്ദർഭോചിതമായ പ്രാർത്ഥനകളും ഗാനങ്ങളും വായനകളും നടത്തി പ്രത്യേകം അനുവാദമുള്ള പട്ടക്കാർക്ക് ഈ കൂദാശകൾ ചെയ്യാവുന്നതാണ്.

### ദയറോയൂസോ

ദയറാ എന്നാൽ ആശ്രമം. ദയറായിലെ പുരുഷ അംഗങ്ങൾക്കും സ്ത്രീ അംഗങ്ങൾക്കും സ്ഥാനം നൽകുവാൻ പ്രത്യേക ശുശ്രൂഷാക്രമങ്ങൾ ഉണ്ട്. മേല്പട്ടക്കാർ ഇത് നടത്തുന്നു. എങ്കിലും ദയറായുടെ അധിപ

ന്മാർക്ക് ഇത് നടത്താം (മേല്പട്ടക്കാർ, ദയറാക്കാർ ആയതിനാൽ അവർ നടത്തുന്നു). കുർബ്ബാനയുടെ കാർമ്മിക വസ്ത്രം അണിയണമെന്നില്ല. നമ്മുടെ പാരമ്പര്യത്തിൽ ദയറായക്കാരെ റമ്പാൻ എന്നും കന്യാസ്ത്രീ എന്നും പറയും. അവർക്ക് പ്രത്യേക വസ്ത്രമുണ്ട്; ശിരോവസ്ത്രമുണ്ട്; മസ്നപ്സാ, റമ്പാൻ സ്വയമേവ വൈദികസ്ഥാനമല്ല. ശെമ്മാശൻ തൊട്ടുള്ള വൈദികസ്ഥാനങ്ങൾ അവർക്ക് സ്വീകരിക്കാം. പണ്ട് ആയുഷ്ക്കാല ശെമ്മാശന്മാരെയും സന്യാസപട്ടക്കാരെയും മേല്പട്ടക്കാരെയും ദയറായിൽ നിന്നുമാണ് തെരഞ്ഞെടുത്തിരുന്നത്. പുലിക്കോട്ടിൽ യൗസേപ്പ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ സ്ഥാപിച്ച വെട്ടിക്കൽ ദയറാ ആണ് മലങ്കരസഭയിലെ ഒന്നാമത്തെ ദയറാ അഥവാ ആശ്രമം.

*(അവലംബം: ശുശ്രൂഷാ സംവിധാനം: യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ)*

## ഭാഗം രണ്ട്

# 1. ശുശ്രൂഷകളും ശുശ്രൂഷകരും

സഭയുടെ ആരാധനകളിൽ കേന്ദ്രസ്ഥാനമുള്ള വിശുദ്ധ കുർബ്ബാന യുടെ നിർവഹണത്തിൽ സംഗതമായ (മുഖ്യമായും മദ്ബഹായിലെ ശുശ്രൂഷകർക്ക് ശ്രദ്ധിക്കാവുന്ന) കാര്യങ്ങളാണ് ഈ ലഘു ആഖ്യാന ത്തിൽ പ്രസ്താവിക്കുന്നത്. 'പള്ളിയുടെ മഹത്വം, അത് പരിശുദ്ധ റൂഹാ യാൽ അഭിഷേകം ചെയ്യപ്പെട്ടതും ദൈവപുത്രന്റെ സാന്നിധ്യം ഉണ്ടായി രിക്കേണ്ടതിനും അനുഭവിക്കേണ്ടതിനുമായി ബലിയർപ്പണവും അതി നുള്ള ബലിപീഠവും അതിൽ ഉണ്ടെന്നുള്ളതാണ്. ബലി ഇല്ലാതെ ബലി പീഠമോ ബലിപീഠം ഇല്ലാതെ പള്ളിയോ ഇല്ല. പള്ളി സഭയുടെ പ്രതീ കവും സ്വർഗ്ഗത്തിന്റെ ഛായയും ആണ്. പള്ളിയിൽക്കൂടെ അല്ലാതെ സഭയോ സഭയില്ലാതെ പള്ളിയോ ഇല്ല. പള്ളിയിൽ ബലിപീഠത്തിന്മേൽ അപ്പവീഞ്ഞുകളുടെ രൂപത്തിൽ ദൈവപുത്രൻ സന്നിഹിതനാവുകയും അദൃശ്യസഭയിലെ മാലാഖമാരുടെയും വിശുദ്ധന്മാരുടെയും സമൂഹങ്ങൾ സമ്മേളിക്കുകയും ചെയ്യുന്നതുകൊണ്ട്, താബോർ മലയിൽ എന്ന പ്രകാരം സ്വർഗ്ഗത്തിന്റെ അവതരണം സംഭവിക്കുന്നതിനാൽ, ജീവിച്ചിരി ക്കുന്നവർക്ക് സ്വർഗ്ഗാനുഭൂതിയിൽ വളരുന്നതിന് സാധിക്കുന്നു. സഭ സ്വർഗ്ഗത്തോടും പറുദീസായോടും ഭൂമിയോടും ബന്ധപ്പെടുകയും അവയെ ഉൾക്കൊള്ളുകയും ചെയ്യുന്നതുപോലെ പള്ളി മദ്ബഹായെയും അഴി യ്ക്കകത്തെയും ഹൈക്കലായെയും ഉൾക്കൊള്ളുന്നു എന്ന് പറയാം.

പുരോഹിതന്മാർക്കും (പട്ടക്കാരും മേല്പട്ടക്കാരും) പൂർണ്ണ ശെമ്മാശ ന്മാർക്കും മാത്രമേ മദ്ബഹായിൽ പ്രവേശിപ്പാൻ കാനോനികമായി അവ കാശമുള്ളു. ഇന്ത്യയിൽ പൗരസ്ത്യ കൽദായ സുറിയാനിസഭ മാത്രമേ ഈ കാനോനികശൈലിയിൽ തുടരുന്നുള്ളു. നമ്മുടെ സഭയിൽ മ്സമ്രോ നേന്മാർ, കോറൂയേന്മാർ, അവ്പ്പദ്യക്കിനേന്മാർ, പൂർണ്ണശെമ്മാശന്മാർ എന്നിവരുടെ വിവിധ ചുമതലകൾ പ്രത്യേക അനുവാദം നൽകപ്പെട്ട അവൈദികർ തന്നെ നിർവഹിക്കുന്നു. ശെമ്മാശൻ എന്ന് സുറിയാനി യിൽ പറയുമ്പോൾ വിവക്ഷിക്കുന്നത് പൂർണ്ണശെമ്മാശനെ മാത്രമാണ്. മുൻ സൂചിപ്പിച്ച അനുവാദം ലഭിച്ച അവൈദികരെ ശുശ്രൂഷകരെന്ന് (അർത്ഥം – ശെമ്മാശൻ) വിശേഷിപ്പിക്കുന്നു. ഇവരുടെ വിവിധ ചുമതല കൾ താഴെ കൊടുക്കുന്നു.

**1. മ്സമ്രോനോ.** ഇവർക്ക് അനുഗ്രഹദാന ശുശ്രൂഷയിൽ നൽകുന്നത് സങ്കീർത്തന പുസ്തകമാണ്. ആരാധനയിലെ ഗീതങ്ങളും, കീർത്തന ങ്ങളും പാടുക എന്നതാണ് ഇവരുടെ കർത്തവ്യം. അതിന് അനുയോ ജ്യമായ പരിശീലനം അവർ നേടിയിരിക്കണം.

**2. കോറൂയോ.** വായനക്കാർ എന്ന് പദത്തിന്റെ അർത്ഥം. ഏവൻഗേലിയോൻ ഒഴികെയുള്ള വേദവായനകൾ നടത്തുവാനായി അനുഗ്രഹദാന ശുശ്രൂഷയിൽ ഇവരെ ചുമതലപ്പെടുത്തുന്നു. തദനുയോജ്യമായ പരിശീലനം അവർ നേടിയിരിക്കണം. സ്ഥാനചിഹ്നമായി ഏവൻഗേലിയോൻ ഒഴികെയുള്ള വേദപുസ്തകം നൽകുന്നു.

**3. അവ്പ്പദ്യക്കിനൊ.** ഉപശെമ്മാശൻ എന്ന് പദത്തിന് അർത്ഥം. ഇവർക്ക് സ്ഥാനചിഹ്നമായി നൽകുന്നത് കത്തിച്ച മെഴുകുതിരിയാണ്. പള്ളിയിൽ വിളക്ക്, തിരികൾ എന്നിവ കത്തിക്കുക, വാതിൽ തുറക്കുകയും അടയ്ക്കുകയും ചെയ്യുക, പള്ളിയകവും പരിസരവും വൃത്തിയായി സൂക്ഷിക്കുക എന്നിവ കർത്തവ്യങ്ങൾ.

ഇന്ന് ഈ സ്ഥാനങ്ങൾ പട്ടംകൊടയുടെ ഗൗരവത്തിൽ മേല്പട്ടക്കാർ നടത്തുന്നുവെങ്കിലും ഈ സ്ഥാനങ്ങൾ നൽകുവാൻ പട്ടംകൊട ക്രമത്തിന്റെ മൂലഭാഷയിൽ ശുശ്രൂഷക്രമങ്ങൾ ഉണ്ടായിരുന്നില്ല. സന്ദർഭോചിതമായ വായനകളും പ്രാർത്ഥനകളും ഗീതങ്ങളും ചടങ്ങുകളും സംഘടിപ്പിച്ച് പൂർണ്ണശെമ്മാശന്റെ ക്രമത്തിൽനിന്ന് എഡിറ്റ് ചെയ്ത് ഉണ്ടാക്കിയവയാണ് ഇന്ന് നടത്തിക്കൊണ്ടിരിക്കുന്ന ശുശ്രൂഷാക്രമങ്ങൾ. ഈ സ്ഥാനികളെ ശുശ്രൂഷയിലേക്ക് പ്രവേശിപ്പിക്കുവാൻ കോറെപ്പിസ്കോപ്പന്മാർക്ക് (പേറെദ്യൂത്തെ) കാനോനികമായ അധികാരമുണ്ട് (ഹൂദായ കാനോൻ 7-ാം അധ്യായം 8-ാം ഖണ്ഡിക. അന്ത്യോഖ്യാ 14. പരിഭാഷ കോനാട്ട് അബ്രഹാം മല്പാൻ, 4-ാം പതിപ്പ്, പുറം 94).

കാനോനികമായി പറഞ്ഞാൽ ഇവർക്ക് മദ്ബഹായിൽ ശുശ്രൂഷിപ്പാൻ അധികാരമില്ല. ഹൂദായ കാനോൻ കാണുക: "പട്ടം ഏൽക്കുന്ന ആ ഒരു പ്രാവശ്യം അല്ലാതെ ത്രോണോസ് മുത്തുവാൻ അവ്പ്പദ്യക്കിനോയ്ക്ക് അധികാരമില്ല. എന്തെന്നാൽ അയാൾ മദ്ബഹായിലെ ശുശ്രൂഷകനല്ല, ഹൈക്കലായിലെ ശുശ്രൂഷകൻ ആകുന്നു. മദ്ബഹായിൽ വച്ച് കുർബ്ബാന അനുഭവിക്കാനും പാടില്ല" (മേൽ പുസ്തകം, പുറം 95). 'ശെമ്മാശു സ്ഥാനം പ്രാപിക്കുന്നത് വരെ അയാൾക്ക് മദ്ബഹായിൽ സ്ഥാനം ഉണ്ടായിരിക്കരുത്' (പുറം 95).

കാനോനികമായ ക്രമീകരണം ഇപ്രകാരമാണെങ്കിലും ഇന്ന് ഈ സ്ഥാനികൾക്ക് മദ്ബഹായിലെ പ്രവേശനവും ശുശ്രൂഷയും അനുവദിച്ചിരിക്കുന്നതായി കാണാം. പ്രത്യേക അനുവാദവും കൈവെപ്പും പരിശീലനവും നേടി മദ്ബഹായിൽ പ്രവേശിപ്പിക്കപ്പെട്ട അവൈദികർക്കും ഈ അനുവാദം നൽകിയിട്ടുണ്ട് (എന്നാൽ തങ്ങൾക്ക് ലഭിച്ചത് അധികാരമോ അവകാശമോ അല്ല അനുവാദം മാത്രമാണെന്ന് അവർ എപ്പോഴും വിനയപൂർവ്വം ഓർത്തിരിക്കണം).

**4. ശെമ്മാശൻ.** ഇത് ഗൗരവമുള്ള പട്ടംകൊട സ്ഥാനമാണ്. ഇതിന് മൂലഭാഷയിൽ ശുശ്രൂഷാക്രമം ഉണ്ട്. ഇവരെ മദ്ബഹായിൽ പ്രവേശിപ്പിക്കുന്നതിന് മുമ്പ് വിശ്വാസപ്രതിജ്ഞ പരസ്യമായി ഏറ്റുപറയിക്കുകയും പരസ്യമായി സഭയുടെ മുമ്പാകെ വിശ്വാസപ്രമാണത്തിൽ (അമാലോഗിയാ) ഒപ്പ് വെപ്പിക്കുകയും ചെയ്യുന്നു. ഇവർക്ക് സ്ഥാനചിഹ്നമായി ധൂപക്കുറ്റിയാണ് ഇപ്പോൾ നൽകുന്നത്. ഏവൻഗേലിയോൻ നൽകുവാൻ മൂലഭാഷയിലെ പട്ടംകൊടക്രമത്തിൽ നിർദ്ദേശമുള്ളത് ഇപ്പോൾ ആരും വകവയ്ക്കാറില്ല. ഇവർക്ക് ഏവൻഗേലിയോൻ ആരാധനാമദ്ധ്യേ വായിക്കുവാൻ സഭ അധികാരം നൽകിയിട്ടുണ്ട്. സ്തേഫാനോസ് സഹദായുടെ പെരുന്നാളിൽ പൂർണ്ണശെമ്മാശന്മാർ ഏവൻഗേലിയോൻ വായിക്കുന്ന പതിവുണ്ടായിരുന്നു. ഇപ്പോഴും അർക്കദിയാക്കോന്റെ ക്രമത്തിൽ ശെമ്മാശന്മാരുടെ തലവൻ ഏവൻഗേലിയോൻ വായിക്കുവാൻ നിർദ്ദേശമുണ്ട് (പല ഓർത്തഡോക്സ് സഭകളിലും പരസ്യാരാധനയിൽ ശെമ്മാശനാണ് ഏവൻഗേലിയോൻ വായിക്കുന്നത്).

കശ്ശീശായും ശെമ്മാശന്മാരും തമ്മിലുള്ള ബന്ധം എല്ലാവരും അറിഞ്ഞിരിക്കണം. കശീശന്മാർ ക്രിസ്തുവിന്റെ കൗദാശിക സാന്നിധ്യമാണ്. കൂദാശകളുടെ അദ്ധ്യക്ഷൻ ആണ് (മേൽപ്പട്ടക്കാരൻ മേലധ്യക്ഷൻ ആണ്). ആകയാൽ "ശെമ്മാശന്മാർ കശ്ശീശായുടെ മുമ്പിൽ ഇരിക്കരുത്. കശ്ശീശായുടെ അനുവാദപ്രകാരം ഇരുന്നുകൊള്ളണം" (ഹൂദായ കാനോൻ, പുറം 88).

ഹെഡ്മാസ്റ്ററും സഹാധ്യാപകരും മറ്റു ജീവനക്കാരും വിദ്യാർത്ഥികളും ചേർന്നതാണ് വിദ്യാലയമെങ്കിലും എല്ലാവർക്കും ഒരേ അധികാരം അല്ലല്ലോ ഉള്ളത്. മേലധികാരികളുടെയും സ്കൂൾ നിയമങ്ങളുടെയും വിധേയത്വത്തിൽ വിദ്യാലയത്തിന്റെ നിയന്ത്രണാധികാരം ഹെഡ്മാസ്റ്ററിൽ നിക്ഷിപ്തമായിരിക്കുന്നതുപോലെ മദ്ബഹായുടെ നിയന്ത്രണാധികാരം കാർമ്മികനിൽ നിക്ഷിപ്തമാണ്. കാർമ്മികനായ അദ്ധ്യക്ഷന്റെ നിയന്ത്രണത്തിലും അനുവാദത്തിലും മാത്രമേ ദേവാലയത്തിൽ പൊതുവെയും മദ്ബഹായിൽ പ്രത്യേകമായും ചലനമോ ശബ്ദമോ പ്രയോഗിക്കാൻ പാടുള്ളു. സഭയിലെ അംഗങ്ങൾ എല്ലാവരും പുരോഹിതവർഗ്ഗത്തിലെ അംഗങ്ങൾ ആകയാൽ കൂദാശാനുഷ്ഠാനത്തിൽ സന്നിഹിതരായ എല്ലാവരും പങ്കുകാരാണെന്നും പട്ടക്കാർ അവരുടെ നായകൻ എന്ന നിലയിൽ മാത്രമാണ് പ്രവർത്തിക്കുന്നത് എന്ന പ്രൊട്ടസ്റ്റന്റ് ചിന്ത ഓർത്തഡോക്സ് സഭയിൽ സ്വീകാര്യമല്ല. കാനോൻ ഇക്കാര്യത്തിൽ വ്യക്തമായ ഉൾക്കാഴ്ച നൽകുന്നത് കാണുക: "കശ്ശീശ തന്റെ താഴെയുള്ളവരെ അനുഗ്രഹിക്കുന്നു; അനുഗ്രഹിക്കപ്പെടുകയല്ല" (ക്നാൻകാരൻ ശെമവൂൻ, മേൽപുസ്തകം, പു. 82). ദേവാലയത്തിൽ അധ്യക്ഷനായ

പട്ടക്കാരൻ അനുഗ്രഹങ്ങൾ വിതരണം ചെയ്യുന്നു. അവൈദികർ അനുഗ്രഹം സ്വീകരിക്കുന്നു. ഇതാണ് ഓർത്തഡോക്സ് സഭയിൽ പുരോഹിതരും വിശ്വാസികളും തമ്മിലുള്ള ബന്ധം. മാമ്മൂദീസായിൽ കുറേക്കാലം മുമ്പ് ആൺപ്രജകളും അടുത്തകാലത്തായി പെൺപ്രജകളും മദ്ബഹായിൽ പ്രവേശിച്ച് ത്രോണോസ് മുത്തുവാൻ തുടങ്ങിയിട്ടുണ്ട്. ഇത് കാനോനികമാണെന്ന് തോന്നുന്നില്ല. മദ്ബഹായിൽ കർത്തവ്യമില്ലാത്തവന് മദ്ബഹായിൽ പ്രവേശനം ആവശ്യമില്ല എന്നതാണ് കാനോനിക വീക്ഷണം. തന്മൂലമാണ് പട്ടംഏൽക്കുന്ന ഒരു ദിവസം മാത്രം അവ്പ്പദ്യക്കിനോയ്ക്ക് ത്രോണോസ് മുത്താം എന്ന് കാനോൻ വ്യക്തമാക്കുന്നത്. പഴയനിയമ സമ്പ്രദായത്തിൽ പട്ടക്കാരൻ മൂശയ്ക്കും അഹരോനും തുല്യനാണ്; ശുശ്രൂഷകർ ലേവ്യർക്ക് തുല്യരും. ഇരുവിഭാഗങ്ങളും പുരോഹിതവർഗ്ഗമാണെങ്കിലും അവരുടെ നൽവരങ്ങളും വിളികളും കർത്തവ്യങ്ങളും വ്യത്യസ്തങ്ങളാണെന്ന് വി. വേദം സാക്ഷിക്കുന്നു.

ദേവാലയശുശ്രൂഷയ്ക്ക് വിളിയുള്ളവരും വ്യക്തമായി വായിക്കാൻ കഴിവുള്ളവരും ശ്രുതിമധുരമായി പാടാൻ കഴിവുള്ളവരും വിവേകപൂർവ്വം മനുഷ്യരോട് ഇടപെടുന്നതിൽ വിദഗ്ദ്ധരുമായ ബാലന്മാരെ പട്ടക്കാർ കണ്ടെത്തണം. അവരുടെ കഴിവുകളെ പരീക്ഷിക്കണം. അവരെ തെരഞ്ഞെടുത്ത് ആവശ്യമായ പരിശീലനങ്ങൾ നൽകണം. അതിനുശേഷം മേൽപട്ടക്കാരന്റെ മുമ്പിൽ അവരെ സമർപ്പിക്കണം. അവർ യോഗ്യരെന്ന് കണ്ടാൽ മേൽപ്പട്ടക്കാരോ അവരുടെ പ്രത്യേക അനുമതി സിദ്ധിച്ച വൈദികരോ ഉചിതമായ പ്രാർത്ഥനകളും ശുശ്രൂഷകളും വായനകളും നടത്തി പൊതുസഭയുടെ മുമ്പാകെ അവർക്ക് കൈവെപ്പ് നൽകി ആവശ്യമായ പ്രബോധനങ്ങൾ നൽകി അവരെ മദ്ബഹാ ശുശ്രൂഷയിൽ ചുമതലപ്പെടുത്തുകയാണ് വേണ്ടത്. മാതാപിതാക്കളുടെ നിർബന്ധം, ഉയർന്ന സ്ഥാനം എന്ന ചിന്ത എന്നിവ ഇക്കാര്യത്തിൽ പരിഗണനാർഹമേ അല്ല. 'വി. മദ്ബഹാ, കർത്താവിന്റെ രക്ഷണ്യമായ ബലിയും അതിന് മുമ്പും പിമ്പുമായി നടന്ന ചരിത്രസംഭവങ്ങളും കാല-ദേശ-സമയ-ഭാഷാ പരിമിതികളെ മറികടന്ന് അതീവ രഹസ്യാത്മകമായി വീണ്ടും ദൃശ്യമായി സന്നിഹിതമാവുന്ന നിർദ്ദിഷ്ടവും തന്മൂലം പരിപാവനവുമായ വേദിയാണ്. അവിടെ പ്രവേശിക്കുന്നവർ ക്രിസ്തുവിന്റെ മനുഷ്യാവതാര കാലത്തിലേക്കും തദനുബന്ധിയായ രക്ഷാപ്രവർത്തനവേദിയിലേക്കുമാണ് പ്രവേശിക്കുന്നത്. കുർബ്ബാന രക്ഷയുടെ ദൃശ്യചാരുതയുടെ വേദിയാണെന്ന നിർവ്വചനം ഇവിടെ ഓർക്കാം. മദ്ബഹാ അഗ്നിയാണ്. ഒരേസമയം നശിപ്പിക്കുന്ന അഗ്നിയും ശുദ്ധീകരിക്കുന്ന അഗ്നിയും ('ഇവ ഞങ്ങൾക്ക് ശിക്ഷയ്ക്കും പ്രതികാരത്തിനും ആയിത്തീരരുതേ, എന്നാലോ കടങ്ങളുടെ മോചനത്തിനും പാപങ്ങളുടെ പരിഹാരത്തിനും ആയി തീരേണമേ'

എന്ന പ്രാർത്ഥന ഓർമ്മിക്കുക). അവിടെ പ്രവേശിക്കുന്നവർക്ക് ഭയത്തോടൊപ്പം ആദരവും വിനയവും ഭക്തിയും ഉണ്ടാകണം. പാപബോധവും പാപമോചനവും പ്രാപിക്കുന്ന വേദിയാണത്. അവിടെ പ്രവേശിക്കുന്നവർ, ഏശായാ പ്രവാചകൻ ദേവാലയത്തിൽ കണ്ട ദർശനം (അധ്യായം 6) ധ്യാനിക്കണം.

മദ്ബഹായിലെ ശുശ്രൂഷകരുടെ എണ്ണത്തിന്റെ വർദ്ധന, ഇടവകയിലെ ആത്മീയാന്തരീക്ഷത്തിന്റെ മാനദണ്ഡമായി പരിഗണിക്കപ്പെടുമെന്ന തെറ്റിദ്ധാരണയിൽ മദ്ബഹായിൽ ശുശ്രൂഷകരുടെ 'ആൾക്കൂട്ടം' സൃഷ്ടിക്കുവാൻ ശ്രമിക്കുന്നതായി കണ്ടിട്ടുണ്ട്. അനിയന്ത്രിതമായ അവരുടെ ചലനങ്ങൾ (പലപ്പോഴും സാന്നിധ്യം അറിയിക്കാനുള്ള വില കുറഞ്ഞ ശ്രമങ്ങൾ) മൂലം ആരാധനയുടെ ഏകാഗ്രതയും അന്തരീക്ഷവും നഷ്ടപ്പെടുന്നുണ്ട്. ആവശ്യത്തിലേറെ ശുശ്രൂഷക്കാർ മദ്ബഹായിൽ ആവശ്യമില്ല. മദ്ബഹായിൽ ഏഴ് പേരിൽ കൂടുതൽ ആവശ്യമില്ല. ഇക്കാര്യത്തിൽ ഹൂദായ കാനോൻ കൃത്യമായ മാർഗനിർദ്ദേശം നൽകുന്നത് ബന്ധപ്പെട്ടവർ ശ്രദ്ധിക്കേണ്ടതാണ്.

"പട്ടണം വലുതായിരുന്നാലും ശെമ്മാശന്മാർ ഏഴ് പേർ തന്നെ ആയിരിക്കണം. പ്രക്സീസ് പുസ്തകമനുസരിച്ച് ഇതിനേ അനുവാദമുള്ളു" (ഹൂദായ കാനോൻ, പുറം 88).

ശെമ്മാശന്മാരുടെ തലവനായി ഒരു അർക്കദിയാക്കോൻ സ്ഥാനിയെ ഹൂദായകാനോൻ അവതരിപ്പിക്കുന്നുണ്ട്. ഇവർക്കുള്ള സ്ഥാനദാനത്തിന്റെ ശുശ്രൂഷക്രമവും പട്ടംകൊട പുസ്തകത്തിൽ കാണുന്നുണ്ട്. ശെമ്മാശന്മാരുടെ തലവൻ എന്ന നിലയിൽ അവർക്ക് അംശവടി നൽകുവാൻ പട്ടംകൊട ക്രമത്തിൽ നിർദ്ദേശമുണ്ട്. അതുകൊണ്ട് തന്നെയാവാം ആ സ്ഥാനം ഇപ്പോൾ നൽകാറില്ല. മേൽപ്പട്ടക്കാർ ആരാധനയിൽ സംബന്ധിക്കുന്ന അവസരങ്ങളിൽ പ്രധാന ശെമ്മാശന്മാർ അവർക്കു ലഭിക്കുവാൻ അർഹതയുള്ള കാനോനികമായ അംശവടി ലഭിക്കാത്തതിനാൽ മേൽപ്പട്ടക്കാരുടെ അംശവടി ഉപയോഗിക്കുകയാണെന്ന് അനേകരും വേർതിരിച്ചറിയുന്നില്ല. പട്ടംകൊടയിലും മൂറോൻ കൂദാശയിലുമൊക്കെ അർക്കദിയാക്കോന്റെ ചുമതലകൾ ഇന്ന് നിർവ്വഹിക്കുന്നത് കശ്ശീശന്മാർ ആണ്. അതുകൊണ്ടാവാം കശ്ശീശാസ്ഥാനം പ്രാപിക്കുന്നവർക്ക് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ സ്ഥാനചിഹ്നം നൽകുന്ന സമയത്ത് അംശവടി നൽകുന്നത്. അംശവടി തലവൻ സ്ഥാനത്തിന്റെ സൂചകമാണ്. ശെമ്മാശന്മാരുടെ തലവൻ ആയ അർക്കദിയാക്കോനും കശ്ശീശന്മാരുടെ തലവൻ എന്ന നിലയിൽ എപ്പിസ്കോപ്പന്മാർക്കും കോറെപ്പിസ്കോപ്പന്മാർക്കും എപ്പിസ്കോപ്പന്മാരുടെ തലവൻ എന്ന നിലയിൽ മെത്രാപ്പോലീത്താ, പാത്രിയർക്കീസ്, കാതോലിക്കാ, പാപ്പാ എന്നി

വർക്കും അംശവടി ഉപയോഗിക്കാവുന്നതാണ്. ശുശ്രൂഷക്കാർക്ക് ആവശ്യമായ അടിസ്ഥാനയോഗ്യതകളെപ്പറ്റി വി. പൗലൂസ് ശ്ലീഹാ എഴുതിയിട്ടുള്ളത് അവരെ തെരഞ്ഞെടുക്കുന്നവർ ഓർമ്മിക്കുകയും പ്രാവർത്തികമാക്കുകയും ചെയ്യണം.

"... ശുശ്രൂഷകന്മാർ ഘനശാലികൾ ആയിരിക്കണം. ഇരുവാക്കുകാരും മദ്യപന്മാരും ദുർല്ലാഭമോഹികളും അരുത്. അവർ വിശ്വാസത്തിന്റെ മർമ്മം ശുദ്ധ മനസ്സാക്ഷിയിൽ വച്ചുകൊള്ളുന്നവർ ആയിരിക്കേണം. അവരെ ആദ്യം പരീക്ഷിക്കണം. അനിന്ദ്യരായി കണ്ടാൽ അവർ ശുശ്രൂഷ ഏൽക്കട്ടെ" (1 തീമോത്തിയോസ് 2:8–10).

ശുശ്രൂഷക്കാരുടെ യോഗ്യതകളെപ്പറ്റി ഹൂദായകാനോനും ചില മാർഗ്ഗരേഖകൾ നൽകുന്നുണ്ട്.

'20 വയസ്സിൽ കുറവുള്ളയാളെ അവ്പ്പദ്യക്കിനോ ആക്കരുത്. ഇതും ദാവീദിന്റെ മസുമൂറകൾ മുഴുവൻ പഠിച്ചശേഷമായിരിക്കണം. ... അക്ഷരജ്ഞാനമില്ലാത്ത ഒരാൾ ദാവീദിന്റെ സങ്കീർത്തനങ്ങൾ മുഴുവനും വായ്പാഠമായി ചൊല്ലികേൾപ്പിക്കാത്തപക്ഷം ആയവനെ അവ്പ്പദ്യക്കിനോ ആയി പോലും നിയമിക്കരുത്.'

'ആരുടെയും സ്വന്തമായ ഗാനങ്ങളും കാനോനികമല്ലാത്ത പുസ്തകങ്ങളും പള്ളിയിൽ വായിക്കരുത്' (കാനോൻ 7–ാം അധ്യായം 8–ാം ഖണ്ഡിക, പുറം 93–96).

"ഒരു എപ്പിസ്ക്കോപ്പായോ, കശ്ശീശായോ, ശെമ്മാശനോ, അവ്പ്പദ്യക്കിനോയോ, കോറൂയോയോ പ്സൽത്തോസോ നാല്പത് നോമ്പോ, വെള്ളിയാഴ്ച-ബുധനാഴ്ച ദിവസങ്ങളോ ആചരിക്കാതിരുന്നാൽ മുടക്കപ്പെടണം' (അദ്ധ്യായം 4, ഖണ്ഡിക 1).

"പാതിരാത്രിയുടെ പ്രാർത്ഥന നടത്തിയിട്ടില്ലാത്ത കശ്ശീശായോ ശെമ്മാശനോ മദ്ബഹായിൽ പ്രവേശിച്ചുകൂടാ" (4:2).

ഈ നിബന്ധനകൾ പാലിക്കണമെങ്കിൽ ശുശ്രൂഷകർക്കായി ചില നടപടികൾ നിഷ്ക്കർഷിക്കണം.

1. ആരാധനയുള്ള ദിവസങ്ങളിൽ എല്ലാ ശുശ്രൂഷകന്മാരും സന്ധ്യാനമസ്ക്കാരത്തിന് പള്ളിയിൽ ഹാജരാകണം.

2. നമസ്കാരം കഴിഞ്ഞാൽ അവർ മൗനമായി രാത്രിപ്രാർത്ഥന മുഴുവൻ നടത്തണം.

3. പിറ്റേദിവസം വി. കുർബ്ബാന അനുഭവിക്കാനുള്ളവർ മൗദ്യോനൂസോയുടെ പ്രാർത്ഥന ചൊല്ലുകയും ആവശ്യമെങ്കിൽ കുമ്പസാരിക്കു

കയും കഴിയുന്നേടത്തോളം അനുതാപത്തിന്റെ സങ്കീർത്തനങ്ങൾ വായിക്കുകയും വേണം.

4. വായനപ്പടിയിൽ നിന്ന് പഴയനിയമ ഭാഗങ്ങളും ലേഖനഭാഗങ്ങളും നോക്കിയെടുത്ത് രണ്ടോമൂന്നോ വട്ടം വായിച്ച് വ്യക്തത വരുത്തണം.

5. കഴിയുമെങ്കിൽ വൈദികർ അവരിലെ പാട്ടുകാർക്ക് അതത് ദിവസത്തെ രാഗങ്ങൾ പരിശീലിപ്പിക്കണം.

6. പ്രഭാതനമസ്കാരം ആരംഭിക്കുമ്പോൾ തന്നെ അവർ പള്ളിയിൽ ശുശ്രൂഷക്കുപ്പായം ധരിച്ച് ഹാജരാകണം.

ശുശ്രൂഷക്കാർ പ്രാർത്ഥനാജീവിതം ഉള്ളവർ ആയിരിക്കണം. മദ്ബഹാ വേർതിരിക്കപ്പെട്ടതും തെരഞ്ഞെടുക്കപ്പെട്ടതുമായ സ്ഥലമാണ്. അവിടെ പ്രവേശിക്കുന്നവർക്ക് ആത്മീയവും വൈകാരികവും ശാരീരികവുമായ ശുദ്ധി ഉണ്ടായിരിക്കണം. കുളിച്ച്, വെടിപ്പുള്ള വസ്ത്രം ധരിച്ചുവേണം അവർ പള്ളിയിൽ വരേണ്ടത്. മദ്ബഹായിൽ പ്രവേശിക്കുമ്പോൾ ശുശ്രൂഷക്കുപ്പായം നിർബന്ധമായും ധരിച്ചിരിക്കണം. മുണ്ട് ഉടുക്കുന്നതിനെ വിരോധിക്കേണ്ടതില്ല എങ്കിലും പാന്റ്സ് വെള്ളനിറത്തിലുള്ളത് ധരിക്കുന്നതാണ് അഭികാമ്യം.

മദ്ബഹാ വൃത്തിയാക്കുവാനും വൃത്തിയായി സൂക്ഷിക്കുവാനും ശുശ്രൂകർക്ക് ചുമതലയുണ്ട്. സന്ധ്യാനമസ്കാരത്തിന് മുമ്പേ പള്ളിയിലെത്തി മദ്ബഹായുടെ തറ, ചുവരുകൾ, വി. ത്രോണോസ്, കുരിശുകൾ, മെഴുകുതിരി, മെഴുകുതിരിക്കാലുകൾ, തിരശ്ശീല, ജനലുകൾ, ചിത്രങ്ങൾ, ധൂപക്കുറ്റി, തൂവാലകൾ, വിരികൾ, ഫാനുകൾ, ലൈറ്റുകൾ തുടങ്ങിയവ ഓരോ ആഴ്ചയിലും കഴുകിയും തുടച്ചും വൃത്തിയാക്കണം. പള്ളിയകവും വരാന്തകളും വെടിപ്പായി സൂക്ഷിക്കുവാൻ കപ്യാരോടൊപ്പം മറ്റു ശുശ്രൂഷക്കാരും ചുമതല വഹിക്കണം. കഴിയുമെങ്കിൽ കപ്യാർ മറ്റു ശുശ്രൂഷകർ വരുന്നതിന് മുമ്പ് തന്നെ വൃത്തിയാക്കൽ പൂർത്തിയാക്കണം. ഉച്ചകഴിഞ്ഞ് ആരംഭിച്ചാൽ സന്ധ്യാനമസ്കാരത്തിന് മുമ്പ് ഈ ജോലികൾ പൂർത്തിയാക്കുവാൻ കഴിയും. ഓട്, പിച്ചള എന്നീ ലോഹംകൊണ്ടുണ്ടാക്കിയ മെഴുകുതിരിക്കാലുകളും എണ്ണവിളക്കുകളും മറ്റും ബ്രാസോ പൂശി തുടച്ചാൽ വൃത്തിയാവുകയും തിളങ്ങുകയും ചെയ്യും. ധൂപക്കുറ്റി കരികളഞ്ഞ് ആവശ്യമെങ്കിൽ കഴുകിതുടച്ച് ഓരോ ആഴ്ചയും വൃത്തിയാക്കണം. പള്ളിയകത്തെ വിരികളും ശുശ്രൂഷക്കുപ്പായങ്ങളും ആവശ്യാനുസരണം അലക്കിത്തേച്ച് ഉപയോഗിക്കണം.

ശുശ്രൂഷകരുടെ സ്ഥാനവലുപ്പം അനുസരിച്ച് മൂന്നാം പട്ടം, നാലാം പട്ടം, അഞ്ചാം പട്ടം, ആറാം പട്ടം എന്നിങ്ങനെ അവരെ തരംതിരിച്ച് പറ

യാറുണ്ട്. മ്സമ്രോനെന്മാർ, കോറൂയേന്മാർ, അവ്പ്പദ്യക്കിനേന്മാർ, ശെമ്മാശന്മാർ എന്നിങ്ങനെയാണ് 3 മുതൽ അനുക്രമമായ സ്ഥാനങ്ങൾ. ഇവ വേർതിരിച്ച് കാണിക്കുവാൻ അവർ ധരിക്കുന്ന ഊറാറാകളുടെ വിന്യസനത്തിൽ വ്യത്യാസങ്ങളുണ്ട്.

**1. മ്സമ്റോനോ.** പാട്ടുകാർ. ശുശ്രൂഷകരിൽ ഏറ്റവും സ്ഥാനം കുറഞ്ഞ വിഭാഗം. ഇവർക്ക് ഊറാറ നൽകുന്നില്ല. സ്ഥാനചിഹ്നമായി സങ്കീർത്തനപ്പുസ്തകം നൽകും. കൃത്യമായി പറഞ്ഞാൽ ഇവരുടെ സ്ഥാനം മദ്ബഹായ്ക്ക് താഴെ അഴിക്കകത്താണ്. (ഇന്നത്തെ ക്വയർ സംഘം ഈ സ്ഥാനികളാണ്. ഈയിടെ ഒരു ദേവാലയത്തിൽ പാട്ടുപാടുന്ന ക്വയർ സംഘം പള്ളിയുടെ പടിഞ്ഞാറെഅറ്റത്ത് ബാൽക്കണിയിൽ നിലയുറപ്പിച്ചതായി കണ്ട് ഇതെഴുതുന്ന ആൾ അത്ഭുതപ്പെട്ടു. പള്ളിയുടെ ഏറ്റവും ഉയർന്ന സ്ഥാനം ദർഗ ആണ്, ആയിരിക്കണം. അതിനേക്കാൾ ഉയർന്ന സ്ഥാനത്ത് സാധാരണഗതിയിൽ യാതൊരാളും നിലയുറപ്പിക്കുവാൻ കാനോനികമായി അനുവാദമില്ല. പള്ളിയുടെ രൂപകല്പന, പള്ളിയകത്തെ മൂന്ന് വിഭജനങ്ങൾ, പ്രാകാരം, ഹൈക്കലാ, മദ്ബഹാ, ദർഗ തുടങ്ങിയവയുടെ ഉയരത്തിൽ സഭ ചെലുത്തിയ സംവിധാനചാരുത എന്നിവയ്ക്കെല്ലാം പ്രതീകാത്മകമായ അർത്ഥഗാംഭീര്യങ്ങളുണ്ട്. അതറിയാതെ ആളുകളെ ഓരോ സ്ഥാനങ്ങളിൽ വിന്യസിക്കുന്നത് ആരാധനാ കാര്യങ്ങളിലുള്ള അജ്ഞതയെയാണ് വെളിപ്പെടുത്തുന്നത്. ആരാധനയിലെ നിയന്ത്രണം ദർഗായ്ക്ക് വിധേയമായി മദ്ബഹായിൽ ആയിരിക്കണം. ആരാധനയെ നിയന്ത്രിക്കുന്നത് ക്വയർ എന്ന നില പല സ്ഥലങ്ങളിലും കണ്ടുവരുന്നത് തിരുത്തപ്പെടേണ്ടതാണ്.) ക്വയർ സംഘത്തിലെ അംഗങ്ങൾ വേണ്ടത്ര പരിശീലനത്തിന് ശേഷമേ നിയമിക്കപ്പെടാവൂ. അവർക്ക് പ്രത്യേക യൂണിഫോം ഏർപ്പെടുത്തുന്ന കാര്യം ഔദ്യോഗികമായി ചിന്തിക്കുന്നത് ഉചിതമാവും.)

**2. കോറൂയോ.** വായനക്കാർ. ഇവർ ഊറാറ രണ്ടു തോളിലുമായി ചുറ്റി മുൻവശത്തേക്ക് നീട്ടി ഇടുന്നു. സ്ഥാനചിഹ്നമായി പ്രവചനപ്പുസ്തകം (പഴയനിയമം) നൽകുന്നു. നിയമപ്രകാരം ഇവരുടെയും സ്ഥാനം അഴിക്കകത്താണ്. കൃത്യമായി പറഞ്ഞാൽ ഇവർ അഴിക്കകത്ത് വടക്കുഭാഗത്തും മ്സമ്രോനേന്മാർ തെക്കുഭാഗത്തും നിൽക്കുന്നു. ഇവർ പഴയനിയമ-ശ്ലീഹാ വായനകൾ മദ്ബഹായ്ക്ക് താഴെ നിന്ന് വായിക്കുന്നതിന്റെ കാരണം ഇതാണ്.

**3. അവ്പ്പദ്യക്കിനേ.** അർദ്ധശെമ്മാശൻ. ഇവർ ഊറാറ ഒരു തോളിൽ കെട്ടി ചെറിയ ഭാഗം മുന്നിലേക്കും അധികഭാഗം പിന്നിലേക്കും ഇടത്തേ തോളിലായി വിന്യസിക്കുന്നു. ഇവർക്ക് സ്ഥാനികചിഹ്നമായി കത്തിച്ച മെഴുകുതിരി നൽകും. മദ്ബഹായുടെ വാതിൽക്കൽ ആണ് ഇവരുടെ ജോലി.

**4. പൂർണ്ണശെമ്മാശൻ.** ഇവർ ഊറാറ കെട്ടാതെ ഇടത്ത് തോളിൽ മുമ്പിലേക്കും പിന്നിലേക്കുമായി വിന്യസിക്കുന്നു. മദ്ബഹായിൽ ആണ് ഇവരുടെ സ്ഥാനം. ധൂപക്കുറ്റിയാണ് സ്ഥാനചിഹ്നമായി ഇപ്പോൾ നൽകുന്നത്.

**5. കശ്ശീശാ.** ഊറാറ കെട്ടുകൂടാതെ മുമ്പിൽ ഇരുവശങ്ങളിലേക്കുമായി വിന്യസിക്കുന്നു. ഇതു തന്നെയാണ് ഹമ്നീഘാ. ഇവരുടെ സ്ഥാനം മദ്ബഹായാണ്. ആരാധനയുടെ അദ്ധ്യക്ഷസ്ഥാനം വഹിച്ച് കാർമ്മികരാകുമ്പോൾ മദ്ബഹായിൽ ദർഗായിൽ പ്രവേശിക്കുന്നു. ക്ദൂശ്കുദിശീൻ ഉള്ള മദ്ബഹാകളിൽ കുദ്ശ്കുദ്ശീന്റെ ഉൾവശത്തേക്ക് കാർമ്മികന് മാത്രമേ സ്ഥിരപ്രവേശനം ഉള്ളൂ. അത്യാവശ്യത്തെപ്രതി ആരെങ്കിലും അകത്ത് പ്രവേശിക്കേണ്ടി വന്നാൽ, അത്യാവശ്യം കഴിഞ്ഞാൽ അവർ അവിടെ നിൽക്കരുത്. കശ്ശീശന്മാർ തന്നെ അതിനകത്ത് അംശവസ്ത്രങ്ങൾ പൂർണ്ണമായി ധരിച്ചാണ് കാർമ്മികക്രിയകൾ അനുഷ്ഠിക്കേണ്ടത്.

(ഇന്ന് എല്ലാ ശുശ്രൂഷകരും നിലയുറപ്പിക്കുന്നത് മദ്ബഹായിലാണ്. അത് സൗകര്യത്തെപ്രതി നിലവിൽ വന്ന സമ്പ്രദായമാണെന്ന് എല്ലാവരും ഓർത്തിരിക്കണം. പലരും അവിടെ നിൽക്കുന്നത് അവകാശമുറയ്ക്കല്ല അനുവാദം ലഭിച്ചതുകൊണ്ടാണ് എന്ന് ഓർത്തിരിക്കണം. ദർഗായിൽ നിന്ന് ലഭിക്കുന്ന നിർദ്ദേശങ്ങൾ ചോദ്യം കൂടാതെ എല്ലാവരും അനുസരിക്കുവാൻ കടപ്പെട്ടവർ ആകുന്നു. ദർഗയിൽ നിൽക്കുന്നവർ എല്ലാ കാര്യങ്ങളും കാനോനിക സംസ്കാരത്തിൽ നിയന്ത്രിക്കുവാൻ അറിഞ്ഞിരിക്കണം.)

വി. ത്രോണോസിൽ ചിത്തോല (ചിറ്റുശീല), വിരിക്കൂട്ടം, മെഴുകുതിരിയുടെ കാലും കുരിശും, തക്സാ സ്റ്റാന്റും ആവശ്യമെങ്കിൽ മൈക്ക് സ്റ്റാന്റും കരുതണം. അവയൊന്നും തുരുമ്പ് പിടിച്ചതാകരുത്. തക്സായും മൈക്കും ശുശ്രൂഷകർ പിടിച്ചുനിൽക്കണം എന്ന് വൈദികർ ശഠിക്കുന്നത് അഭികാമ്യമല്ല. അവ സ്റ്റാൻഡിൽ ഇരുന്നാൽ ധാരാളം മതിയാകും. ത്രോണോസിലെ കുരിശിനും മെഴുകുതിരികൾക്കും ഒക്കെ പ്രതീകാത്മകമായ അർത്ഥകല്പന സാധ്യമാണ്. കുരിശ് ക്രിസ്തുവിന്റെ പ്രതീകമാണ്. അതിന്മേൽ ഊറാറ ചുറ്റുന്ന രീതിയെ വിരോധിക്കേണ്ട ആവശ്യമില്ല. മെഴുകുതിരികൾ അപ്പോസ്തോലന്മാരുടെ സൂചനയായി വ്യാഖ്യാനിക്കാം. എങ്കിലും അക്ഷരാർത്ഥത്തിലുള്ള വ്യാഖ്യാനത്തിന് അമിത പ്രാധാന്യം നൽകേണ്ടതില്ല. ഗുഹകളിൽ കുർബ്ബാന ചൊല്ലിയിരുന്ന ആദിമനൂറ്റാണ്ടുകളിൽ പ്രകാശത്തിന് അവ അനിവാര്യമായിരുന്നു. പഴയ പള്ളികളുടെ ശില്പഘടനയിലും വെളിച്ചത്തിന് സാധ്യത കുറവായതിനാൽ മെഴുകുതിരികളുടെ സാന്നിധ്യം ആവശ്യമായിരുന്നു. ഇപ്പോൾ വൈദ്യുതി സാർവത്രികമായിരിക്കുന്നു. തന്മൂലം മെഴുകുതിരിക്കാലുകൾക്കും മറ്റും

പ്രതീക വ്യാഖ്യാനങ്ങൾ നിലവിൽ വന്നു. എന്നാലും അതിന്റെ എണ്ണത്തെചൊല്ലി കലഹിക്കേണ്ടതില്ല. കൂടിയാൽ ഒരു ത്രോണോസിൽ 12 തിരികൾ മതി. രണ്ടു തിരിയിൽ കുറയരുത്. കുർബ്ബാനയില്ലാത്തപ്പോൾ തബ്ലൈത്താ ക്രമീകരിക്കുന്ന ഭാഗത്ത് ഒരു തിരി സ്ഥാപിക്കാറുണ്ട്. വൈദ്യുതി തിരികൾ ഉപയോഗിക്കുമ്പോഴും രണ്ടു മെഴുകുതിരികൾ ഉണ്ടായിരിക്കേണ്ടത് പ്രായോഗികമായ കാരണങ്ങളാൽ ആവശ്യമാണ്. ത്രോണോസിൽ പൂക്കൾ ഉപയോഗിക്കുന്നത് വിരോധിക്കുന്നില്ലെങ്കിലും അത് അഭിലഷണീയമല്ല. പ്ലാസ്റ്റിക് പൂക്കളും മറ്റും പൊടിപിടിച്ച് വികൃതമായിട്ടാണ് പലപ്പോഴും കാണപ്പെടാറ്. നല്ല മെഴുകു കൊണ്ടുള്ള തിരികളേ മദ്ബഹായിൽ ഉപയോഗിക്കാവൂ.

ത്രോണോസിന്റെ വടക്കു പടിഞ്ഞാറ് ഭാഗത്ത് അധ്യക്ഷന്റെ ഇരിപ്പിടം ക്രമീകരിക്കണം. മേൽപ്പട്ടക്കാർ സന്നിഹിതരാകുമ്പോൾ അവർക്കായി ത്രോണോസിന്റെ വടക്കുപടിഞ്ഞാറ് ഭാഗത്തായി സിംഹാസനം ക്രമീകരിക്കണം. ഒന്നിലേറെ പട്ടക്കാർ മദ്ബഹായിൽ സന്നിഹിതരാകുമ്പോൾ ഓരോരുത്തർക്കും ഇരിപ്പിടം സജ്ജമാക്കുകയും മൂപ്പുമുറയ്ക്ക് വൈദികർക്ക് ഇരിപ്പിടങ്ങൾ നൽകുകയും വേണം. സഭയിലെ പ്രഭുസ്ഥാനികൾ ആയ മേൽപ്പട്ടക്കാരും പട്ടക്കാരും നിലത്ത് ഇരിക്കേണ്ടി വരുന്നത് സഭയ്ക്ക് ഭൂഷണമല്ലാത്തതിനാലാണ് വൈദികർക്ക് മദ്ബഹായിൽ ഇരിപ്പിടം നൽകണമെന്ന് കാനോൻ നിർദ്ദേശിച്ചിട്ടുള്ളത്. താഴെ പറയുന്ന കാനോൻ ശ്രദ്ധിക്കുക: "എല്ലാ എപ്പിസ്കോപ്പന്മാർക്കും വിവേകിയും ജ്ഞാനിയും ശുശ്രൂഷയിൽ സമർത്ഥനും വിദേശികളോടും ദരിദ്രന്മാരോടും താല്പര്യമുള്ളവനുമായ ഒരു അർക്കദിയാക്കോൻ ഉണ്ടായിരിക്കണം. ശുശ്രൂഷാസംബന്ധമായ എല്ലാ പ്രവൃത്തികളിലും അയാൾ ആജ്ഞാപിക്കുകയും കശ്ശീശന്മാരെ ഇരിപ്പിടങ്ങളിൽ ഇരുത്തുകയും ശെമ്മാശന്മാരുടെ തലവനായി നിൽക്കുകയും വേണം. അവ്പ്പദ്യക്കിനേന്മാരെ വാതിൽക്കൽ നിർത്തുന്നതും കോറൂയേന്മാർക്കു പുസ്തകങ്ങൾ കൊടുക്കുന്നതും വായിക്കുവാൻ ആജ്ഞ നൽകുന്നതും അയാൾ തന്നെ" (ഹൂദായകാനോൻ 7:7. പൊർസായർ).

മേൽപ്പറഞ്ഞവിധം ശുശ്രൂഷകർക്ക് ഒരു തലവൻ ഉണ്ടായിരിക്കണം. അയാളെ 'റീശ്' എന്ന് നാമകരണം ചെയ്യാം. അധ്യക്ഷനായ കാർമ്മികന്റെ ഹൃദയം അറിഞ്ഞ് അയാൾ മദ്ബഹാ ശുശ്രൂഷകർക്ക് നേതൃത്വം നൽകണം.

ഏവൻഗേലിയോൻ മേശയുടെ സ്ഥാനത്തെപ്പറ്റി ചില വ്യത്യസ്തതകൾ കാണാറുണ്ട്. പല പള്ളികളിലും ത്രോണോസിന്റെ തെക്ക് പടിഞ്ഞാറു ഭാഗത്തായിട്ടാണ് ഇതിന്റെ സ്ഥാനം കാണുന്നത്. മദ്ബഹായിൽ പ്രവേശിക്കുന്നവർ ആദ്യം ഏവൻഗേലിയോൻ മേശ ചുംബിക്കാൻ ഇത്

കാരണമാകുന്നു. ഓർത്തഡോക്സ് പാരമ്പര്യത്തിൽ മുഖ്യപ്രാധാന്യം ത്രോണോസിനാകയാൽ ത്രോണോസ് ചുംബിച്ചശേഷമേ ഏവൻഗേലിയോൻ മേശ ചുംബിക്കുവാൻ ആവശ്യമുള്ളു. ധൂപംവയ്ക്കുമ്പോൾ ത്രോണോസിന് തെക്കും വടക്കും ധൂപം വച്ചതിനുശേഷം ഏവൻഗേലിയോൻ മേശയ്ക്ക് ധൂപം വയ്ക്കുവാൻ ധൂപം എടുത്തയാൾ തെക്കോട്ട് തിരിയേണ്ടി വരുന്നു. ഈ രണ്ട് അപാകതകളും പരിഹരിക്കപ്പെടേണ്ടവയാണ്.

വേറെ ചിലർ 'ഏവൻഗേലിയോൻ മേശ ത്രോണോസിന്റെ തെക്കുവശത്തായി ത്രോണോസിന്റെ നിരയിൽതന്നെ വയ്ക്കണം' എന്ന് നിർദ്ദേശിക്കുന്നു. ഇതിലും അപാകതയുണ്ട്. ത്രോണോസിന് തുല്യമായ പ്രാധാന്യം ഏവൻഗേലിയോൻ മേശയ്ക്ക് നൽകണമെന്ന പ്രൊട്ടസ്റ്റന്റ് ചിന്തയാകാം ഈ നിർദ്ദേശത്തിന് പിന്നിലുള്ളത്. ഓർത്തഡോക്സ് ചിന്തയിൽ ഈ രീതി സ്വീകാര്യമല്ല. ത്രോണോസ് വലംവയ്ക്കുന്നവർ ഏവൻഗേലിയോൻ മേശയെ കൂടെ വലംവക്കണം എന്നത് ഓർത്തഡോക്സ് സംസ്കാരത്തിലില്ലാത്തതും അനാവശ്യവുമാണ്. ത്രോണോസ് ചുംബിക്കുക എന്നു പറഞ്ഞാൽ അതിന്റെ നാലു കോണുകളും ചുംബിക്കുക എന്നർത്ഥം. അതിനിടയിൽ ഏവൻഗേലിയോൻ മേശ ഒരു തടസം ആകേണ്ടതില്ല. ധൂപം വയ്ക്കുമ്പോഴും ത്രോണോസിന്റെ തെക്കുഭാഗത്ത് ധൂപം വച്ചു കഴിഞ്ഞാൽ വടക്കുഭാഗത്തേക്ക് ധൂപം വയ്ക്കുന്നതിന് മുമ്പായി ഏവൻഗേലിയോൻ മേശയുടെ നേരെ ധൂപം വയ്ക്കേണ്ടിവരുന്നതും അഭികാമ്യമോ ആശാസ്യമോ അല്ല. ത്രോണോസ് ദൈവസിംഹാസനമാണ്, പുത്രൻ തമ്പുരാന്റെ സാന്നിധ്യമാണ്; വിശുദ്ധ റൂഹായുടെ ആവാസസ്ഥാനമാണ്. ദൈവത്തിന്റെ ദാനമായ അനുഗ്രഹങ്ങൾ ത്രോണോസിൽ നിന്ന് കാർമ്മികൻ വഴിയായി വിശ്വാസികൾക്ക് ലഭിക്കുന്നു എന്നത് ഓർത്തഡോക്സ് സംസ്കാരത്തിന്റെ ഒരു മർമ്മമാണ്. അതിന്റെ സ്ഥാനം അതുല്യമാണ്. ആ അതുല്യത സംരക്ഷിക്കപ്പെടത്തക്കവിധമാണ് മദ്ബഹായിലെ മറ്റ് ഉപകരണങ്ങൾ ക്രമീകരിക്കേണ്ടത്. അങ്ങനെ വരുമ്പോൾ ത്രോണോസിന്റെ വടക്കുഭാഗത്ത് ത്രോണോസിന്റെ പടിഞ്ഞാറ് ഭാഗത്ത് ഏവൻഗേലിയോൻ മേശ ക്രമീകരിക്കുന്നതാണ് ഉചിതം. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഈ കാര്യം വ്യക്തമാക്കുന്നത് കാണുക. "ഇത് മദ്ബഹായിൽ വടക്കു ഭാഗത്ത് ഇട്ടിരിക്കുകയായിരിക്കും നല്ലത്" (ശുശ്രൂഷാ സംവിധാനം, പു. 146).

വാസ്തവത്തിൽ ഏവൻഗേലിയോൻ മേശയുടെ സ്ഥാനം മദ്ബഹായ്ക്കകത്തല്ല. അഴിക്കകത്ത് നമസ്കാരമേശയുടെ തെക്കുഭാഗത്താണ്. യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ എഴുതുന്നു: 'സുറിയാനി (അന്ത്യോഖ്യൻ) പാരമ്പര്യത്തിൽ ഏവൻഗേലിയോൻ മേശയിലെ

വി. ഏവൻഗേലിയോൻ ജനത്തിന് അഭിമുഖമായി വച്ചിരിക്കും. ആരാധനയ്ക്ക് വരുന്ന വിശ്വാസികൾ വി. ഏവൻഗേലിയോൻ ചുംബിച്ചശേഷമാണ് തൽസ്ഥാനങ്ങളിൽ പോയി നിൽക്കുന്നത്. നമസ്കാര സമയത്തുള്ള ഏവൻഗേലിയോൻ വായനയ്ക്ക് അവ തിരിച്ച്, വായിക്കുന്ന ആളിന് അഭിമുഖമായി വയ്ക്കും. വായന കഴിഞ്ഞാൽ തിരികെ വീണ്ടും പഴയതുപോലെ വയ്ക്കുന്നു' (മദ്ബഹാ ശുശ്രൂഷകർക്കുള്ള കൈപ്പുസ്തകം, പുറം 11). ഞായറാഴ്ചകളിലും പെരുന്നാളുകളിലും സന്ധ്യാ-പ്രഭാത പ്രാർത്ഥനകളിലും ഏവൻഗേലിയോൻ വായിച്ചിരുന്നത് മദ്ബഹായിൽ വച്ച് ആയിരുന്നില്ല. നമസ്കാരമേശയുടെ തെക്കുഭാഗത്ത് ക്രമീകരിച്ച ഏവൻഗേലിയോൻ മേശയിൽ വച്ചാണ്. ഇപ്പോഴും ഹാശാ ആഴ്ചയിൽ ഏവൻഗേലിയോൻ വായിക്കുന്നത്, നമസ്കാരങ്ങളുടെ യാമങ്ങളിൽ താഴെ വച്ചാണ്. പഴയ ക്രമീകരണമനുസരിച്ച് നമസ്കാരമേശ കിടക്കുന്ന അഴിക്കകത്ത് വച്ച് പ്രാർത്ഥനയും പഴയനിയമ വായനയും ശ്ലീഹാ വായനകളും ഏവൻഗേലിയോൻ വായനയും പ്രസംഗവും നിർവഹിച്ചശേഷമാണ് വൈദികർ ശുശ്രൂഷകരുടെ അകമ്പടിയോടെ വലിയ ആഘോഷപൂർവ്വമായ പ്രദക്ഷിണം നടത്തി മദ്ബഹായിൽ പ്രവേശിച്ച് വി. കുർബ്ബാന ആരംഭിക്കുന്നത് (പ്രഭാത നമസ്കാരത്തിന് മുമ്പ് തൂയോബോ നടത്തിയാൽ ഇപ്പോഴും ഈ പൗരാണിക സംവിധാനം പ്രാവർത്തികമാക്കാവുന്നതേ ഉള്ളൂ. ഈ ആഘോഷപൂർവ്വമായ പ്രവേശനമാണ് ഓർത്തഡോക്സ് സഭകൾ 'ഗ്രേറ്റ് എൻട്രൻസ്' എന്ന പേരിൽ നടത്തുന്നത്. ഏവൻഗേലിയോൻ വായനയ്ക്കു മുമ്പ് ഒരു പ്രദക്ഷിണമുണ്ട്; അത് ലഘു പ്രദക്ഷിണം 'ലിറ്റിൽ എൻട്രൻസ്' എന്ന് വ്യവഹരിക്കപ്പെടുന്നു.

മേല്പട്ടക്കാരുടെ കൽപനകൾ പ്രസിദ്ധപ്പെടുത്തുമ്പോഴും പള്ളിയിലെ അനൗൺസ്മെന്റ് നടത്തുമ്പോഴും ഏവൻഗേലിയോൻ മേശ ഉപയോഗിക്കേണ്ടതില്ല. മേല്പട്ടക്കാരുടെ കൽപനകൾക്ക് സുവിശേഷ വായനയുടെ പ്രാധാന്യം നൽകേണ്ടതില്ല. മേശയ്ക്കു മുമ്പിൽ അല്ല ഒരു വശത്തേക്ക് മാറിനിന്ന് അവ വായിക്കണം. അനൗൺസ്മെന്റും അപ്രകാരം തന്നെ. പ്രസംഗത്തിന് ഏവൻഗേലിയോൻ മേശ ഉപയോഗിക്കാം.

### സന്ധ്യാനമസ്കാരം

നമസ്കാര സമയം ജനങ്ങളെ അറിയിക്കുവാൻ പള്ളിയിലെ വലിയ മണി അടിക്കണം. ചില പ്രദേശങ്ങളിൽ ഒന്നാം മണിയും രണ്ടാം മണിയും അടിക്കാറുണ്ട്. അങ്ങനെ വരുമ്പോൾ ആദ്യത്തേത് ഒറ്റയായും അടുത്തത് ഇരട്ടയായും അടിക്കണം. എത്ര പ്രാവശ്യം മണി അടിക്കണം എന്നതിനെ സംബന്ധിച്ച് കാനോനാകളിലൊ മറ്റ് പ്രാമാണിക വ്യാഖ്യാനങ്ങളിലോ നിയതമായ നിർദ്ദേശങ്ങൾ കണ്ടിട്ടില്ല. മണി അടിക്കുന്നതിന് മുമ്പായി ധൂപക്കുറ്റിയിൽ തീ പിടിപ്പിച്ച് സജ്ജമാക്കുന്നു.

'പ്രാർത്ഥന ഏഴ് യാമങ്ങളിലായി നടത്താമെങ്കിലും സൗകര്യത്തെ പ്രതി സാധാരണയായി അവയെല്ലാംകൂടി രണ്ടു യാമങ്ങളിലായും വലിയ നോമ്പിലും മൂന്ന് നോമ്പിലും കഷ്ടാനുഭവആഴ്ചയിലും മൂന്ന് യാമങ്ങളിലായും നടത്തിവരുന്ന പതിവാണ് സഭ അവലംബിച്ചിരിക്കുന്നത് (ചിലയിടങ്ങളിൽ ഹാശാ ആഴ്ചയിൽ ഏഴ് യാമങ്ങളിലും നമസ്കാരം പ്രത്യേകം നടത്തുന്നുണ്ട്). സാധാരണ ദിവസങ്ങളിൽ രാത്രി, പ്രഭാതം, മൂന്നാം മണി, ആറാം മണി ഇവ രാവിലെയും ഒമ്പതാംമണി, സന്ധ്യ, സൂത്താറ ഇവ സന്ധ്യയിലും നടത്തുന്നു.' ഇതിൻപ്രകാരം സന്ധ്യാപ്രാർത്ഥന എന്ന് പറയുമ്പോൾ ആദ്യം ഒമ്പതാം മണിയുടെ പ്രാർത്ഥനയാണ് നടത്തേണ്ടത്. ഈ യാമത്തിൽ ധൂപാർപ്പണമോ മറ്റോ ഇല്ലാത്തതിനാൽ മദ്ബഹായുടെ മറ നീക്കുന്നില്ല. അഴിക്കകത്ത് പട്ടക്കാരനോടൊപ്പം ഒരു ശുശ്രൂഷക്കാരനെങ്കിലും ഉണ്ടായിരിക്കണം. ഒമ്പതാംമണി നമസ്കാരത്തിന് കുമ്പിടീൽ ഉണ്ട്. അത് നടത്തണം. അതത് ദിവസത്തെ രാഗത്തിലാണ് ഒമ്പതാംമണി നമസ്കാരം നടത്തേണ്ടത്. ഒമ്പതാംമണി നമസ്കാരത്തിന്റെ സമാപന കൗമ്മായിലെ കുമ്പിടീൽ കഴിഞ്ഞാൽ ശുശ്രൂഷക്കാരൻ തെക്കുഭാഗത്തു കൂടെ മദ്ബഹാ കവാടം ചുംബിച്ച് അകത്ത് പ്രവേശിച്ച് ത്രോണോസിൽ ഒരു തിരി കത്തിക്കണം. തിരി കത്തിക്കുന്നത് ത്രോണോസിൽ കുരിശിന്റെ പടിഞ്ഞാറുഭാഗത്ത് ആകാം. അവിടെ തിരിയില്ലെങ്കിൽ ത്രോണോസിലെ വടക്കുഭാഗത്തെ തിരിയും ആകാം. സന്ധ്യയുടെ പ്രാരംഭ കൗമ്മാ ആരംഭിക്കുമ്പോൾ മദ്ബഹായുടെ മറ നീക്കി ശുശ്രൂഷക്കാരൻ താഴെ ഇറങ്ങാം. ഒന്നിലേറെ മദ്ബഹാകൾ ഉള്ള പള്ളികളിൽ ധൂപാർപ്പണം നടത്തുന്ന മദ്ബഹായിൽ മാത്രമേ തിരികത്തിക്കലും മറനീക്കലും ആവശ്യമുള്ളു. കുർബ്ബാന ഉള്ള ദിവസങ്ങളിൽ ഒരേ മദ്ബഹായിൽ മറ്റു ത്രോണോസുകൾ ഉണ്ടെങ്കിലും വി. കുർബ്ബാന അർപ്പിക്കുന്ന ത്രോണോസിൽ മാത്രം തിരികത്തിച്ചാൽ മതി. പ്രത്യേകം ധൂപാർപ്പണം ഉണ്ടെങ്കിൽ മാത്രം വശങ്ങളിലെ ത്രോണോസുകളിൽ തിരി കത്തിക്കാം. മദ്ബഹായിൽ ശുശ്രൂഷക്കുപ്പായം അണിഞ്ഞ ആളേ പ്രവേശിക്കാവൂ. മേൽപ്പട്ടക്കാരൻ സന്നിഹിതൻ ആണെങ്കിൽ കയറുന്നതിന് മുമ്പും പിമ്പും അദ്ദേഹത്തിന്റെ കൈ ചുംബിക്കുന്ന പതിവുണ്ട് (സന്ധ്യയുടെ പ്രാരംഭ കൗമ്മാ മുതൽ അന്ത്യം വരെ ഞായറാഴ്ചകളിലും മാറാനായ പെരുന്നാളുകളിലും കുമ്പിടീൽ ഇല്ല. സാധാരണ ദിവസങ്ങൾ ആണെങ്കിൽ എല്ലാ കൗമ്മാകൾക്കും വിശ്വാസപ്രമാണത്തിനും കുമ്പിടീൽ നടത്തണം). രണ്ട് യാമങ്ങൾ ഒന്നിച്ച് നടത്തുമ്പോൾ ഒരു കൗമ്മാ ഒഴിവാക്കാം എന്ന ചിന്തയ്ക്ക് കാനോനിക പിൻബലമില്ല.

അഴിക്കകത്ത് രണ്ട് ഗൂദാകളെ ഉദ്ദേശിച്ച് രണ്ടു മേശകൾ ഉണ്ടായിരിക്കുന്നത് അഭികാമ്യമാണ്. മസുമൂറാകൾ ആദ്യ ഖണ്ഡിക വൈദികൻ

ആരംഭിച്ചാൽ മറ്റു ഖണ്ഡികകൾ നേതാവും മറ്റുള്ളവരും എന്ന ക്രമത്തിൽ ഒന്നിടവിട്ട് വ്യക്തമായും അർത്ഥഗ്രഹണം സാധിക്കത്തക്കവിധത്തിലും വായിക്കണം. ഗാനങ്ങളും രണ്ട് സംഘങ്ങളായി ചൊല്ലണം. ജനങ്ങളിൽ വടക്കുഭാഗത്തുള്ളവർ ആദ്യസംഘത്തിലും തെക്കുഭാഗത്തുള്ളവർ രണ്ടാമത്തെ ഗൂദായിലും പങ്കുചേരണം. പട്ടക്കാർക്കു പുറമെ ഗൂദാകളുടെ തലവന്മാർക്കു മൈക്രോഫോൺ അനുവദിക്കാവുന്നതാണ്. വടക്കുവശത്തെ ഗൂദായിൽ പുരുഷന്മാരും തെക്കുവശത്തെ ഗൂദായിൽ സ്ത്രീകളും ഗായകരായി പരിശീലനം നേടണം. ഗായകസംഘം ഉള്ള പള്ളികളിലും ഈ പൊതു തത്വം പാലിക്കപ്പെടേണ്ടതാണ്. 'ഓർത്തഡോക്സ് ആരാധനയിൽ ആരാധക സമൂഹമാണ് ഗായകസംഘം' എന്ന നാസിയാൻസിലെ വി. ഗ്രീഗോറിയോസിന്റെ അഭിപ്രായം ഇവിടെ സ്മരിക്കാവുന്നതാണ്.

സന്ധ്യനമസ്ക്കാരത്തിന് പ്രുമിയോൻ വായിച്ചാലും ഇല്ലെങ്കിലും ധൂപം അർപ്പിക്കണം. പ്രുമിയോൻ വായിക്കുന്നില്ലെങ്കിൽ 'സ്തൗമൻകാലോസ്' കഴിയുമ്പോഴും പ്രുമിയോൻ വായിക്കുന്നെങ്കിൽ സെദ്റായ്ക്ക് മുമ്പായും ധൂപം ഇടുവിക്കണം. തവിയിൽ കുന്തുരുക്കം നിറച്ച കുന്തുരുക്കപാത്രം ഇടതുകൈയിലും ഉയർത്തിപ്പിടിച്ച ധൂപക്കുറ്റി വലതുകൈയിലുമായി ശുശ്രൂഷകർ കാർമ്മികന്റെ മുമ്പിൽ അഭിമുഖമായി നിൽക്കണം. മുൻവശത്ത് സൗകര്യക്കുറവുണ്ടെങ്കിൽ വലതുവശത്ത് നിന്ന് കുന്തുരുക്കം സ്വീകരിക്കുകയും കാർമ്മികന്റെ വലതുകരം ചുംബിക്കുകയും വേണം (ഗുണനിലവാരമുള്ള മണികുന്തുരുക്കമാണ് പള്ളിയിൽ എപ്പോഴും ഉപയോഗിക്കേണ്ടത്. ധൂപക്കുറ്റിയുടെ അകത്ത് കുന്തുരുക്കം വീഴുന്നത് കത്തിജ്വലിച്ച് നിൽക്കുന്ന കനലിന്മേൽ ആയിരിക്കണം. എങ്കിലേ ധൂപക്കുറ്റിയിൽനിന്ന് സുഗന്ധം ഉയരുകയുള്ളു. അടിയിൽ കനലും മുകളിൽ കത്താത്ത ചിരട്ടക്കരിയും ആണെങ്കിൽ സുഗന്ധത്തിന് പകരം കരിമണമാണ് പുറപ്പെടുക. ഇത് സംഭവിക്കാതിരിക്കാൻ ശ്രദ്ധിക്കണം. ആവശ്യത്തിൽക്കവിഞ്ഞ് ധൂപക്കുറ്റിയിൽ കനൽ നിറച്ചാൽ വീശുമ്പോൾ മുകളിലുള്ളവ തെറിച്ച് പുറത്തുപോവാനിട വരും. ധൂപക്കുറ്റി വീശുന്ന ശുശ്രൂഷക്കാരൻ ആദ്യം തീയില്ലാത്ത ധൂപക്കുറ്റി വീശി പരിശീലനം നേടിയ ആളായിരിക്കണം. ആ പരിശീലനം നേടിയ ശേഷമേ പരസ്യാരാധനയിൽ ധൂപം വീശുവാൻ അനുവദിക്കാവൂ). തെക്കുവശത്ത് കൂടി മദ്ബഹായിൽ പ്രവേശിക്കുന്ന ശുശ്രൂഷകൻ മദ്ബഹായിൽ പ്രവേശിച്ച് ആദ്യം ത്രോണോസിന്റെ തെക്കുഭാഗത്തും ത്രോണോസിനെ പ്രദക്ഷിണം ചെയ്ത് വടക്കുഭാഗത്തും മുമ്മൂന്ന് പ്രാവശ്യം വീശി ചുംബിക്കണം (ത്രോണോസിന്റെ മുമ്പിൽ പട്ടക്കാരൻ ഉള്ളപക്ഷം പ്രദക്ഷിണം ഒഴിവാക്കി കാർമ്മികന്റെ പിന്നിലൂടെ വടക്കുവശത്ത് വന്ന് വീശി വടക്കുഭാഗം ചുംബിക്കാം. അതു കഴിഞ്ഞ് ത്രോണോസിന് മുമ്പിൽ കാർമ്മികർ ഉണ്ടെങ്കിൽ കാർമ്മികന്റെ

നേരെ മൂന്ന് വട്ടം വീശണം. കാർമ്മികൻ മേൽപട്ടക്കാരനെങ്കിൽ അപ്രകാരം മൂന്ന് പ്രാവശ്യം വീശി അദ്ദേഹത്തിന്റെ വലതുകരം ചുംബിക്കണം). മദ്ബഹായിൽ മറ്റു ത്രോണോസുകൾ ഉണ്ടെങ്കിൽ അവയുടെ നേരെ വീശി വണങ്ങണം. മദ്ബഹായിൽ മറ്റു വൈദികർ ഉണ്ടെങ്കിൽ അവരുടെ നേരെയും മൂന്ന് വട്ടം വീശി തലവണക്കി അവരുടെ അനുഗ്രഹം സ്വീകരിക്കണം. ഏവൻഗേലിയോൻ മേശയുടെ നേരെയും മൂന്ന് വട്ടം വീശണം. അതുകഴിഞ്ഞ് ഇടതുവശത്തു കൂടെ വടക്കോട്ടു തിരിഞ്ഞ് മദ്ബഹായിൽ നിന്ന് ഇറങ്ങണം. സെദ്റാ വായിച്ചുകൊണ്ടിരിക്കുന്ന വൈദികന്റെ നേരെയും മറ്റു വൈദികരുണ്ടെങ്കിൽ അവരുടെ നേരെയും മുമ്മൂന്ന് വട്ടം വീശി തലവണക്കി അനുഗ്രഹം സ്വീകരിക്കണം. അതിനുശേഷം മറ്റു ശുശ്രൂഷകർക്കും പിന്നീട് പള്ളിയുടെ മധ്യത്തിലൂടെ പടിഞ്ഞാറെ അറ്റം വരെ നടന്ന് ജനങ്ങൾക്കും വീശി ഇടത്തോട്ട് തിരിഞ്ഞ് നമസ്കാരമേശയിലെത്തണം. സെദ്റാ വായന തീരുംവരെ അവിടെനിന്ന് വീശിക്കൊണ്ടിരിക്കണം. വായന കഴിയുമ്പോൾ മദ്ബഹായിൽക്കയറി ത്രോണോസിന്റെ തെക്കേഅറ്റത്ത് ചുംബിച്ച് ധൂപാർപ്പണം സമാപിപ്പിക്കും. അടക്കിപ്പിടിച്ച ധൂപക്കുറ്റിയുമായി ത്രോണോസ് ചുറ്റി വടക്കുവശത്തു കൂടെ താഴെ ഇറങ്ങാം. മേൽപട്ടക്കാരനുണ്ടെങ്കിൽ അദ്ദേഹത്തിന്റെ വലതുകരം ചുംബിക്കണം. മാർ ദീവന്നാസ്യോസ് ബർസ്ലീബിയുടെ (എ.ഡി. 1171) അഭിപ്രായപ്രകാരം ധൂപം കാർമ്മികൻ ജനങ്ങൾക്ക് നൽകുന്ന കത്ത് ആണ്. ശുശ്രൂഷക്കാരൻ അത് ജനങ്ങൾക്ക് എത്തിച്ചുകൊടുക്കുന്നു (കാർമ്മികൻ നൽകുന്ന അനുഗ്രഹം ശുശ്രൂഷക്കാരൻ ധൂപാർപ്പണത്തിലൂടെ വിശ്വാസികളിലെത്തിക്കുന്നു എന്ന് ആശയം). 'എത്രോ' വായന തുടങ്ങുന്നതിന് മുമ്പ് ധൂപം സ്വീകരിച്ച് ധൂപാർപ്പണം നടത്തേണ്ടതാണ്.

സന്ധ്യാനമസ്കാരത്തിന് ഏവൻഗേലിയോൻ മേശ മദ്ബഹായുടെ മധ്യഭാഗത്ത് പടിഞ്ഞാറെ അറ്റത്തായി കൊണ്ടുവയ്ക്കണം. ശുശ്രൂഷകർ അധികമുണ്ടെങ്കിൽ രണ്ടോ നാലോ പേർ മദ്ബഹായിൽ പ്രവേശിക്കാം. രണ്ടു പേർ കത്തിച്ച തിരികളും രണ്ടു പേർ മറുവഹസാകളും പിടിക്കാം. ഏവൻഗേലിയോൻ മേശയിൽ അതത് ദിവസത്തേക്കുള്ള വായനാഭാഗം നേരത്തെ അടയാളപ്പെടുത്തി വച്ചിരിക്കുന്നതു കൊള്ളാം. ഈ അടുത്തകാലത്തായി ഏവൻഗേലിയോൻ വായനയ്ക്കു മുമ്പായി മേശമേലിരുന്ന പുസ്തകം ത്രോണോസിൽ വക്കുക, അത് ഉയർത്തിപ്പിടിച്ച് ആഘോഷമായി പടിഞ്ഞാറോട്ട് കൊണ്ടുവന്ന് മേശമേൽ വയ്ക്കുക തുടങ്ങിയ ചടങ്ങുകൾ ആരംഭിച്ചിട്ടുണ്ട്. മറ്റു സഭകളിൽ കാണുന്ന ചടങ്ങുകൾ വിവേചനം കൂടാതെ മലങ്കരസഭയിൽ പകർത്തുവാനുള്ള വ്യഗ്രത ഇവിടെക്കാണാം. 'ഗ്രേറ്റ് എൻട്രൻസ്' ആഘോഷമായി നടത്തുന്ന സഭകളിൽ 'ലിറ്റിൽ എൻട്രൻസ്' സാഘോഷം നടത്തുന്നത് മനസ്സിലാക്കാ

വുന്നതേയുള്ളു. എന്നാൽ 'ഗ്രേറ്റ് എൻഡ്രൻസ്' ആഘോഷമായി നടത്താത്ത മലങ്കരസഭയിൽ ലിറ്റിൽ എൻഡ്രൻസ് സാഘോഷം നടത്തുന്നത് അവയുടെ ആനുപാതിക പ്രാധാന്യം സംബന്ധിച്ച് തെറ്റിദ്ധാരണയുളവാക്കാൻ പര്യാപ്തമാണ്. കാർമ്മികൻ മദ്ബഹായിൽ പ്രവേശിച്ച് ത്രോണോസ് ചുംബിച്ച് പടിഞ്ഞാറോട്ട് വരുമ്പോൾ പെസ്ഗോമോ ആലാപനം, മറുവഹസാകളുടെ ആരവം എന്നിവ ആകാം. മേൽപട്ടക്കാരൻ ആണ് വായിക്കുന്നതെങ്കിൽ അദ്ദേഹത്തിന്റെ അംശവടി ഇടതുവശത്തു നിന്ന് പിടിക്കാം. രണ്ടു വശത്തും തിരിക്കാൽ രണ്ടു പേർ വഹിക്കുന്നതാണ് ഏവൻഗേലിയോന്റെ ബഹുമതിക്ക് അഭികാമ്യം. ഒരാൾ ധൂപം ഇടുവിച്ച് മദ്ബഹായുടെ പടിയിലിറങ്ങി ഏവൻഗേലിയോന് അഭിമുഖമായി വീശണം. മേശയുടെ ഇടത്ത് ഭാഗത്തായി മൈക്രോഫോൺ ക്രമീകരിക്കുന്നതു കൊള്ളാം. ലൈറ്റുകൾ തെളിയിക്കണം. തൽസമയം ത്രോണോസിലെ തിരിയിൽ നിന്ന് കത്തിക്കുന്നത് വിരികളിൽ മെഴുകു വീഴുവാൻ കാരണമാകുമെന്നതിനാൽ ഒരുവശത്ത് ഒരു തിരി സ്ഥിരമായി കത്തിച്ച് വയ്ക്കുന്നത് അഭികാമ്യമാണ്. ഉപയോഗം കഴിഞ്ഞാൽ മറുവഹസക്കാർക്ക് തിരിച്ചുപോരാം. എന്നാൽ തിരി എടുത്തവർ വായന കഴിയുംവരെ തൽസ്ഥിതിയിൽ തുടരണം. കാർമ്മികന്റെ സമാധാനാശംസയ്ക്ക് മുമ്പായി ശുശ്രൂഷക്കാരൻ 'ബാറെക്മോർ നാം അടക്കത്തോടും....' ഇത്യാദിയായ പ്രബോധനം നൽകണം. പട്ടക്കാരന്റെ വചനങ്ങൾക്ക് വിശ്വാസികൾ നൽകുന്ന പ്രതികരണത്തിന്റെ സമയത്താണ് മറുവഹസാകളും മണികളും ശബ്ദിക്കേണ്ടത്. അല്ലാത്തപക്ഷം കാർമ്മിക വചനങ്ങൾ വ്യക്തമായി കേൾക്കാനാവാതെ വന്നേക്കും. ഏവൻഗേലിയോന്റെ സമാപന ആശംസ കഴിഞ്ഞാൽ ധൂപം ഇടണം. പട്ടക്കാരൻ അതത് ദിവസത്തെ രാഗത്തിൽ കുക്കിലിയോൻ തുടങ്ങിയ ഗീതഭാഗങ്ങൾ ആരംഭിക്കും.

(കുക്കിലിയോൻ തുടങ്ങിയ ഗീതഭാഗങ്ങളിൽ കാണുന്ന 'ബാറെക്മോർ', കാർമ്മികരോട് ഞങ്ങളെ അനുഗ്രഹിക്കേണമേ എന്ന് സഭ നടത്തുന്ന അഭ്യർത്ഥനയാണ്. 'ബാറെക്മോർ' എന്ന പദത്തിലെ മോർ (അർത്ഥം = പ്രഭോ) എന്ന പദം സംബോധന ചെയ്യുന്നത് കാർമ്മികനെയാണ്. അതിന്റെ പ്രതികരണമായി കാർമ്മികനായ മേൽപ്പട്ടക്കാരനോ പട്ടക്കാരനോ 'ശുബഹോ' എന്ന ത്രിത്വസ്തുതി ചൊല്ലി ജനങ്ങളുടെ നേരെ കുരിശാകൃതി വരച്ച് അവരെ അനുഗ്രഹിക്കണം. ബാറെക്മോർ ചൊല്ലുമ്പോൾ കുരിശുവരക്കുന്ന തെറ്റായ പ്രവണത കാണുന്നത് തുടരാവുന്നതല്ല. ആ സമയത്ത് പട്ടക്കാർ സ്വയം കുരിശു വരക്കുന്നത് കാര്യങ്ങൾ വേണ്ടത്ര ഗ്രഹിക്കാതെയാണ്. മൂശെ ബർകീപ്പാ കുർബ്ബാന വ്യാഖ്യാനത്തിൽ പറയുന്നതിപ്രകാരമാകുന്നു. "താഴെ പറയുന്ന കാരണങ്ങളാൽ

വൈദികൻ 'ബാറെക്മോർ' എന്ന് പറയാൻ പാടില്ല. 'ബാറെക്മോർ' എന്ന് പറയുന്നത് വഴി പ്രാർത്ഥിക്കാനും അനുഗ്രഹിക്കുവാനുമായി ശെമ്മാശൻ വൈദികനോട് യഥാർത്ഥത്തിൽ അപേക്ഷിക്കുകയാണ്. വൈദികർ തിരിയെ 'ബാറെക്മോർ' എന്ന് പറയുന്നത് വഴി അനുഗ്രഹിക്കണമെന്ന് ശെമ്മാശനോട് അപേക്ഷിക്കുകയാണ്. അതുകൊണ്ട് 'ബാറെക്മോർ' എന്ന് വൈദികർ പറയുന്നത് ശരിയല്ല." ബാറെക്മോർ എന്ന് പറയുന്നിടത്തെല്ലാം ത്രിത്വസ്തുതി ചൊല്ലി വൈദികർ ജനങ്ങളുടെ നേരെ കുരിശടയാളം വരച്ച് അവരെ അനുഗ്രഹിക്കുകയാണ് ചെയ്യേണ്ടത്.

ആരാധകർ ഗീതങ്ങൾ പാടുമ്പോൾ പണ്ടുമുതലേ വൈദികർ പടിഞ്ഞാറോട്ട് തിരിഞ്ഞ് ചൊല്ലിയിരുന്നത് ഇക്കാര്യം വേണ്ടതുപോലെ മനസിലാക്കിയിരുന്നതിനാലാണ് (മേൽപട്ടക്കാരനോ സീനിയർ വൈദികരോ സന്നിഹിതരാണെങ്കിൽ ജൂണിയർ വൈദികന് 'ബാറെക്മോർ' പറയാം. 1920–ൽ കുന്നംകുളം എ.ആർ.പി. പ്രസിൽ നിന്ന് മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശനും (പിൽക്കാലത്ത് സ്ലീബാദാസ സമൂഹസ്ഥാപകൻ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ) പുലിക്കോട്ടിൽ ജോസഫ് ശെമ്മാശനും (പിൽക്കാലത്ത് മെത്രാൻസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട് റമ്പാനായി പിന്നീട് റീത്ത് സഭയിൽ ചേർന്നു) പ്രസിദ്ധീകരിച്ച ആദ്യത്തെ മലയാളം കുർബ്ബാന തക്സായിൽ (1950–ൽ ഇതിന് രണ്ടാംപതിപ്പ് ഉണ്ടായിട്ടുണ്ട്. രണ്ട് പതിപ്പുകളും ഈ ഗ്രന്ഥകാരന്റെ പുസ്തകശേഖരത്തിലുണ്ട്) 'ബാറെക്മോർ' എന്ന പദത്തിന് അടിക്കുറിപ്പായി കൊടുത്ത വിശദീകരണം ഇപ്രകാരമാകുന്നു: " 'കർത്താവേ, അനുഗ്രഹിക്കേണമേ' എന്ന് അർത്ഥം. ഇവിടെ കർത്താവ് എന്ന് പറയുന്നത് പട്ടക്കാരനെ ഉദ്ദേശിച്ചാകുന്നു.").

ഇപ്പോഴും മാമ്മൂദീസാ, വിവാഹം, പട്ടംകൊട എന്നീ ശുശ്രൂഷകൾക്ക് ഗീതഭാഗങ്ങൾ ചൊല്ലുമ്പോൾ പടിഞ്ഞാറോട്ട് തിരിഞ്ഞാണ് ചൊല്ലുന്നത്. യൽദാ, ദനഹാ, ഓശാന, ദുഃഖവെള്ളി, കൃംതാ, പെന്തിക്കോസ്തി തുടങ്ങിയ ആണ്ടുതക്സാ ക്രമങ്ങൾ നടത്തുമ്പോൾ കുന്നംകുളം–പഴഞ്ഞി പ്രദേശത്തെ പൂർവീക വൈദികർ പടിഞ്ഞാറ് ഭാഗത്തേക്ക് തിരിഞ്ഞാണ് ഗീതങ്ങൾ പാടിയിരുന്നതെന്ന് ഈ എഴുത്തുകാരൻ ഓർമ്മിക്കുന്നു. ഗാനങ്ങൾക്കിടയിൽ ജനങ്ങൾക്ക് നേരെ 'ശുബഹോ' ചൊല്ലി റൂശ്മാ ചെയ്ത് അനുഗ്രഹം നൽകുവാനാണ് ഇങ്ങനെ ചെയ്യുന്നതെന്ന് കാലക്രമേണ വിസ്മരിക്കപ്പെട്ടു. മാമ്മൂദീസായിലും മറ്റും പടിഞ്ഞാറേക്ക് തിരിഞ്ഞ് ഗീതങ്ങൾ പാടുന്നതിന് പുത്തൻ വ്യാഖ്യാനങ്ങളും ഉണ്ടായിട്ടുണ്ട്. പട്ടക്കാർ സഭയിൽ മശിഹായുടെ കൗദാശിക സാന്നിധ്യമാണെന്ന ചിന്ത പുരാതനസഭകളിൽ മൗലികമായിട്ടുള്ളതാണ്. കശ്ശീശന്മാർക്ക് പട്ടംകൊടുക്കുമ്പോൾ സ്ഥാനചിഹ്നങ്ങളായി നൽകുവാൻ മൂലഭാഷയിൽ നിർദ്ദേശിച്ചി

ട്ടുള്ളവയിൽ ഒന്ന് സ്ലീബായാണ്. വൈദികൻ പട്ടംകൊടയിൽ സ്വീകരിക്കുന്ന രണ്ടു താലന്തുകളായ നഹറോനോ (പ്രകാശനം), ദക്കിയോനോ (ശുദ്ധിയാക്കൽ) എന്നിവയിൽ ശുദ്ധീകരണത്തിന്റെ താലന്തിനെ സ്ഥാനികചിഹ്നമായ സ്ലീബാ പ്രതീകവത്ക്കരിക്കുന്നു.

(ആചാര്യസ്ഥാനമായ കശ്ശീശായുടെ പട്ടംകൊടയിൽ ഇത് ഇപ്പോൾ നൽകാറില്ലെങ്കിലും ആചാര്യസ്ഥാനം തന്നെയായ മേല്പട്ടക്കാർക്ക് ഓർത്തഡോക്സ് സഭയിൽ ഈ സ്ഥാനികചിഹ്നം ഇപ്പോഴും നൽകുന്നു. കത്തോലിക്കാ സഭയിൽ മേല്പട്ടക്കാർക്കും ഈ സ്ഥാനികചിഹ്നം നൽകിക്കാണുന്നില്ല.).

മാർ ദീവന്നാസ്യോസ് ബർസ്ലീബി വൈദികനെക്കുറിച്ച് നൽകുന്ന വ്യാഖ്യാനം ഇവിടെ സംഗതമാണ്:

"വൈദികൻ മശിഹായുടെ സ്ഥാനത്താണ് എന്ന് നാം പറയും. അവിടുന്ന് മാളികമുറിയിൽ വച്ച് തന്റെ പിതാവിന്റെ മുമ്പാകെ തന്റെ ശരീരം മുറിച്ച് വിഭജിച്ച് തന്റെ ശിഷ്യന്മാർക്ക് കൊടുത്തതുപോലെ, വൈദികൻ 'ഇത് നിങ്ങൾക്കു വേണ്ടിയും അനേകർക്കുവേണ്ടിയും മുറിക്കപ്പെടുന്ന എന്റെ ശരീരമാകുന്നു' എന്ന് പറയുന്നു.

രണ്ടാമത്, വിശ്വാസികളുടെ സമൂഹത്തിന്റെ ശിരസ്സിലുള്ള നാവാണ് വൈദികൻ. അദ്ദേഹം സഭ മുഴുവനുംവേണ്ടി ദൈവത്തോട് അപേക്ഷിക്കുന്നു.

വീണ്ടും ആധ്യാത്മിക കാര്യങ്ങൾ ദിവ്യപ്രതീകങ്ങളിലൂടെ വരച്ചുകാട്ടുന്ന ചിത്രകാരനാണ് അയാൾ" (വി. കുർബ്ബാനയുടെ വ്യാഖ്യാനം).

എ.ഡി. 9-ാം നൂറ്റാണ്ടിൽ മൂശെ ബർകീപ്പായുടെ വാക്കുകൾ കാണുക: 'തന്റെ പിതാവിന്റെ മുമ്പാകെ, തന്റെ ശരീരം മുറിച്ച് തന്റെ ശിഷ്യന്മാർക്ക് കൊടുത്ത മശിഹായുടെ സ്ഥാനത്താണ് വൈദികൻ.'

'സഭ മുഴുവനും വേണ്ടി ദൈവത്തോട് അപേക്ഷിക്കുന്ന വിശ്വാസികളുടെ സമൂഹത്തിലെ ശിരസ്സിലുള്ള നാവാണ് വൈദികൻ.'

'ദിവ്യരഹസ്യങ്ങൾ വഴി ആധ്യാത്മിക കാര്യങ്ങൾ വരച്ചുകാട്ടുന്ന ചിത്രപ്പണിക്കാരനാണ് അയാൾ. അതുപോലെ ദൈവത്തിനും മനുഷ്യനും മദ്ധ്യേയുള്ള മധ്യസ്ഥനും' (വി. കുർബ്ബാന വ്യാഖ്യാനം).

ശുശ്രൂഷക്കാരെപ്പറ്റിയും (ശെമ്മാശൻ) മൂശെ ബർകീപ്പാ ഗംഭീരമായ ഒരു ചിത്രം നൽകിയിട്ടുണ്ട്:

'മാലാഖമാരുടെ സ്ഥാനമാണ് ശുശ്രൂഷക്കാരുടെ ക്രമത്തിനുള്ളത്. തങ്ങളുടെ ചിറകുകൾകൊണ്ട് ത്രോണോസിനെ മൂടുന്ന ക്രോബേന്മാരു

ടെയും ശ്രോപ്പേന്മാരുടെയും ശുശ്രൂഷയാണ് അവർ നിർവഹിക്കുന്നത്. അവർ ഈച്ചയെ ഓടിക്കയല്ല, പിന്നെയോ അനുവദനീയമല്ലാത്ത യാതൊന്നും ത്രോണോസിനെ സമീപിക്കാൻ അവർ അനുവദിക്കയില്ല. കാരണം, ഇപ്രകാരം എഴുതപ്പെട്ടിരിക്കുന്നു: 'മുകളിലുള്ളതിന്റെ സാദൃശ്യമാണ് താഴെയുള്ളത്.' ശുശ്രൂഷകർ മുൻകാലത്തെ ലേവ്യരുടെ സ്ഥാനവും വഹിക്കുന്നു. നമ്മുടെ രക്ഷകനായ യേശുവിന്റെ തലയ്ക്കലും കാൽക്കലും കാണപ്പെട്ട മാലാഖമാരുടെ സ്ഥാനമാണ് ഡീക്കൺമാർ (ശുശ്രൂഷക്കാർ). 'അവൻ തന്റെ മാലാഖമാരെ അരൂപികളായും തന്റെ ശുശ്രൂഷകരെ എരിയുന്ന അഗ്നിയായും ഉണ്ടാക്കി' എന്നും 'തന്റെ ഇഷ്ടം ചെയ്യുന്ന ശുശ്രൂഷകർ' എന്നും പൗരോഹിത്യ സങ്കീർത്തനങ്ങൾ പറയുന്നു. 104:4; 103:31. (വി. കുർബാന വ്യാഖ്യാനം).

എ. ഡി. ഏഴാം നൂറ്റാണ്ടിൽ അറബികളുടെ മെത്രാനായ മാർ ഗീവറുഗീസ് (640-724) കൂദാശാ ഭാഷ്യത്തിൽ ശെമ്മാശന്മാരെയും കശ്ശീശന്മാരെയും ഇപ്രകാരം നിർവചിച്ചിട്ടുള്ളതും ഇവിടെ സ്മരണീയം.

"ഡീക്കൺമാർ (ശുശ്രൂഷക്കാർ) ലേവ്യരുടെ സ്ഥാനത്താണ്. ഇക്കാരണത്താൽ വേദപുസ്തക വായന, കോറൂസൂസോ വായന, ദേവാലയ വാതിൽക്കൽ നിൽക്കൽ, എപ്പോഴും ഭക്ത്യാദരപുരസ്സരം വർത്തിക്കാൻ ജനങ്ങളോട് ആജ്ഞാപിക്കൽ, ഓരോരുത്തരുടെയും നിലയനുസരിച്ച് പള്ളിയിൽ സ്ഥാനം കൽപ്പിച്ചു കൊടുക്കൽ എന്ന് തുടങ്ങി പള്ളിയിലെ ശുശ്രൂഷകളൊക്കെ അവർ നിർവഹിക്കുന്നു.

പുരോഹിതനാകട്ടെ, മൂന്ന് കാര്യങ്ങളാണ് നിർവഹിക്കുന്നത്;

പിതാവിനെ നമ്മോട് രമ്യപ്പെടുത്തുവാൻ, നമുക്കുവേണ്ടി പിതാവായ ദൈവത്തിന് ഒരു യാഗമായി സ്വയം സമർപ്പിച്ച നമ്മുടെ രക്ഷകനും ജീവദാതാവുമായവന്റെ സാദൃശ്യമാണ് ഒന്നാമതായി പുരോഹിതൻ.

രണ്ടാമത്, സഭാസമൂഹത്തിലെ ശിരസ്സിലുള്ള നാവാണയാൾ.

മൂന്നാമത്, കൂദാശകളിൽ ആത്മീയമായ അടയാളങ്ങൾ വരച്ചുകാട്ടുന്ന നാവാണവൻ" (വി. കുർബ്ബാന വ്യാഖ്യാനം).

ഹൂദായ കാനോൻ ചിട്ടപ്പെടുത്തുന്നതിന് മുമ്പുള്ള ഈ വിശുദ്ധ പിതാക്കന്മാരുടെ ഉപദേശം സാർവത്രികസഭയുടെ ഉപദേശങ്ങളായി ആദരിക്കപ്പെടുന്നവയാണ്. വി. കുർബ്ബാനയുടെ അംഗീകൃത വ്യാഖ്യാതാക്കൾ ആണിവർ.)

ഏവൻഗേലിയോൻ വായന കഴിഞ്ഞാൽ മേശ വടക്ക്, ത്രോണോസിന്റെ പടിഞ്ഞാറുഭാഗത്ത് പുനഃസ്ഥാപിക്കാം. ശുശ്രൂഷക്കാർ സൗമ്യ

മായി വടക്കുഭാഗത്തു കൂടി താഴെ ഇറങ്ങി പൂർവ്വസ്ഥാനത്ത് വന്ന് നിൽക്കാം. മേല്പട്ടക്കാരൻ താഴെ ഉണ്ടെങ്കിൽ അദ്ദേഹത്തിന്റെ കരം ചുംബിക്കുന്ന പതിവുണ്ട്. അതത് ദിവസത്തെ രാഗത്തിൽ സന്ധ്യയുടെ ഗീതങ്ങളും 'കാദീശ് ആത്ത് ആലോഹോയും' കഴിഞ്ഞാൽ ഒരാൾ മദ്ബഹായിൽ പ്രവേശിച്ച് ത്രോണോസിന്റെ വടക്കും തെക്കും വശത്തുള്ള തിരികൾ കത്തിക്കണം. മധ്യഭാഗത്ത് തിരി കത്തിച്ചു വച്ചിരുന്നെങ്കിൽ അത് കെടുത്താം.

('കാദീശാത്ത് ആലോഹോ' ഗാനം അതത് ദിവസത്തെ രാഗത്തിൽ ചൊല്ലുന്നതിന് സുറിയാനിഭാഷ ഉപയോഗിക്കുന്നതാണ് ഉചിതം. മലയാളത്തിലെ പദങ്ങൾ രാഗസംവിധാനത്തിന് വഴങ്ങി എന്ന് വരില്ല. 'സൂത്താറ' എന്ന സുറിയാനി പദത്തിന് കാവൽ എന്നർത്ഥം. ഇടതും വലതുമുള്ള കാവൽ മാലാഖമാരെ അനുസ്മരിക്കുവാനാകാം വടക്കും തെക്കുമുള്ള രണ്ടു തിരികൾ കത്തിക്കുന്നത്. ചിലർ ഈ സമയത്ത് ത്രോണോസിലെ തിരികൾ മുഴുവൻ കത്തിക്കാറുണ്ട്. സൂത്താറായുടെ സങ്കീർത്തനഭാഗം ആലപിക്കുമ്പോൾ മുഴുവൻ തിരികളും കത്തിക്കുക എന്നതാണ് പഴയ പതിവ്. സൂത്താറായുടെ പ്രാരംഭ കൗമ്മാ ആരംഭിക്കുന്നതിന് മുമ്പായി തിരി കത്തിക്കൽ കഴിഞ്ഞ് ശുശ്രൂഷകന് താഴെ ഇറങ്ങാം. ധൂപക്കുറ്റിയിൽ തീ കെട്ടുപോകാതിരിക്കാൻ ചുമതലക്കാരൻ ശ്രദ്ധിക്കണം.)

അതത് ദിവസത്തെ രാഗത്തിൽ സൂത്താറാ നമസ്കാരം നടത്തുന്നു. മാർ ബാലായിയുടെ അപേക്ഷ കഴിഞ്ഞ് സങ്കീർത്തനം അതത് ദിവസത്തെ രാഗത്തിൽ ചൊല്ലണം. രാഗം അറിയുന്നവർ ഇല്ലെങ്കിൽ ഗദ്യം വായിച്ചാലും മതി. നല്ല ശബ്ദമുള്ള രണ്ടുപേർ അത് വെടിപ്പായി അർത്ഥബോധത്തോടെ ചൊല്ലണം. സങ്കീർത്തനം ചൊല്ലിക്കഴിഞ്ഞാൽ കാർമ്മികന്റെ വലതുകരം ചുംബിക്കുകയും സഹശുശ്രൂഷകർക്കും ഒടുവിൽ പരസ്പരവും സമാധാനം നൽകുകയും വേണം. വിശ്വാസികൾക്ക് ഈ സമയം കൈകസ്തൂരി നൽകുന്ന പതിവ് ചിലർ ഏർപ്പാടാക്കുന്നത് കണ്ടിട്ടുണ്ട്. വൈദികസെമിനാരിയിൽ നമസ്കാരത്തിന് പള്ളിയകത്ത് നിൽക്കുന്ന എല്ലാവരും വൈദികവിദ്യാർത്ഥികൾ എന്ന നിലയിൽ സഹശുശ്രൂഷകരാണ്. അവിടെ കണ്ടു ശീലിച്ച രീതി വിവേചന കൂടാതെ ഇടവകപള്ളികളിലെ സാഹചര്യത്തിൽ അനുവർത്തിക്കേണ്ടതില്ല.

വിശ്വാസപ്രമാണം ആരംഭിക്കുന്നതിന് മുമ്പ് 'ബഹുമാനപ്പെട്ട ഈ പട്ടക്കാരന്റെ/മേല്പട്ടക്കാരന്റെ പ്രാർത്ഥനയെ നാം ഏറ്റുചൊല്ലണം' (ഈ ആഹ്വാനം പുസ്തകത്തിൽ പലപ്പോഴും കാണാറില്ല. എങ്കിലും അത് സഭയിലെ പൊതുനടപടി ആയതിനാൽ പുസ്തകത്തിൽ കാണിച്ചിട്ടില്ലെങ്കിലും ബഹു. വൈദികർ നേതൃത്വം നൽകുന്ന ശുശ്രൂഷകളിൽ വിശ്വാസപ്രമാണത്തിന് മുമ്പായി ഇത് ചൊല്ലണം (സുറിയാനിയിൽ കൊഹനോ

മ്യക്കറോ, റീശ് കൊഹനേ മ്യക്കറോ, കുമറോ മലിയോ എന്നിങ്ങനെ കാണുന്നത് ബഹുമാനപ്പെട്ട പട്ടക്കാരൻ, വന്ദ്യപിതാവ്, പരിശുദ്ധ പിതാവ് എന്നിങ്ങനെ തെറ്റായി വിവർത്തനം ചെയ്ത് ഉപയോഗിക്കുന്നത് ഉചിതമോ എന്ന് ബന്ധപ്പെട്ടവർ പുനരാലോചിക്കേണ്ടതാണ്).

വിശ്വാസപ്രമാണം കഴിഞ്ഞ് ധൂപപ്രാർത്ഥനകൾ ആണ്. ഞായറാഴ്ചകളിലും പെരുന്നാളുകളിലും ദൈവമാതാവ്, പരിശുദ്ധന്മാർ, ആചാര്യന്മാർ എന്നീ വിഷയങ്ങളെപ്പറ്റിയുള്ള മൂന്ന് സെറ്റ് കുക്കിലിയോനുകൾക്ക് ധൂപാർപ്പണം നടത്തുന്നു. ധൂപം മദ്ബഹായിൽ കയറി വീശി ഇറങ്ങുമ്പോൾ മേല്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ അദ്ദേഹത്തിന് നേരെ മൂന്ന് പ്രാവശ്യം വീശി കൈ മുത്തണം. അത് കഴിഞ്ഞ് വൈദികരുടെ നേരെ മൂന്ന് പ്രാവശ്യം വീശി അനുഗ്രഹ സ്വീകരണ സൂചകമായി തലവണങ്ങണം. അതുകഴിഞ്ഞ് അഴിക്കകത്തുള്ളവർക്കും പിന്നീട് പടിഞ്ഞാറെ അറ്റംവരെയും വീശി മടങ്ങണം. വെള്ളിയാഴ്ചകളിലും സ്ലീബായുടെ പെരുനാളുകളിലും സ്ലീബായുടെ കുക്കിലിയോനും ചൊല്ലും. കുക്കിലിയോനുകൾക്ക് ദിവസക്രമത്തിന്റെ രാഗഭേദമില്ല. ദൈവമാതാവ്-ഒന്ന്, പരിശുദ്ധന്മാർ, സ്ലീബാ എട്ട്, ആചാര്യന്മാർ ഏഴ് എന്നീ രാഗങ്ങൾക്ക് ഈ അവസരത്തിൽ മാറ്റമില്ല. ശുശ്രൂഷകർ ധൂപം വീശുമ്പോൾ എപ്പോഴും ഇടതുകൈ നെഞ്ചിൽ അടക്കിപ്പിടിച്ചിരിക്കണം. കുന്തുരുക്കം സ്വീകരിച്ചു കഴിഞ്ഞാൽ വൈദികന്റെ വലതുകരം ചുംബിക്കണം. ധൂപാർപ്പണം കഴിഞ്ഞ് പട്ടക്കാരൻ പടിഞ്ഞാറോട്ട് തിരിഞ്ഞ് ജനങ്ങളെ കൈ മുത്തിക്കുമ്പോൾ ('സുറിയാനി പാരമ്പര്യത്തിൽ കൈമുത്തില്ല. പകരം ഹൈക്കലായിൽ ഇറക്കിവെക്കുന്ന ഏവൻഗേലിയോൻ ചുംബിച്ച് ജനം പിരിഞ്ഞു പോവുകയാണ് പതിവ്' എന്ന് അഭി. യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചിട്ടുള്ളത് മദ്ബഹാ ശുശ്രൂഷകർക്കുള്ള കൈപ്പുസ്തകത്തിൽ വായിച്ചു. ഇപ്പോൾ സിറിയൻ സഭയിൽ അദ്ദേഹം കണ്ട പതിവ് അദ്ദേഹം രേഖപ്പെടുത്തി എന്നേ ഉള്ളൂ. സുറിയാനി പാരമ്പര്യം അതല്ല. നമസ്കാരം കഴിഞ്ഞാൽ പട്ടക്കാർ നടത്തേണ്ടുന്ന ഹൂത്തോമ്മോ സുറിയാനി നമസ്കാര പുസ്തകങ്ങളിൽ കാണുന്നുണ്ട്. 'ഹൂത്തോമ്മോ' എന്നതിന് സമാപനപ്രാർത്ഥന എന്ന് അർത്ഥം ചിലർ നൽകാറുണ്ടെങ്കിലും അതിന് മുദ്രണ പ്രാർത്ഥന എന്നു കൂടെ അർത്ഥമുണ്ട്. കുരിശടയാളം വരച്ചോ കുരിശ് മുത്തിച്ചോ ആണ് കാർമ്മികൻ മുദ്രണ പ്രാർത്ഥന നടത്തേണ്ടത്. നമസ്കാര സമയങ്ങളിൽ മാത്രമല്ല എല്ലാ ആരാധനകളിലും ഹൂത്തോമ്മോ പ്രാർത്ഥന ചൊല്ലി കുരിശ് മുത്തിച്ചാണ് കാർമ്മികൻ ജനങ്ങളെ അനുഗ്രഹിച്ച് യാത്രയാക്കുന്നത്. ആണ്ടുതക്സാ ക്രമങ്ങളിൽ പ്രത്യേക ഹൂത്തോമ്മോകൾ ഉണ്ട്. സ്ലീബാ ലഭ്യമല്ലാത്ത പരിതഃസ്ഥിതിയിൽ കാർമ്മികരായ മേല്പട്ടക്കാരും പട്ടക്കാരും

കൈ മുത്തിക്കുന്നു. ശീമയിലെ സഭയിൽ ആ ശ്രേഷ്ഠ പാരമ്പര്യം നിലച്ചു പോയിട്ടുണ്ടാകാം. അല്ലാത്തപക്ഷം ഹാശാ ആഴ്ചയിലെ കൈ മുത്തില്ലാത്ത സമ്പ്രദായത്തിന്റെ ഓർമ്മ അദ്ദേഹം രേഖപ്പെടുത്തിയതാകാം. മെത്രാപ്പോലീത്താ സന്നിഹിതനായിരിക്കുമ്പോൾ സ്ലീബാ മുത്തുന്ന പതിവുണ്ടെന്ന് അദ്ദേഹം തുടർന്ന് എഴുതുന്നു. കാർമ്മികൻ മേല്പട്ടക്കാരനോ പട്ടക്കാരനോ എന്നത് സാക്ഷാൽ സുറിയാനി പാരമ്പര്യത്തിൽ വിഷയമാകേണ്ടതില്ല. മേല്പട്ടക്കാരും പട്ടക്കാരും സ്ഥാനം ഏൽക്കുമ്പോൾ പ്രാപിക്കുന്ന ഒരു നൽവരം 'ദക്കിയോനോ'യുടെ ശുദ്ധീകരിക്കുന്നതിന്റേതാണ്. കൈയോ സ്ലീബായോ മുത്തിക്കുമ്പോൾ ആ നൽവരമാണ് അവർ പ്രയോഗിക്കുന്നത്. സുറിയാനി പാരമ്പര്യത്തിലെ വ്യത്യസ്തതകളെപ്പറ്റി അഭിവന്ദ്യ പിതാവ് പറയുന്ന പല കാര്യങ്ങളും ഇപ്പോഴത്തെ ശീമയിലെ പതിവുകൾ ആകാമെങ്കിലും അവയാണ് ശരിയായ സുറിയാനി പാരമ്പര്യമെന്ന് സിദ്ധാന്തിക്കുവാൻ പാടില്ല. സുറിയാനി പാരമ്പര്യങ്ങൾ പലതും ശീമയിലെ സഭയിൽ അപ്രത്യക്ഷമായതിന് ധാരാളം തെളിവുകളും ഉദാഹരണങ്ങളുമുണ്ട്.

അതുപോലെ മലങ്കരസഭയുടെ ആരാധനകൾ പൂർണ്ണമായും പാശ്ചാത്യ സുറിയാനിസഭയുടെ ആരാധനകളോട് കടപ്പെട്ടിരിക്കുന്നു എന്ന് സൂചിപ്പിച്ചുകൊണ്ട് അദ്ദേഹം എഴുതുന്നു: "... എന്നാൽ നാം പാശ്ചാത്യ സുറിയാനി സഭയുടെ പാരമ്പര്യമാണ് വിശ്വാസം; ആരാധന എന്നീ കാര്യങ്ങളിൽ സ്വീകരിച്ചിരിക്കുന്നത്" (പുറം 6). മലങ്കരസഭയുടെ ഇതഃപര്യന്തമുള്ള ചരിത്രം പരിശോധിച്ചാൽ അത് യെരുശലേം, അലക്സാന്ത്രിയാ, പേർഷ്യ, അർമ്മീനിയ, റോം, അന്ത്യോഖ്യ എന്നീ സഭകളുടെ സംസർഗ്ഗത്തിൽ പലപ്പോഴും കഴിഞ്ഞിട്ടുണ്ട് എന്ന് കാണാം. ഓരോ സംസർഗ്ഗവും സഭയുടെ ആരാധനാ ജീവിതത്തിൽ അതതിന്റെ മുദ്രകൾ പതിപ്പിച്ചിട്ടുണ്ട്. അവ പൂർണ്ണമായും പിൽക്കാലത്ത് അപ്രത്യക്ഷമായിട്ടില്ല. പ്രസക്തമായ സമയങ്ങളിൽ അവ വിശദീകരിച്ചുകൊള്ളാം. അതുകൊണ്ട് സുറിയാനിസഭയിൽ ഇന്ന് കാണുന്ന അനുഷ്ഠാനങ്ങൾ അതേപടി സാക്ഷാൽ പൂർവിക സുറിയാനിസഭയുടെ അനുഷ്ഠാനങ്ങൾ ആണെന്നും അതിന്റെ മാതൃകയിൽ മലങ്കരയിലെ അനുഷ്ഠാനങ്ങൾ ചിട്ടപ്പെടുത്തണമെന്നും ചിന്തിക്കുന്നത് അർത്ഥശൂന്യവും ബാലിശവുമാണ്. ഒരു ഉദാഹരണം മാത്രം ഇവിടെ കൊടുക്കുന്നു. സന്യാസിമാർ മാംസാഹാരം വർജ്ജിക്കണമെന്ന് സുറിയാനിസഭയുടെ ഹൂദായ കാനോനിൽ നിബന്ധനയുണ്ട്. സിറിയൻ സഭയിലെ സന്യാസിമാരും സന്യാസിമാരായ മേൽപട്ടക്കാരും ഈ നിയമം സാർവത്രികമായി ലംഘിക്കുന്നതായിട്ടാണ് നമ്മുടെ അനുഭവം. മലങ്കരസഭയിലാകട്ടെ ഈ കാനോൻ നിയമം പൂർണ്ണമായും അനുസരിക്കുന്നതായിട്ടാണ് നമ്മുടെ അനുഭവം.

ഏതാണ് സാക്ഷാൽ സുറിയാനി പാരമ്പര്യം? മാംസാഹാരം പതിവാക്കിയ സിറിയൻ റമ്പാന്മാരുടെ ശൈലിയോ മാംസാഹാരം ഇപ്പോഴും വർജ്ജിക്കുന്ന മലങ്കരസഭയിലെ ശൈലിയോ? രണ്ടു സഭകളുടെ ആരാധനാ പാരമ്പര്യങ്ങളെ താരതമ്യം ചെയ്യുമ്പോൾ ഇക്കാര്യം ഓർമ്മയിലിരിക്കണം. പല ഓറിയന്റൽ ഓർത്തഡോക്സ് സഭകളുമായും സംസർഗ്ഗത്തിൽ കഴിയേണ്ടി വന്ന നമ്മുടെ ആരാധനാ പാരമ്പര്യങ്ങളിൽ അവയുടെ മിശ്രരൂപങ്ങൾ കാണാൻ കഴിയും. സിറിയൻ സഭയുടെ ആരാധനാ പാരമ്പര്യങ്ങളിലും ഈ മിശ്രണങ്ങൾ കാണാൻ കഴിയും. ഇല്ലെങ്കിൽ സിറിയൻ സഭയിൽ ഐക്കണുകളുടെ ഉപയോഗത്തെ എപ്രകാരം വ്യാഖ്യാനിക്കുവാൻ കഴിയും? സുറിയാനിസഭാ പാരമ്പര്യത്തിൽ ഐക്കൺ ഇല്ലെന്നത് സുവിദിതമാണല്ലോ.).

ശുശ്രൂഷക്കാരൻ മദ്ബഹായിൽ പ്രവേശിച്ച് ധൂപാർപ്പണം ത്രോണോസിന്റെ തെക്കുഭാഗത്ത് ചുംബിച്ചുകൊണ്ട് അവസാനിപ്പിക്കാം. കത്തിനിൽക്കുന്ന തിരികൾ കെടുത്തിയശേഷം വടക്കുവശത്തു കൂടെ താഴെയിറങ്ങി അയാളും പട്ടക്കാരന്റെ കൈ മുത്തണം. കൈ മുത്തുമ്പോൾ ആശീർവാദ പ്രാർത്ഥന കഴിഞ്ഞാൽ സന്ദർഭോചിതമായ ഗാനങ്ങൾ പാടാം. അതിനുശേഷം ശുശ്രൂഷക്കുപ്പായം മാറ്റാം. ചിലർ ശുശ്രൂഷക്കുപ്പായം മടക്കി വെക്കാതെ പള്ളിയകത്ത് ചുമരുകളിൽ തൂക്കിയിടുന്നത് കണ്ടിട്ടുണ്ട്. പള്ളിയിലെ ഭക്തിജനകമായ അന്തരീക്ഷത്തിന് അനുയോജ്യമല്ലാത്തതിനാൽ അപ്രകാരം ചെയ്യരുത്. കുപ്പായങ്ങൾ മദ്ബഹായിൽ നിന്ന് ഇറങ്ങിയ ശേഷമേ അഴിച്ചുവയ്ക്കാവൂ. ശുശ്രൂഷക്കുപ്പായം കൂടാതെ മദ്ബഹായിൽ ശുശ്രൂഷകർ കാണപ്പെടരുത്; കറുത്ത കുപ്പായം ധരിക്കാതെ വൈദികരും മേല്പട്ടക്കാരും മദ്ബഹായിൽ പ്രവേശിക്കാതിരിക്കുവാൻ ശ്രദ്ധിക്കേണ്ടതാണ്.

ഇത്രയും കഴിഞ്ഞാൽ ശുശ്രൂഷകർ മൗനമായി പാതിരാത്രിയുടെ നമസ്കാരം മുഴുവൻ ധ്യാനപൂർവ്വം ചൊല്ലണം. ഇതിന് അര മണിക്കൂർ സമയമേ വേണ്ടൂ. കുർബ്ബാന അനുഭവിക്കുവാനുള്ളവർ മൗദ്യോനൂസോ പ്രാർത്ഥനയും അനുതാപകീർത്തനങ്ങളും ധ്യാനപൂർവ്വം ചൊല്ലണം. 6, 32, 38, 51, 102, 129, 142 ഇവയാണ് അനുതാപത്തിന്റെ സങ്കീർത്തനങ്ങൾ. പള്ളിയിൽ വെളുപ്പിന് രാത്രിപ്രാർത്ഥന നടത്തുകയും ശുശ്രൂഷകർ അതിൽ സംബന്ധിക്കുകയും ചെയ്യുമെങ്കിൽ അതാണ് കൂടുതൽ അഭികാമ്യം. അപ്പോൾ സന്ധ്യാപ്രാർത്ഥന കഴിഞ്ഞുള്ള പ്രാർത്ഥന നടത്തൽ ആവശ്യമില്ല. ഞായറാഴ്ചകളിലും പെരുന്നാളുകളിലും കുമ്പിട്ട് നമസ്കരിക്കുവാൻ ആവശ്യമില്ല. മറ്റു ദിവസങ്ങളിൽ വൈദികരോടൊപ്പം ശുശ്രൂഷകർ അതതു സമയങ്ങളിൽ കുമ്പിടുക തന്നെ വേണം. രോഗാവസ്ഥ മൂലം മാത്രമേ ഈ നിബന്ധനയിൽ നിന്ന് ഒഴിവാക്കപ്പെടാവൂ.

ആരാധനകൾ വിശ്വാസപൂർവ്വം ഏൽപ്പിക്കപ്പെട്ട വിശുദ്ധ പാരമ്പര്യങ്ങൾ ആണ്. സ്വന്തമായ പ്രാർത്ഥനാ സംവിധാനങ്ങളോ, വാചാപ്രാർത്ഥനകളോ ദേവാലയത്തിലെ പരസ്യാരാധനയിൽ നടത്താൻ പാടില്ല. വ്യക്തികൾക്കു വേണ്ടിയുള്ള പ്രാർത്ഥനകൾ രഹസ്യപ്രാർത്ഥനകൾ ആയി നടത്തുകയാണ് ഓർത്തഡോക്സ് സംസ്കാരം. സ്വയമായി രചിച്ച പ്രാർത്ഥനകൾ ശ്രേഷ്ഠാനുമതി കൂടാതെ ദേവാലയത്തിൽ ഉപയോഗിച്ചുകൂടാ. ശ്രേഷ്ഠാനുമതി നൽകുന്നവർ 'ഭയത്തോടും വിറയലോടും' കൂടെ മാത്രമേ സ്വകാര്യ വ്യക്തികൾ – അവർ എത്ര തന്നെ ഉന്നതരായാലും – രചിക്കുന്ന പ്രാർത്ഥനകൾക്ക് ശ്രേഷ്ഠാനുമതി നൽകാവൂ. ഈ ജാഗ്രത വേണ്ടത്ര പാലിക്കാത്തതിനാൽ ഇന്ന് നമസ്കാരപ്പുസ്തകത്തിൽ അച്ചടിച്ച് പ്രചരിച്ചിട്ടുള്ള മദ്ധ്യസ്ഥപ്രാർത്ഥനകൾ, വി. കുർബ്ബാനാനുഭവത്തിന് മുമ്പും പിമ്പുമുള്ള പരസ്യപ്രാർത്ഥനകൾ തുടങ്ങിയവ ആരാധനയുടെ പൊതുതത്വങ്ങൾക്ക് വികലതയും വൈരൂപ്യവും ചാർത്തുന്നുണ്ട്. ഞായറാഴ്ച പ്രഭാത പ്രാർത്ഥനയിൽ മൂലഭാഷയിലില്ലാത്ത 'പരുമല മാർ ഗ്രീഗോറിയോസ് ദീവന്നാസ്യോസ് ഇവരൊപ്പം–നാഥാ ദേവാ നൽകുക യോഗ്യത നിൻ സ്തുതി പാടാൻ' എന്ന ഭാഗവും ഹാശാ ആഴ്ചയിൽ യാക്കോബ് മല്പാന്റെ അപേക്ഷയുടെ ഉപസംഹാരമായി അടുത്തകാലത്ത് കൂട്ടിച്ചേർത്ത 'നാഥാ ഭൂവാനം' എന്ന് തുടങ്ങുന്ന ഭാഗവും ഒക്കെ വേണ്ടത്ര പഠനവും ചർച്ചയും തപസും കൂടാതെ കൂട്ടിച്ചേർത്തത് നമ്മുടെ ആരാധനാ സംസ്കാരത്തെ വെല്ലുവിളിക്കുകയാണ് ചെയ്യുന്നതെന്ന് അഭിപ്രായമുള്ള അനേകരുണ്ട്. അച്ചടിച്ച രൂപത്തിൽ കാണുന്നതെല്ലാം ശ്ലൈഹികപാരമ്പര്യമാണ് എന്ന് അന്ധമായി വിശ്വസിക്കുന്ന നിഷ്കളങ്കരായ വിശ്വാസികളുടെ ഭക്തി ചൂഷണം ചെയ്യുവാൻ കപടമോ അനധികൃതമോ വില കുറഞ്ഞതോ ആയ തന്ത്രങ്ങൾ ആവിഷ്കരിക്കുന്നത് അനുവദനീയമല്ലെന്നാണ് ഇതെഴുതുന്ന ആളിന്റെ അഭിപ്രായം.

അതുപോലെ ആരാധനയിൽ ഉപയോഗിക്കുന്ന സംഗീതം ദുഃസ്വാതന്ത്ര്യങ്ങൾക്ക് വിധേയമാകരുത്. നവീകരണ സഭകൾ സമ്പന്നമായ സുറിയാനി ആരാധനകളും സംഗീതവും ത്യജിച്ചു എങ്കിലും നാം ഇപ്പോഴും സുറിയാനി സഭയുടെ സാഹിത്യവും സംഗീതവും അന്യമായി കരുതിയിട്ടില്ല. സുറിയാനി ആരാധനകളും സംഗീതവും ത്യജിച്ചവർ തൽസ്ഥാനത്ത് സ്വയംകൃത പ്രാർത്ഥനകളും കർണ്ണാട്ടിക് സംഗീതവും നാടൻശീലുകളും പ്രതിഷ്ഠിച്ചു. എന്നാലും നഷ്ടബോധം തിരിച്ചറിഞ്ഞ പിൽക്കാല തലമുറകൾ ഓർത്തഡോക്സ് സഭയുടെ സുറിയാനി സാഹിത്യത്തിലേക്ക് അല്പാല്പമായി തിരിച്ചുവരുന്നുണ്ട്. 'ഞാൻ വരുന്നു ക്രൂശിങ്കൽ', "യേശു എന്നടിസ്ഥാനം ആശയവനിലത്രേ...." തുടങ്ങിയ ഗാനശീലുകളും അദ്ധ്വാനിക്കുന്നവർക്കും ഭാരം ചുമക്കുന്നോർക്കും, ഊശാന, ഊശാന

ദാവീദാത്മജനൂശാന തുടങ്ങിയ സിനിമാശീലുകളും നമ്മുടെ പരസ്യാരാധനയിൽ സ്ഥാനം പിടിക്കുന്നത് നിരുത്സാഹപ്പെടുത്തുകയും തടയുകയും ചെയ്യേണ്ടതാണ്. സുറിയാനി സംസ്കാരത്തിലുള്ള രാഗസാധ്യതകൾ സ്വായത്തമാക്കാനാവാതെ പോയവർ ആ ശൂന്യത നികത്തുന്നത് മേൽപ്പറഞ്ഞ ഗാനമാതൃകകളെ സ്വീകരിച്ചുകൊണ്ടാണ്.

യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ പ്രതിപാദിക്കുന്നത് കാണുക:

'നമ്മുടെ ആരാധനക്രമത്തിൽ നല്ലൊരു ഭാഗവും ഗീതങ്ങളാണ്. ഗീതങ്ങൾ തന്നെ പല ഗ്രൂപ്പുകളായ ലയങ്ങളിലുണ്ട്. ഉദാഹരണത്തിന് 'യജമാനൻ വരുമന്നേരം' എന്ന ഗീതം എട്ട് വിധത്തിൽ പാടാം (8 'വിധങ്ങ'ളെ വർണ്ണങ്ങൾ, നിറങ്ങൾ, രാഗങ്ങൾ എന്നൊക്കെ പറയാം). ഗീതങ്ങളും അവയുടെ വർണ്ണങ്ങളും വച്ചിരിക്കുന്നത് ആരാധനയുടെ ഭംഗിക്കും അലങ്കാരത്തിനും പുതുമയുടെ അനുഭവത്തിനുമാണ്. എന്നും ഒരേ രീതിയിൽ ചൊല്ലിയാൽ ഉണ്ടാവുന്ന വിരസത ഒഴിവാക്കുന്നതിനും ഈ സമ്പ്രദായം സഹായകമാണ്. സന്തോഷം, സന്താപം, അനുതാപം എന്നീ വികാരങ്ങളെ ഉത്തേജിപ്പിക്കുന്നതിന് ഗാനങ്ങൾക്ക് കഴിവുണ്ട്. എട്ട് നിറങ്ങൾ പ്രയോഗിക്കേണ്ടത് എപ്പോഴെല്ലാമെന്നും എങ്ങനെയെന്നും അതിന്റെ നിർമ്മാതാക്കൾ സംവിധാനം ചെയ്തിട്ടുണ്ട്.' വൈദികരോടൊപ്പം ശുശ്രൂഷകരും ഈ ഗാനരീതികളുടെ സംവിധാനശൈലിയും ചാരുതയും അറിയുവാനും പ്രയോഗിക്കുവാനും പരിശീലനം നേടിയിരിക്കണം.

ആഴ്ചവട്ടത്തിനും ഒരാണ്ടത്തെ ഘട്ടത്തിനും പെരുന്നാളുകൾക്കും രാഗസംവിധാനം താഴെപറയുംവിധമാണ്.

ഞായറാഴ്ച ഒന്നാം രാഗം, തിങ്കളാഴ്ച അഞ്ചാം രാഗം, ചൊവ്വാഴ്ച ഒന്നാം രാഗം, ബുധനാഴ്ച അഞ്ചാം രാഗം, വ്യാഴാഴ്ച ഒന്നാം രാഗം, വെള്ളിയാഴ്ച അഞ്ചാം രാഗം, ശനിയാഴ്ച ഒന്നാം രാഗം, അടുത്ത ഞായറാഴ്ച രണ്ടാം രാഗം.

പിന്നീട് ഒന്നിടവിട്ട ദിവസങ്ങളിൽ 2-6 എന്ന് തുടർന്ന് അടുത്ത ഞായറാഴ്ച 3-ൽ തുടങ്ങണം. ആ ആഴ്ചയിൽ ഒന്നിടവിട്ട ദിനങ്ങളിൽ 3-7 എന്ന ക്രമത്തിലായിരിക്കണം. അടുത്ത ആഴ്ച 4-8 എന്ന ക്രമത്തിൽ. അടുത്ത ആഴ്ച 8-4, 7-3, 6-2, 5-1 എന്ന ക്രമത്തിൽ. ഇതാണ് എട്ട് ആഴ്ചകളിലെ രാഗസംവിധാനം.

സാധാരണ ദിവസങ്ങളിലെ ഏഴ് യാമങ്ങൾ ഒമ്പതാം മണി, പാതിരാത്രി, മൂന്നാം മണി, ആറാം മണി എന്നീ യാമങ്ങളിൽ മാത്രമേ അതത് ദിവസത്തെ രാഗങ്ങൾ ബാധകമാവൂ.

**ആണ്ടിലെ രാഗക്രമം**

1. കൂദൊശ് ഈത്തോ, 2. ജനനപ്പെരുനാൾ ഞായറാഴ്ച അല്ലെങ്കിൽ അടുത്ത ഞായർ, 3. കൊത്തിനെ ഞായർ, 4. ഉയിർപ്പിന്റെ രാത്രിയിലെ രണ്ടാം കൗമ്മാ മുതൽ, 5. പുതുഞായർ രാത്രി രണ്ടാം കൗമ്മാ മുതൽ, 6. സ്ലീബാപെരുനാൾ കഴിഞ്ഞുള്ള ഞായർ - ഈ ദിവസങ്ങളിൽ ഒന്നാം രാഗം ആരംഭിക്കും.

ഈ പൊതു ക്രമീകരണം തുടരുമ്പോഴും മാറാനായപ്പെരുന്നാളുകളിലെ രാഗങ്ങൾക്ക് വ്യത്യാസമുണ്ട്.

യൽദോ-രാഗം 1, ദനഹാ-2, മായൽത്തൊ-3, സൂബോറോ-4, സൂലോക്കോയും പത്രോസ്, പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മയും-5, കൂടാരപ്പെരുന്നാൾ-6, ശൂനോയോ-7, സ്ലീബാപെരുനാൾ-8, ദൈവമാതാവിന്റെ മറ്റ് ഓർമ്മദിനങ്ങൾ-1, പരിശുദ്ധന്മാരുടെ-8, ആചാര്യന്മാരുടെ-7, മരിച്ചു പോയവരുടെ-8.

സാധാരണദിവസങ്ങളിൽ (തിങ്കൾ, ചൊവ്വ, ബുധൻ, വ്യാഴം, വെള്ളി, ശനി) രാഗഭേദമുള്ള നാലു യാമങ്ങൾ ഒഴികെയുള്ള യാമങ്ങളിൽ (സന്ധ്യ, സൂത്താറ, പ്രഭാതം) രാഗഭേദമില്ല. എല്ലാ ആഴ്ചയിലും നിശ്ചിത രാഗങ്ങൾ ഉപയോഗിക്കുന്നു.

വലിയ നോമ്പിലും മൂന്ന് നോമ്പിലും രാത്രിയുടെ മൂന്ന് കൗമ്മാകൾക്കു മാത്രമേ രാഗഭേദമുള്ളൂ. ഹാശാ ആഴ്ചയിൽ രാഗഭേദമേയില്ല.

സുറിയാനി ഗീതങ്ങൾ നിരവധി ഉണ്ടെങ്കിലും താഴെ പറയുന്നവയുടെ രാഗഭേദങ്ങൾ മാത്രം പഠിച്ചാലും സാധാരണ ശുശ്രൂഷകർക്ക് അവ മതിയാകും.

കുക്കിലിയോൻ, എക്ബോ, യാക്കോബ്, അപ്രേം, ബാലായി എന്നിവരുടെ ബോവൂസോകൾ.

ല്മറിയം യൊൽദാസ് ആലോഹോ, കൂക്കോയോ, ലോക്മൊറിയോ കോറേനോൻ, മൊറിയോ മോറാൻ, തൂറോ ദ്സീനായ്, ശ്ലോമ്മേ ദാബോ (ഏനോനോ നുഹറോ ശാരീറോയും പ്തഹലിതറ ഏ ദഹനോനോയും ഇതിനോട് വളരെ സദൃശമാണ്). ബ്കുൽമേദേം എസ്ബാക്കീസ്, മൊറ്ഹീമിൻ എന്നീ കോലോകളും വേണമെങ്കിൽ ആബേക്സബ്ഹ്വോ, ഹോനാവ്യർഹോ, പർദൈസോ ഈസാവ് എന്നീ എക്ബോകളും പഠിച്ചാൽ സാധാരണ ഉപയോഗത്തിന് ധാരാളം മതിയാകും. കാദീശാത്ത് ആലോഹോയുടെ സന്ധ്യാ-പ്രഭാത രാഗങ്ങളും പഠിച്ചിരിക്കണം. ഉത്സാഹമുണ്ടെങ്കിൽ രണ്ടു മാസത്തെ വെക്കേഷൻ കൊണ്ട് പഠിക്കാവുന്നതേ

യുള്ളു. അവ ക്രമമായി ഉപയോഗിച്ചാൽ ആരാധനകളിലെ വിരസതയും മറ്റും ഒഴിവാക്കാനാവും.

**രാത്രിനമസ്കാരം**

വൈകിട്ട് നമസ്കാരം കഴിഞ്ഞ് ശുശ്രൂഷക്കാർ മൗനമായി പാതിരാത്രിയുടെ പ്രാർത്ഥനകൾ ചൊല്ലിയശേഷം പിരിഞ്ഞുപോകാം എന്ന് നേരത്തെ പ്രസ്താവിച്ചത് മറ്റ് വിധത്തിൽ രാത്രിപ്രാർത്ഥന നടത്തുവാൻ സൗകര്യമില്ലാത്തവരെ ഉദ്ദേശിച്ചാണ്. പ്രഭാത പ്രാർത്ഥന തുടങ്ങുന്നതിന് അര മണിക്കൂർ മുമ്പ് രാത്രി പ്രാർത്ഥന നടത്തുവാൻ തീരുമാനിച്ചാൽ അതാണ് ഏറ്റവും അനുഗ്രഹപ്രദം. തലേദിവസം രാത്രി പള്ളിയിൽ താമസിക്കുവാൻ സൗകര്യമില്ലാതെ പ്രഭാതത്തിൽ മാത്രം പള്ളിയിലെത്തുന്ന വൈദികരുടെ കാര്യത്തിലും ഇതായിരിക്കും പ്രായോഗികം. വീട്ടിൽവച്ചും വാഹനത്തിൽ യാത്ര ചെയ്യുമ്പോഴും രാത്രിനമസ്കാരം നടത്തുന്നവരുണ്ട്. ഒഴിച്ചുകൂടാനാവാത്ത സാഹചര്യങ്ങളിൽ അതാകാമെങ്കിലും പള്ളിയിൽ ധൂപാർപ്പണത്തോടുകൂടി രാത്രിനമസ്കാരം നടത്തുന്നത് തന്നെയാണ് അഭികാമ്യം. പ്രാർത്ഥനകൾ നടത്താതെ വി. കുർബ്ബാന അർപ്പിക്കുന്നതും മദ്ബഹായിൽ പ്രവേശിക്കുന്നതും നിയമലംഘനമാണെന്ന് അറിഞ്ഞിരിക്കണം.

(ഒരു സംഭവം ഓർക്കുന്നു. നിരണം ഭദ്രാസനത്തിലെ ഒരു വലിയ ദേവാലയം പുനർ നിർമ്മാണം കഴിഞ്ഞ് കൂദാശ ചെയ്യുകയാണ്. ഭദ്രാസനാധിപൻ ഉൾപ്പെടെ മൂന്ന് മെത്രാപ്പോലീത്തന്മാർ ആണ് കാർമ്മികത്വം വഹിക്കുന്നത്. സന്ധ്യാപ്രാർത്ഥനയും ത്രോണോസിന്റെ കൂദാശാപരമായ ശിലാസ്ഥാപനവും നടക്കുമ്പോൾ രണ്ടു മേൽപ്പട്ടക്കാരേ സന്നിഹിതരായിരുന്നുള്ളു. കൂദാശയുടെ ആദ്യഭാഗവും കഴിഞ്ഞ് എല്ലാവരും പിരിഞ്ഞു. പ്രധാന കാർമ്മികൻ എന്റെ അഭിവന്ദ്യ ഗുരുനാഥൻ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ആയിരുന്നു. പതിവുപോലെ അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം അവിടെ എത്തിയിരുന്ന ഞാൻ അദ്ദേഹം ആവശ്യപ്പെട്ടതനുസരിച്ച് അദ്ദേഹത്തിന്റെ മുറിയിലാണ് ഉറങ്ങിയത്. നമ്മുടെ ആരാധനകളുടെ സംവിധാന ചാരുതയുടെ മർമ്മഭാഗങ്ങളെപ്പറ്റി അന്നും അദ്ദേഹം ഏറെനേരം എന്നോട് സംസാരിച്ചു. ആ നേരത്ത് പള്ളിക്കൂദാശയിൽ കാർമ്മികനാവാനുള്ള ഒരു മെത്രാപ്പോലീത്താ ഏതൊക്കെയോ വിദൂരസ്ഥമായ പരിപാടികളിൽ പങ്കെടുത്ത് അവിടെ എത്തിച്ചേർന്നു. അസമയമായതിനാൽ അവർ അപ്പോൾ കൂടിക്കണ്ടില്ല. വെളുപ്പിന് രാത്രിപ്രാർത്ഥന നടത്തുവാൻ എല്ലാവരും ഹാജരായി. രാത്രി പ്രാർത്ഥന കഴിഞ്ഞ ഉടൻ തലേദിവസം വൈകിഎത്തിയ മെത്രാപ്പോലീത്തായെ അടുക്കൽ വിളിച്ച് പ്രധാന കാർമ്മികൻ പറഞ്ഞു. 'പള്ളിക്കൂദാ

ശയിൽ കാർമ്മികൻ ആകേണ്ടതിനാൽ തലേദിവസം നടത്തിയ ശുശ്രൂഷാഭാഗങ്ങൾ പ്രഭാത നമസ്കാരം നടത്തുന്നതിന് മുമ്പായി രഹസ്യമായി ധ്യാനപൂർവ്വം നടത്തണം.' അദ്ദേഹം അപ്രകാരം നടത്തുകയും ചെയ്തു. ആരാധനകളുടെ മർമ്മസ്ഥാനങ്ങൾ ഗ്രഹിച്ചിട്ടുള്ള ആ മല്പാൻ കാനോനികതത്വങ്ങൾ പാലിക്കുന്നതിൽ അതീവ ശ്രദ്ധാലുവായിരുന്നു. അന്നത്തെ കൂദാശയിൽ മൂന്ന് മേൽപട്ടക്കാർക്ക് പുറമേ 1985-ലെ നാലു മെത്രാൻ സ്ഥാനാർത്ഥികളും പങ്കെടുത്തിരുന്നതായി ഓർക്കുന്നു.)

രാത്രിനമസ്കാരത്തിന് ഒരാൾ എങ്കിലും ശുശ്രൂഷക്കുപ്പായം ഇട്ടിരിക്കണം. രാത്രിനമസ്കാരത്തോട് ചേർന്ന് പ്രഭാത നമസ്കാരവും മറ്റും നടത്തുന്നുണ്ടെങ്കിൽ എല്ലാവരും ശുശ്രൂഷക്കുപ്പായം ഇട്ടിരിക്കണം. ചിലർ മദ്ബഹായിൽ കയറി ശുശ്രൂഷക്കുപ്പായം ധരിക്കുന്നത് അഭിലഷണീയമല്ല. കുപ്പായം ധരിക്കുന്നതും അഴിക്കുന്നതും മദ്ബഹായ്ക്ക് താഴെ, കഴിയുമെങ്കിൽ പള്ളിമുറിയിൽ വച്ചായിരിക്കണം. കൗമ്മാ ആരംഭിക്കുന്നതിന് മുമ്പായി എല്ലാവരും നമസ്കാരമേശയുടെ മുമ്പിൽ പുസ്തകവുമായി ഹാജരാകണം. രാത്രി പ്രാർത്ഥനയുടെ ആരംഭത്തിൽ മറ വലിക്കേണ്ടതില്ല. ധൂപക്കുറ്റി സജ്ജമാക്കിയിരിക്കണം. കൗമ്മായും സ്ലുസോയും മസ്മൂറായും കഴിഞ്ഞാൽ 'എനിയോനോ' ചൊല്ലി ഒടുവിൽ മൂന്ന് പ്രാവശ്യം 'കുറിയേലായിസോൻ' എന്ന് ചൊല്ലണം. അതുകഴിഞ്ഞ് അതതു ദിവസത്തെ രാഗത്തിൽ എക്ബോ ചൊല്ലാം. എക്ബോ കഴിഞ്ഞാൽ കുറിയേലായിസോൻ - ശരണവുമേ നിനക്കു സ്തുതി ബാറെക്മോർ ഇത്യാദി ഭാഗം എല്ലാവരും ചേർന്ന് ചൊല്ലണം. അത് കഴിഞ്ഞ് കോലോയും ബോവൂസോയും അതത് ദിവസത്തെ രാഗത്തിൽ ചൊല്ലണം. ഓരോ കൗമ്മായും കഴിയുമ്പോൾ ക്രൂബേന്മാരുടെ സ്തുതിപ്പ് ചൊല്ലണം. ഇപ്രകാരം മൂന്നാം കൗമ്മായുടെ ബോവൂസോ ആരംഭിക്കുമ്പോൾ ഒരാൾ മദ്ബഹായിൽ പ്രവേശിച്ച് ത്രോണോസിൽ ഒരു തിരി കത്തിച്ച് വക്കണം. ഹാലേലൂയ്യാ ചൊല്ലുന്നതിനു മുമ്പായി മറ നീക്കണം. ഹാലേലുയ്യായുടെ ഓരോ വാക്യത്തിനും കുരിശ് വരക്കണം. മറ വലിച്ച് കഴിഞ്ഞാൽ ശുശ്രൂഷക്കാരന് താഴെ ഇറങ്ങാം. ത്രോണോസിൽ തക്സാ ഉണ്ടെങ്കിൽ അത് താഴെ നമസ്കാരമേശയിൽ വക്കാം. ഒന്നാം രാഗത്തിൽ ചൊല്ലുന്ന മാവുർബോ ആണ് പുസ്തകത്തിൽ കാണുന്നത്. എങ്കിലും അതത് ദിവസത്തിന്റെ രാഗത്തിൽ ചൊല്ലാനുള്ള മാവുർബോകൾ ശ്ഹീമ്മാ നമസ്കാര ക്രമത്തിൽനിന്ന് എടുത്ത് ചൊല്ലുന്നതാണ് കൂടുതൽ അഭികാമ്യം. മാവൂർബോ ചൊല്ലിക്കഴിയുമ്പോൾ എനിയോനാകളും മസുമൂറാകളും ശുശ്രൂഷക്കാർ പതിവുപോലെ രണ്ട് ഗൂദാകളായി ചൊല്ലണം. കാർമ്മികൻ ആ സമയത്ത് പൊതു പ്രുമിയോൻ പരസ്യമായി ചൊല്ലുന്നപക്ഷം ധൂപം സ്വീകരിച്ച് മദ്ബഹായിലും മറ്റും വീശണം. രഹസ്യമായിട്ടാണ് പ്രുമിയോൻ

ചൊല്ലുന്നതെങ്കിൽ ധൂപാർപ്പണം അത്യാവശ്യമില്ല. ചില പട്ടക്കാർ പ്രുമിയോൻ വായന കഴിഞ്ഞാൽ മദ്ബഹായിൽ പ്രവേശിച്ച് ത്രോണോസു മുത്തി ഇറങ്ങാറുണ്ട് (ഒരു പക്ഷേ കുർബ്ബാന ചൊല്ലുന്ന പട്ടക്കാരൻ ഈ സമയത്ത് തൂയോബോയ്ക്കായി മദ്ബഹായിൽ പ്രവേശിച്ചിരുന്ന ഒരു പൂർവ്വിക പതിവിനെ ഇത് ഓർമ്മിപ്പിക്കുന്നുണ്ട്. ചില മേൽപ്പട്ടക്കാർ പാതിരാത്രിയിലെ നമസ്കാരത്തിന് മറനീക്കുന്നതിന് മുമ്പായി ത്രോണോസിൽ ശീലക്കൂട്ടം വിരിച്ചൊരുക്കി കാസാപീലാസാകൾ സജ്ജമാക്കുവാൻ നിഷ്കർഷിക്കാറുള്ളതും ഈ പൂർവ്വിക പതിവിന്റെ ബാക്കിപത്രമാകാം).

ഹാലേലുയ്യാ തൊട്ട് ആരംഭിക്കുന്ന നാലാം കൗമ്മായുടെ സമയത്ത് മധ്യസ്ഥപ്രാർത്ഥനയാണ് പ്രധാനം. ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും വാങ്ങിപ്പോയവരുടെയും മധ്യസ്ഥപ്രാർത്ഥനകൾ ആണ് നടത്തുന്നത്. ഇതിനായി കുക്കിലിയോൻ സെറ്റുകൾ അതത് ദിവസത്തെ രാഗത്തിൽ പാടുന്നു (കുക്കിലിയോൻ, എക്ബോ, കോലോ എന്നിവയാണ് ഇവിടെ ഒരു സെറ്റിലുള്ളത്. സാധാരണ കുക്കിലിയോൻ സെറ്റിലുള്ള ബോവൂസോകൾ ഇല്ലാത്തതിനാൽ ആദ്യത്തെ രണ്ടു സെറ്റിലും കോലോ കഴിഞ്ഞ് 'മൊറിയോ റാഹേം....' ഇല്ല എന്നത് ഓർത്തിരിക്കണം. മൂന്നാം സെറ്റിൽ ബോവൂസോ ഉള്ളതുകൊണ്ട് കോലോ കഴിഞ്ഞ് 'മൊറിയോ റാഹേം...' ചൊല്ലിയിരിക്കണം. ഓരോ സെറ്റ് ചൊല്ലുമ്പോഴും ധൂപാർപ്പണം നടത്തുമെങ്കിലും അവ സമാപിപ്പിക്കുവാൻ മദ്ബഹായിൽ പ്രവേശിക്കേണ്ടതില്ല. ഓരോ സെറ്റിലും കോലോ കഴിയുമ്പോൾ നമസ്കാരമേശയിൽ നിന്ന് ധൂപം സ്വീകരിച്ച് മദ്ബഹായിൽ പ്രവേശിക്കുകയാണ് വേണ്ടത്. മൂന്നാം സെറ്റ് കഴിയുമ്പോഴും മാലാഖമാരുടെ സ്തുതിപ്പ് ആരംഭിക്കുമ്പോൾ നമസ്കാരമേശയിൽ നിന്ന് ധൂപം സ്വീകരിച്ച് മദ്ബഹായിൽ പ്രവേശിക്കണം. ധൂപം വീശി വരുമ്പോൾ അതത് കോലോകൾ അവസാനിച്ചിട്ടില്ലെങ്കിൽ നമസ്കാരമേശയുടെ പടിഞ്ഞാറുഭാഗത്തു നിന്ന് അടുത്ത കുക്കിലിയോനോ മാലാഖമാരുടെ സ്തുതിപ്പോ ആരംഭിക്കുന്നതു വരെ വീശിക്കൊണ്ടിരിക്കാം. മാലാഖമാരുടെ സ്തുതിപ്പ് കഴിഞ്ഞ് ധൂപാർപ്പണം മദ്ബഹായിൽ കയറി സമാപിപ്പിക്കാം. തുടർച്ചയായി പ്രഭാതപ്രാർത്ഥന ആരംഭിക്കുന്നില്ലെങ്കിൽ ഇവിടെ മറ ഇടണം. പ്രഭാതപ്രാർത്ഥന തുടർന്ന് നടത്തുകയാണെങ്കിൽ മറ ഇടേണ്ടതില്ല. ശുശ്രൂഷക്കാരൻ ധൂപക്കുറ്റി ഒതുക്കിപ്പിടിച്ച് താഴെ ഇറങ്ങണം. രാത്രിനമസ്കാരം ആരംഭിക്കുമ്പോഴും പ്രഭാതനമസ്കാരം ആരംഭിക്കുമ്പോഴും പള്ളിമണി അതത് സ്ഥലത്തെ പതിവസനുസരിച്ച് അടിച്ചിരിക്കണം.

രാത്രിനമസ്കാരം കഴിഞ്ഞ് മറ ഇട്ടിട്ടുണ്ടെങ്കിൽ പ്രഭാതനമസ്കാരം ആരംഭിക്കുന്നതിന് മുമ്പായി കൗമ്മാ ആരംഭിക്കുന്നതിന് മുമ്പായി തിരി കത്തിച്ച് മറ തുറക്കണം. അപ്പോൾ ത്രോണോസിൽ വി. കുർബ്ബാനയ്

ക്കുള്ള ഒരുക്കത്തിന്റെ ഭാഗമായി വിരിക്കൂട്ടം വിരിച്ച് അതിന്മേൽ കാസാ പീലാസാകൾ സജ്ജീകരിച്ചിരിക്കണം. ശീലക്കൂട്ടം വിരിക്കേണ്ടത് തബ്ബിലെത്തായുടെ മുകളിൽ ആയിരിക്കണം. തബ്ബിലെത്തായുടെ മൂറോൻ അഭിഷേകം നടത്തിയ വശം ആയിരിക്കണം മുകളിൽ. കൂദാശ നടത്തിയ വിവരങ്ങൾ എഴുതിയ ഭാഗം അടിയിൽ ആയിരിക്കണം. സാധാരണ മൂറോൻ അഭിഷേകം നടത്തുന്ന ഭാഗം തിരിച്ചറിയാനായി ഒരു കുരിശടയാളം വരക്കാറുണ്ട്. ആ കുരിശടയാളം തബ്ബിലെത്താ ക്രമീകരിക്കുമ്പോൾ കിഴക്ക് ഭാഗത്തായിരിക്കണം.

(മേല്പട്ടക്കാർ തബ്ബിലെത്താ കൂദാശ ചെയ്യുന്നത് സാധാരണയായി പള്ളിക്കൂദാശയുടെ സമയത്താണ്. അല്ലാതെയും നടത്താം. ത്രോണോസിനും തബ്ബിലെത്തായ്ക്കും ഒരേ ശുശ്രൂഷക്രമമായതിനാൽ പള്ളിക്കൂദാശയിൽ രണ്ടും ഒരുമിച്ച് നടത്തുന്ന പതിവാണ് ഇപ്പോൾ ഉള്ളത്. തബ്ബിലെത്തായുടെ ഒരു വശത്ത് കൂദാശ ചെയ്ത മേല്പട്ടക്കാരന്റെ പേർ, സ്ഥലം, തീയതി എന്നിവ രേഖപ്പെടുത്തണമെന്ന് ഹൂദായകാനോനിൽ നിയമമുണ്ട്. പള്ളിക്കൂദാശക്രമത്തിലും ഈ വ്യവസ്ഥയുണ്ട്. രേഖപ്പെടുത്തേണ്ട വാക്യം കാനോനിലും ക്രമത്തിലും ഉണ്ട്. പണ്ടൊക്കെ പിതാക്കന്മാർ അത് സുറിയാനിയിലാണ് രേഖപ്പെടുത്തിയിരുന്നത്. കൈയക്ഷരം മോശമായവർ നല്ല കൈയക്ഷരത്തിൽ സുറിയാനി എഴുതുവാൻ വശമുള്ള മല്പാന്മാരായ വൈദികരെക്കൊണ്ട് അവ എഴുതിക്കാറുണ്ട്. മലയാളത്തിൽ എഴുതിയാലും തകരാറൊന്നുമില്ല. വിശുദ്ധ ത്രിത്വം ഇന്ന സ്ഥലത്ത് വച്ച് ഇന്ന തീയതിയിൽ ഇന്ന ആളിന്റെ കൈകളാൽ ഈ തബ്ബിലെത്താ ശുദ്ധീകരിച്ചു എന്ന വാക്യം രേഖപ്പെടുത്തേണ്ടത് അനിവാര്യമായ ഒരു സംഗതിയാണ്. എന്നാൽ രണ്ടുമൂന്ന് ദശാബ്ദമായി മേല്പട്ടക്കാരിൽ പലരും ഈ കാനോൻ അനുസരിച്ചു കാണാത്തതിൽ ദുഃഖിക്കുന്നു. സഭയുടെ പ്രധാന മേലധ്യക്ഷൻ മുതൽ സാധാരണ അദ്ധ്യക്ഷന്മാർ വരെ ഈ കാനോൻ ലംഘനം തുടരുന്നത് അനുവദിക്കാൻ പാടില്ലാത്തതാണ്. മേല്പട്ടക്കാരുടെ പരിശീലനം നൽകുവാൻ ചുമതല ഏൽക്കുന്നവർ ഇക്കാര്യത്തിൽ വരുത്തുന്ന അലസത ഗൗരവമേറിയതാണ്. ഈ വിവരങ്ങൾ രേഖപ്പെടുത്തിയതിന്റെ മറുവശത്താണ് മൂന്ന് മുദ്രണങ്ങളും നടക്കുന്നത്. ആ മുദ്രണം നടന്ന വശം മുകളിലായിട്ടാണ് ത്രോണോസിൽ സജ്ജീകരിക്കേണ്ടത്. അതിന് മുകളിലാണ് കാസാപീലാസാകൾ സജ്ജീകരിക്കേണ്ടത്. തബ്ബിലൈത്താ തുണികൊണ്ട് ഊരിമാറ്റാനാവാത്തവിധം തയ്ച്ച് വച്ചിട്ടുണ്ടെങ്കിൽ മുകൾവശം തിരിച്ചറിയത്തക്കവിധം ആ വശത്ത് തുണികൊണ്ട് ഒരു കുരിശടയാളം തയ്ച്ച് പിടിപ്പിച്ചിരിക്കണം. പലപ്പോഴും ഇക്കാര്യത്തിൽ അലസതകൊണ്ട് തെറ്റ് വരാൻ ഇടയുള്ളതുകൊണ്ട് ഇക്കാര്യത്തിൽ ജാഗ്രത പുലർത്തണം. കൂദാശക

ളുടെ നിർവഹണത്തിൽ അനുഷ്ഠാനമുറകൾക്ക് ചെറുതല്ലാത്ത പ്രാധാന്യമുണ്ടെന്ന് കൂദാശകൾ അനുഷ്ഠിക്കുന്നവരും ശുശ്രൂഷക്കാരും ഓർമ്മിക്കേണ്ടതാണ്. അല്ലാത്തപക്ഷം അത് അനുഗ്രഹക്കുറവിനും മറ്റും കാരണമാകാം.)

## വി. കുർബ്ബാനയ്ക്കുള്ള അപ്പം ഒരുക്കൽ

തലേദിവസം സന്ധ്യാനമസ്കാരത്തിന് തൊട്ട് മുമ്പോ പിമ്പോ അമ്മീറായ്ക്കുള്ള മാവ് കുഴച്ച് വയ്ക്കണം. അപ്പം രണ്ടു വിധമുണ്ട്: അമ്മീറായും പത്തീറായും. ആദ്യത്തേത് പുളിപ്പുള്ള സാധാരണ അപ്പമാണ്. പത്തീറ പുളിപ്പില്ലാത്ത അപ്പവും. യഹൂദന്മാർ പെസഹാപ്പെരുന്നാളിന് ഉപയോഗിക്കുന്ന അപ്പമാണ് പത്തീറ. കർത്താവ് തന്റെ പെസഹാ വിരുന്നിനായി സാധാരണ അപ്പമാണ് ഉപയോഗിച്ചത്. ഇത് പുളിപ്പുള്ള അപ്പമായിരുന്നു. വി. വേദപുസ്തകത്തിൽ 'ലഹമ്മോ' എന്ന പ്രയോഗം സാധാരണവീടുകളിൽ ഉപയോഗിക്കുന്ന അപ്പത്തെ കുറിക്കുന്നു. പുളിപ്പില്ലാത്ത അപ്പത്തിൽ നിന്ന് വേർതിരിച്ച് പരാമർശിക്കുവാനാണ് അമ്മീറാ എന്ന പദം നാം ഉപയോഗിക്കുന്നത്. ക്രിസ്തീയ പാരമ്പര്യങ്ങളിൽ വി. കുർബ്ബാനക്ക് അമ്മീറാ ഉപയോഗിക്കുന്നവരും പത്തീറാ ഉപയോഗിക്കുന്നവരും ഉണ്ട്. കത്തോലിക്കാ സഭകൾ ഇപ്പോൾ പത്തീറാ ആണ് ഉപയോഗിക്കുന്നത്. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ അർമ്മീനിയൻ സഭ പത്തീറ ആണ് ഉപയോഗിക്കുന്നത്. വി. കുർബ്ബാനയ്ക്കുള്ള അപ്പം അതത് ദിവസം ചുട്ടെടുക്കണമെന്ന് അനുശാസിക്കുന്നവർക്കേ അമ്മീറ ഉപയോഗിക്കാനാവൂ.

അപ്പത്തിനുള്ള മാവ് കുഴച്ച് വയ്ക്കൽ പ്രധാന ശുശ്രൂഷകന്റെ ജോലിയാണെങ്കിലും എല്ലാ ശുശ്രൂഷകരും ആ ജോലിയിൽ നൈപുണ്യം നേടേണ്ടത് ആവശ്യമാണ്. പഴയ പള്ളികളിൽ ഗോതമ്പ് ആവശ്യാനുസരണം പൊടിക്കുവാനുള്ള തിരിക്കല്ല് ഉണ്ടായിരുന്നു. അതത് ദിവസം ആവശ്യമുള്ള ഗോതമ്പ് തൽസമയം തിരികല്ലിലിട്ട് പൊടിച്ചാണ് ഉപയോഗിച്ചിരുന്നത്. എന്നാൽ ഇന്ന് കാര്യങ്ങൾ ആകെ വ്യത്യാസപ്പെട്ടു. മാർക്കറ്റിൽ വാങ്ങാൻ കിട്ടുന്ന ഗോതമ്പുപൊടി പലപ്പോഴും ശുദ്ധമാകാറില്ല. നല്ല ഗോതമ്പ് വാങ്ങി ഉണക്കി പൊടിപ്പിച്ച് പള്ളിയിൽ സൂക്ഷിക്കുകയാണ് ഉത്തമം. ഇടയ്ക്കിടെ അത് വെയിലത്ത് വച്ച് ചൂടാക്കണം. മാവ് കേടുവരാതിരിക്കുവാൻ ഇത് അനിവാര്യമാണ്. ഞായറാഴ്ചകളിൽ മാത്രം കുർബ്ബാനയുള്ള പള്ളികളിൽ ഇത് പ്രായോഗികമാകാതെ വന്നേക്കാം. അങ്ങനെയുള്ളവർ മാർക്കറ്റിൽ നിന്ന് ഗോതമ്പ്പൊടി വാങ്ങുമ്പോൾ അതിന്റെ ഗുണമേന്മ ഉറപ്പുവരുത്തണം. ഗോതമ്പുപൊടി അരിച്ച് അതിലുള്ള നാരുകളും മറ്റും നീക്കം ചെയ്തു വേണം ഉപയോഗിക്കാൻ. ഗോതമ്പുപൊടി

യിൽ മറ്റ് യാതൊരു ധാന്യപ്പൊടികളും ചേർക്കരുത്. കൂദാശയിലെ പദാർത്ഥങ്ങൾ സ്വന്തം ഇഷ്ടാനിഷ്ടങ്ങളനുസരിച്ച് വ്യത്യാസപ്പെടുത്തുവാൻ ആർക്കും അനുവാദമില്ല. ഓരോ കുർബ്ബാനയ്ക്കും അടിച്ചുകാച്ചുവാനുള്ള അപ്പം തയാറാകുമ്പോൾ അല്പം കുഴച്ചമാവ് അടുത്ത കുർബ്ബാനയ്ക്കുള്ള 'പുളിപ്പാ'യി മാറ്റിവയ്ക്കണം. വൃത്തിയായും ഭദ്രമായും സൂക്ഷിച്ചില്ലെങ്കിൽ പുളിപ്പ് അഴുകിപ്പോകാം, എലികളോ മറ്റു ക്ഷുദ്രജീവികളോ ഭക്ഷിച്ചെന്നു വരാം. അതുകൊണ്ട് പുളിപ്പായി സൂക്ഷിക്കുന്ന ഗോതമ്പ് മാവിൽ വെള്ളം കൂടിപ്പോവരുത്. അടപ്പുള്ള പാത്രത്തിൽ വച്ച് ഇവയും അടിച്ചുകാച്ചുവാനുള്ള ചട്ടുകം തുടങ്ങിയ ഉപകരണങ്ങളും അടച്ചുവയ്ക്കാവുന്ന ഒരു പെട്ടിയിൽ ഭദ്രമായി സൂക്ഷിക്കുവാൻ സംവിധാനം ഉണ്ടാകണം.

കുഴച്ചുവയ്ക്കുമ്പോൾ പുളിപ്പിൽ അല്പം വെള്ളമൊഴിച്ച് അലിയാൻ അനുവദിക്കണം. മാവ് കുഴച്ച് വക്കൽ ആദിയായ എല്ലാ കാര്യങ്ങൾക്കും തിളപ്പിച്ചാറിയ വെള്ളം ഉപയോഗിക്കുകയാണ് അഭികാമ്യം. കുഴച്ചു വക്കുവാനുള്ള പ്ലേറ്റ് പെട്ടിയിൽ നിന്നെടുത്ത് നന്നായി കഴുകി വൃത്തിയാക്കി അതിൽ ആവശ്യത്തിന് പൊടിയെടുത്ത് വെള്ളമൊഴിച്ച് കുഴക്കണം. കുഴച്ചുവക്കുന്നതിന്റെ ആദ്യഘട്ടത്തിൽ അലിയിച്ച പുളിപ്പ് എല്ലാ ഭാഗത്തും ഒരുപോലെ വ്യാപിക്കുംവിധം കലർത്തണം. ആവശ്യത്തിന് ശുദ്ധമായ ഉപ്പ് അലിയിച്ച വെള്ളം ചേർക്കണം. കുഴച്ചുവക്കുമ്പോൾ ആദ്യമേ അധികം വെള്ളം ഒഴിക്കരുത്. കുറച്ചു വെള്ളത്തിൽ ആരംഭിച്ച് ആവശ്യമെങ്കിൽ കൂടുതൽ വെള്ളം ചേർക്കണം. അഥവാ വെള്ളം കൂടിപ്പോയാൽ ആവശ്യത്തിന് പൊടിചേർത്ത് പാകമാക്കണം. പുളിപ്പും പൊടിയും തമ്മിൽ നന്നായി യോജിപ്പിച്ച് പ്ലേറ്റിൽ പലവട്ടം പരത്തിയും കൈവെള്ളകളിൽ ചേർത്ത് പലവട്ടം ഉരുട്ടിയും നല്ലവണ്ണം കുഴയത്തക്കവിധം കുഴക്കണം. കുഴച്ചുവയ്ക്കുന്ന ആൾ ആ സമയത്ത് സംസാരത്തിലേർപ്പെട്ടു കൂടാ. അറിയാതെയാണെങ്കിൽപ്പോലും ഉമിനീർ കുഴച്ചുവെക്കുന്ന മാവിൽ കലരാനിട വരാം. കുഴച്ചുവയ്ക്കലും ഒരു ദിവ്യശുശ്രൂഷയാണ്. പള്ളിയകത്ത് ചെയ്യാനുള്ള ജോലികൾ പൂർത്തിയാക്കി കുളിച്ച് ദേഹം ശുചിയാക്കി കഴിയുമെങ്കിൽ ശുഭ്രവസ്ത്രം ധരിച്ചു വേണം കുഴച്ചുവക്കുന്ന ജോലി ആരംഭിക്കാൻ. സന്ദർശകരും കൂട്ടുകാരും ആ സമയത്ത് സംഭാഷണത്തിനായി സമ്മേളിച്ചു കൂടാ. കൗമ്മായും 51–ാം മസ്മൂറായും 'കർത്താവരുളിചെയ്തു ഞാൻ ജീവന്റെ അപ്പം' എന്നിത്യാദി ഗീതങ്ങളും മൗനമായി ധ്യാനിച്ചുകൊണ്ട് വേണം കുഴച്ചുവക്കൽ, അടിച്ചുകാച്ചൽ എന്നിവ നിർവഹിക്കുവാൻ. പുണ്യശ്ലോകനും മലങ്കരസഭയുടെ മഹാഗുരുവുമായ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഇത് സംബന്ധിച്ച് എഴുതിയിട്ടുള്ളത് കൂടുതൽ കൃത്യതയ്ക്കും ആധികാരികതയ്ക്കും വേണ്ടി ഇവിടെ ഉദ്ധരിക്കട്ടെ:

“വി. കുർബ്ബാനയിലെ അർപ്പണവസ്തുക്കൾ അപ്പവും വീഞ്ഞും ആകയാൽ അത് എത്രയും അന്യൂനമായും നിരാക്ഷേപമായും ഇരിപ്പാൻ എല്ലാവരും ശ്രദ്ധിക്കേണ്ടതാണ്. മന്നാ അതത് ദിവസത്തേക്കുള്ളത് അതത് ദിവസം പെറുക്കിക്കൂട്ടിയിരുന്നതുപോലെ കുർബ്ബാനക്കുള്ള അപ്പം അതത് ദിവസം ചുട്ടെടുക്കണമെന്ന് സഭ അനുശാസിക്കുന്നു. നമ്മുടെ സഭ പുളിപ്പുള്ള അപ്പം (ഹമീറോ) ഉപയോഗിക്കുന്നതിനാൽ തലേദിവസം തന്നെ പുളിപ്പ് ചേർത്ത് കുഴച്ചുവക്കണം. കുഴച്ചുവെപ്പും അടിച്ചുകാച്ചും ചമയപ്പുരയിലോ മാമ്മൂദീസാ മുറിയിലോ ആകാം. അതിനുള്ള പാത്രങ്ങൾ, ചട്ടുകം മുതലായവ വൃത്തിയായി എപ്പോഴും സൂക്ഷിക്കുകയും മറ്റു കാര്യങ്ങൾക്കായി ഉപയോഗിക്കാതിരിക്കുകയും വേണം. ഗോതമ്പുപൊടി സൂക്ഷിക്കുവാൻ ഒരു ഗ്ലാസ്ഭരണി, കുഴക്കുന്നതിനുള്ള പരന്നപാത്രം, കുഴച്ചമാവ് ഉരുട്ടിവക്കുന്നതിനും അല്ലാത്തപ്പോൾ പുളിപ്പ് സൂക്ഷിക്കുന്നതിനും അടപ്പോടുകൂടിയ ഒരു ഒതുങ്ങിയപാത്രം, ഓടുകൊണ്ടുള്ള ചട്ടുകം, ചട്ടുകത്തിൽനിന്ന് അപ്പം ഇളക്കി എടുക്കുവാൻ ഒരു ചെറിയ ചട്ടുകം, പന്ത്രണ്ട് കുരിശുകളോടുകൂടിയ അച്ച്, പഴകാത്ത പച്ചസൈത്ത് (ഒലിവെണ്ണ) സൂക്ഷിക്കുന്ന കുപ്പി, വീഞ്ഞില്ലെങ്കിൽ മുന്തിരിങ്ങാ സൂക്ഷിക്കുന്ന സ്ഫടികപാത്രം, വീഞ്ഞു പകരാനുള്ള കുപ്പി എന്നിത്രയും സാധനങ്ങൾ ഉറുമ്പ് കയറാതെ ഭദ്രമായി അലമാരയിൽ ഒരു തട്ടിലോ, ഭിത്തി അലമാരയിലോ സൂക്ഷിക്കാം. പഴയ പൊടിയോ (പഴയ) ഒലിവെണ്ണയോ (സൈത്ത്) ഉപയോഗിക്കരുത് (മാമ്മൂദീസായ്ക്കും മറ്റും ഉപയോഗിക്കുന്ന സൈത്ത് ഈ ആവശ്യത്തിന് ഉപയോഗിച്ചുകൂടാ).

കുഴച്ച് വയ്ക്കുന്ന ശുശ്രൂഷകന്മാരോ ശെമ്മാശന്മാരോ ശരീരശുദ്ധി വരുത്തി ശരിയായി കുഴച്ച് വെച്ചാൽ എട്ട് മണിക്കൂർ കൊണ്ട് വേണ്ടവിധത്തിൽ പുളിക്കും. പുളിപ്പ് അധികമാകുന്നതും കുറഞ്ഞുപോകുന്നതും ശരിയല്ല. വേണ്ടവിധത്തിൽ സമ്മർദ്ദം ചെയ്ത് മിതമായി പുളിച്ചമാവു കൊണ്ട് അപ്പം ഉണ്ടാക്കിയാൽ അത് വിചാരിക്കുന്നവിധത്തിൽ മുറിച്ചു കിട്ടുന്നതിനും വീഞ്ഞിൽ കുതിർത്ത കഷണം വായിലിട്ടാൽ തരിപോലും അവശേഷിക്കാതെ അലിഞ്ഞിറങ്ങുകയും ചെയ്യും. കുഴച്ചുവയ്ക്കുന്ന പരന്നപാത്രവും കുഴച്ചമാവ് സൂക്ഷിക്കാനുള്ള ചെറിയപാത്രവും കൈകളും സോപ്പിട്ട് കഴുകി വൃത്തിയാക്കണം. നേരത്തെ സൂക്ഷിക്കുന്ന പുളിപ്പ് എടുത്ത് പരന്നപാത്രത്തിൽ അല്പം വെള്ളം ചേർത്ത് അലിയിക്കുകയും സ്വല്പം ഉപ്പ് ചേർക്കയും വേണം (വേനൽക്കാലത്ത് പുളിപ്പ് ഇരുന്ന് ഉണങ്ങി കട്ടിആകുന്നതുകൊണ്ട് നേരത്തെ എടുത്ത് ഒരു കത്തി കൊണ്ട് ചുരണ്ടി അല്പം വെള്ളത്തിൽ ഇട്ടു ചാലിക്കണം. മഴക്കാലത്ത് പുളിപ്പ് ഇരുന്ന് പൂപ്പൽ പിടിക്കുകയും ദുർഗ്ഗന്ധം വമിക്കയും ചെയ്യാവുന്നതാകയാൽ പുളിപ്പെടുത്ത് വെള്ളത്തിൽ (നന്നായി) കഴുകി പൂപ്പൽ മാറ്റി എടുക്കേണ്ടതാണ്).

കോതമ്പ്പൊടി വെള്ളത്തിലിട്ട പുളിപ്പുമായി സംയോജിപ്പിച്ച് (ആവശ്യത്തിന് വെള്ളം ചേർത്ത്) തള്ളവിരൽ കൊണ്ട് ശക്തിയായി സമ്മർദ്ദം ചെലുത്തി പല പ്രാവശ്യം ആവർത്തിച്ച് കുഴക്കണം. ഉരുട്ടിയാൽ ഒരു ചെറുനാരങ്ങായുടെ വലിപ്പം കിട്ടുമെങ്കിൽ സാധാരണ ഒരു അച്ചിന്മേൽ പരത്തുവാൻ ധാരാളം മതിയാകും. മിനുസമായി ഉരുട്ടിയശേഷം അത് വക്കുവാനുള്ള പാത്രത്തിൽ വച്ച് മൂടണം. കുഴച്ച പാത്രത്തിൽ അല്പം വെള്ളം ഒഴിച്ച് കഴുകി ആ വെള്ളം അലക്ഷ്യമായി കളയാതെ കുടിക്കണം. ഉറുമ്പ് കയറും എന്നുണ്ടെങ്കിൽ പരന്നപാത്രത്തിൽ അല്പം വെള്ളം ഒഴിച്ച് ചെറിയപാത്രം അതിൽ എടുത്ത് വയ്ക്കണം. മറ്റാരും തൊടാതെ അലമാരയിൽ എടുത്ത് വയ്ക്കണം (അതി) രാവിലെ (പാതിരാത്രിയുടെ) നമസ്കാരത്തിന് മുമ്പോ നമസ്കാരം കഴിഞ്ഞോ അടിച്ചുകാച്ചാം. നമസ്കാര സമയത്ത് ചെയ്യരുത്.

(ദേഹശുദ്ധി വരുത്തി) കൈകൾ കഴുകി അച്ച് എടുത്ത് അതിൽ ഒലിവെണ്ണ പുരട്ടണം. പുളിച്ചമാവെടുത്ത് ഒരു നെല്ലിക്കാ വലുപ്പത്തിൽ അതിൽനിന്ന് എടുത്ത് ഉരുട്ടി പുളിപ്പിനായി മാറ്റിവയ്ക്കയും ബാക്കി എടുത്ത് അച്ചിന്മേൽ നല്ല വൃത്തിയായി തള്ളവിരൽ കൊണ്ട് (അമർത്തി) പരത്തുകയും വേണം. അച്ചിന്റെ വക്ക് കഴിഞ്ഞ് കാൽ ഇഞ്ച് പുറത്തേക്ക് വൃത്തം കൂടിയിരിക്കുന്നത് നല്ലതാണ്.

ചട്ടുകം നേരത്തെ ശരിയായി കഴുകി നെരിപ്പോടിൻ മീതെ വച്ച് ചൂട് പിടിപ്പിച്ചിരിക്കണം. വെള്ളത്തുള്ളി വീണാൽ ഉരുണ്ടുപോകത്തക്കവണ്ണം ചൂട് പിടിപ്പിച്ചിരിക്കണം. അച്ചിൽ പരത്തിയ മാവിന്റെ മുകളിൽ അല്പം വെള്ളം തൊട്ട് അതുൾപ്പെടെ ചട്ടുകത്തിന്റെ മധ്യഭാഗത്തേക്ക് കുത്തി, അച്ച് നേരെ പൊക്കി എടുക്കാതെ ഒരരികു മുതൽ സാവധാനത്തിൽ ചെരിച്ച് (ഉയർത്തി) എടുക്കണം. അപ്പം ചൂടുകൊണ്ട് പൊള്ളച്ചുപോകാതിരിക്കാൻ ഒരു ഈർക്കിൽ കഷണം കൊണ്ടോ കമ്പികൊണ്ടോ അപ്പത്തിന്റെ നടുക്കും മുകളിലും താഴെയും ഇടത്തും വലത്തുമായി കുരിശാകൃതിയിൽ അഞ്ചു കുത്തുകൾ കുത്തുന്നു. പിന്നെ ചട്ടുകത്തിന്റെ അപ്പമുള്ളവശം തീയിന്മേൽ കമഴ്ത്തിപ്പിടിച്ച് ചൂടാക്കുന്നു. ചൂട് എല്ലാ വശത്തും ഒരുപോലെ കിട്ടത്തക്കവണ്ണം ചട്ടുകം മറിച്ചും തിരിച്ചും പിടിക്കണം. അപ്പം കരിയാതെയും അപ്പത്തിന്റെ പുറം കട്ടിയാവാതെയും ശ്രദ്ധിക്കണം. ഏകദേശം അഞ്ചു മിനിട്ടിനുള്ളിൽ വെന്തു കിട്ടും. ചെറിയ ചട്ടുകംകൊണ്ട് കുത്തിഇളക്കി അത് വയ്ക്കുവാനുള്ള പാത്രത്തിൽ വച്ച് ചൂട് ആറുമ്പോൾ മൂടിവെയ്ക്കണം. അപ്പത്തിന്റെ അംശം വല്ലതും ചട്ടുകത്തിന്മേൽ പറ്റിയിരിക്കയാണെങ്കിൽ അത് ചെറിയ ചട്ടുകംകൊണ്ട് ചുരണ്ടി തീയിൽ ഇടണം. അതിനുശേഷം ചട്ടുകം കഴുകണം. കൂടുതൽ അപ്പം ഉണ്ടാക്കുവാൻ ഉണ്ടെങ്കിൽ എല്ലാം ചുട്ടെടുത്തിട്ട് ചട്ടുകം ഒടുക്കം കഴുകിയാൽ മതി.

കുർബ്ബാനയ്ക്ക് നല്ല വീഞ്ഞാണ് ഉപയോഗിക്കേണ്ടത്. വീഞ്ഞ് ഇല്ലാതെ വന്നാൽ കുറെ (ഉണങ്ങിയ) മുന്തരിങ്ങാ എടുത്ത് പൊടിയും കരടും കളഞ്ഞ് രണ്ടുമൂന്ന് പ്രാവശ്യം കഴുകി ഒരു സ്ഫടികപാത്രത്തിൽ ഇട്ട് മുന്തിരിങ്ങയുടെ നിരപ്പിന് വെള്ളവും ഒഴിച്ച് അടച്ച് ഉറുമ്പ് കയറാതെ അലമാരയിൽ വയ്ക്കണം. പിറ്റെ ദിവസം എടുത്ത് പിഴിഞ്ഞ് ഊറ്റി വൃത്തിയാക്കി എടുത്ത് കുപ്പിയിലെടുത്ത് സൂക്ഷിക്കണം. (ഈ ഗ്രന്ഥകാരന്റെ ഇടവകയിൽ ആറ് പതിറ്റാണ്ട് മുമ്പ് നടന്ന ഒരു സംഭവം ഓർമ്മയിൽ വരുന്നു. ഇടവകാംഗമായ ശെമ്മാശന്റെ വിവാഹം പ്രമാണിച്ച് കോട്ടയം വൈദികസെമിനാരിയിലെ യോഹന്നാൻ മല്പാനച്ചൻ വി. കുർബ്ബാനയ്ക്കായി എത്തിയപ്പോൾ വീഞ്ഞിന് പകരം 'സ്ക്വാഷ്' ആണ് ലഭിച്ചത്. ജാമാതാവ് മാർത്തോമ്മാ സഭയിലെ വൈദികനായിരുന്നതിനാൽ അദ്ദേഹം ആ സഭയിലെ പതിവനുസരിച്ച് ഉപയോഗിക്കുന്ന സ്ക്വാഷ് നൽകുന്നതാണ് ഉപയോഗിച്ച് വരുന്നതെന്ന് വികാരിയായ വല്യച്ചൻ സ്ക്വാഷിനെ ന്യായീകരിച്ചു. മേലാൽ ഇത് പാടില്ല എന്ന് മല്പാനച്ചൻ അതിനെ നിരോധിച്ചു. പിന്നീട് കൊച്ചിയുടെ മേൽപട്ടക്കാരനായിത്തീർന്ന യൂഹാനോൻ മാർ സേവേറിയോസ് ആണ് അന്ന് സ്ക്വാഷ് നിരോധിച്ച മല്പാൻ.)

കുഴച്ച് വയ്ക്കുമ്പോഴും അപ്പം ചുട്ടെടുക്കുമ്പോഴും ലൗകികങ്ങളോ അഭക്തിജനകങ്ങളോ ആയ സംസാരം ഉണ്ടാകാതിരിക്കുവാൻ കരുതണം. കർത്തൃപ്രാർത്ഥനയും 'ഏനോനോലഹമ്മോ ദ്ഹായെ...', 'കർത്താവരുളിചെയ്തു ഞാൻ ജീവന്റെ അപ്പം....' എന്ന പാട്ടും മൗനമായി ധ്യാനിച്ച് വേണം ഇതൊക്കെ ചെയ്യാൻ" (ശുശ്രൂഷാസംവിധാനം. പുറം 152-155).

ഓരോ ഇടവകയിലെയും കുർബാന അനുഭവിക്കുന്നവരുടെ സംഖ്യയുടെ അടിസ്ഥാനത്തിൽ അപ്പത്തിന്റെ വലിപ്പം വർദ്ധിപ്പിക്കുകയോ എണ്ണം കൂട്ടുകയോ ചെയ്യാം. തലേദിവസം കുഴച്ചുവയ്ക്കുമ്പോൾ ഈ ആവശ്യത്തിന്റെ അനുപാതത്തിൽ വേണം ഗോതമ്പ്പൊടി എടുക്കുവാൻ. ആദ്യകാലങ്ങളിൽ വി. കുർബ്ബാനയ്ക്ക് ഉപയോഗിക്കാനുള്ള അപ്പങ്ങൾ വിശ്വാസികൾ പള്ളിയിൽ കൊണ്ടുവന്ന് മദ്ബഹായുടെ മുമ്പിൽ അതിനായി സജ്ജീകരിച്ച പാത്രത്തിൽ നിക്ഷേപിക്കും. അതിൽനിന്ന് ആവശ്യത്തിനുള്ള അപ്പമോ അപ്പങ്ങളോ എടുത്ത് പട്ടക്കാരൻ കുർബ്ബാനയിൽ സമർപ്പിക്കുന്ന പതിവാണുണ്ടായിരുന്നത്. ബാക്കി അപ്പങ്ങൾ കുർബ്ബാന കഴിഞ്ഞ് പട്ടക്കാർ ബുർക്സായുടെ മേലുള്ള പ്രാർത്ഥന നടത്തി റൂശ്മാ ചെയ്ത് ജനങ്ങൾക്ക് ശുശ്രൂഷകർ മുഖേന വിതരണം ചെയ്യും. "നിങ്ങൾ പ്രാപിച്ച അനുഗ്രഹങ്ങളോടും യാത്രാഭക്ഷണത്തോടുംകൂടെ.." എന്ന് അന്ത്യയാത്രയയപ്പ് ആശീർവാദത്തിൽ പട്ടക്കാർ പരാമർശിക്കുന്നത് ഈ അപ്പത്തെ ഉദ്ദേശിച്ചാണ്. ഈ ശ്രേഷ്ഠമായ പതിവ് നിന്നുപോയി എങ്കിലും ആ പാരമ്പര്യം അനുസ്മരിപ്പിക്കുമാറ് ജനങ്ങൾക്ക് അനുഗ്രഹത്തിന്റെ

യാത്രാഭക്ഷണമായി തീരത്തക്കവണ്ണം ആരാധകരുടെ എണ്ണം കണക്കാക്കി ബുർക്ക്സാ നൽകത്തക്കവിധം ആവശ്യമായ അപ്പങ്ങൾ തയാറാക്കുവാൻ ശ്രദ്ധിക്കണം. ചില പള്ളികളിൽ 'ബുർക്സാ' നൽകാറില്ല. ഇത് ശരിയായ നടപടിയല്ല. ചെറുതായി അംശിച്ച് ബുർക്സായുടെ അപ്പം വിശ്വാസികൾക്ക് നൽകണം. ബുർക്സാ അപ്പത്തിന്മേൽ നടത്തുവാനുള്ള പ്രത്യേക പ്രാർത്ഥന കുർബ്ബാന തക്സായിലുണ്ട്. അത് ചൊല്ലി പട്ടക്കാരൻ വാഴ്ത്തിയ അപ്പം വേണം അദ്ദേഹത്തിന്റെ കല്പനപ്രകാരം വിതരണം ചെയ്യാൻ.

അപ്പമുണ്ടാക്കിക്കഴിഞ്ഞാൽ അച്ച് നന്നായി തുടച്ച് വക്കണം. എണ്ണയുടെ പഴയ അംശം അച്ചിൽ അവശേഷിപ്പിക്കാൻ പാടില്ല. പ്രഭാത നമസ്കാരം ആരംഭിക്കുന്നതിന് മുമ്പായി അപ്പങ്ങൾ ത്രോണോസിന്റെ വടക്ക് വശത്ത് ക്രമീകരിക്കണം. ആവശ്യത്തിന് വീഞ്ഞും വെള്ളവും പ്രത്യേക പാത്രങ്ങളിൽ അവിടെ സജ്ജീകരിക്കണം. പട്ടക്കാരൻ മദ്ബഹായിൽ പ്രവേശിച്ചശേഷം ഈവക സാമഗ്രികൾ സംഭരിച്ച് സമർപ്പിക്കുവാൻ ശുശ്രൂഷക്കാരൻ ഓടിനടക്കുന്നത് അഭംഗിയും അജാഗ്രതയും ആകയാൽ ഒഴിവാക്കണം. തിളപ്പിച്ചാറിയ വെള്ളം ആണ് സജ്ജമാക്കേണ്ടത്.

അതുപോലെ കുർബ്ബാനതക്സാ, ഏവൻഗേലിയോൻ പുസ്തകം എന്നിവയും നമസ്കാരപ്പുസ്തകം, പ്രുമിയോൻ പുസ്തകം, വേദപുസ്തകം എന്നിവയും തൽസ്ഥാനങ്ങളിൽ ഉണ്ട് എന്ന് പ്രഭാതനമസ്കാരത്തിന് മുമ്പായി ശുശ്രൂഷകൻ ഉറപ്പ് വരുത്തണം. പ്രഭാതനമസ്കാരത്തിന് കൗമ്മാ ആരംഭിക്കുന്നതിന് മുമ്പായി ശുശ്രൂഷക്കാർ അവരുടെ മുറിയിൽ വച്ചോ പള്ളിയകത്തു വച്ചോ ശുശ്രൂഷക്കുപ്പായം ധരിക്കണം. മദ്ബഹായിൽ പോയി ധരിക്കാനിടയാവരുത്. ശുശ്രൂഷക്കുപ്പായം ധരിക്കുന്നതിനു മുമ്പുള്ള പ്രാർത്ഥന ചൊല്ലി വേണം അത് ധരിക്കുവാൻ. പുതിയ ശുശ്രൂഷക്കുപ്പായം ആദ്യമായി ധരിക്കേണ്ടി വരുമ്പോൾ അത് പട്ടക്കാരനെ ഏൽപ്പിച്ച് കൂദാശ ചെയ്യണം. സാധാരണ ദർഗായിൽ കയറിനിന്ന് ധൂപാർപ്പണത്തിന് ശേഷം ത്രോണോസിന്മേൽ, പ്രത്യേക പ്രാർത്ഥനയ്ക്ക് ശേഷം "തെശ്ബുഹത്തോ ലീക്കോറോ.." ചൊല്ലി ആഘോഷിച്ചും മുദ്രണം ചെയ്തുമാണ് മദ്ബഹായിൽ ഉള്ള ശേഷം ഉപകരണങ്ങളെപ്പോലെ ശുശ്രൂഷക്കുപ്പായവും കൂദാശ ചെയ്യേണ്ടത്. ശുശ്രൂഷക്കുപ്പായം ധരിച്ചുകഴിഞ്ഞാൽ മദ്ബഹാ പ്രവേശനത്തിന്റെ പ്രാർത്ഥന ഓരോരുത്തരും ചൊല്ലി മദ്ബഹായുടെ തെക്കുവശത്തെ ഭിത്തി ചുംബിച്ചുകൊണ്ട് മദ്ബഹായിൽ പ്രവേശിച്ച് ത്രോണോസ് ചുംബിക്കുന്നതിന് മുമ്പുള്ള പ്രാർത്ഥന ചൊല്ലി ത്രോണോസിന്റെ നാലു കോണും ആദരവോടെ ചുംബിച്ച്, ഏവൻഗേലി മേശയെ ചുംബിച്ച് വടക്കുഭാഗത്തു കൂടെ താഴെ ഇറങ്ങണം. ഇറങ്ങിവന്നാൽ താഴെ മേൽപട്ടക്കാർ ഉണ്ടെങ്കിൽ അവ

രുടെയും പട്ടക്കാരുടെയും കൈ ചുംബിക്കണം. കൈ ചുംബിക്കുമ്പോൾ 'ബാറെക്മോർ' എന്ന് മൗനമായി പറയണം. കൈ ചുംബിക്കുന്നത് അനുഗ്രഹം സ്വീകരിക്കുന്നതിന്റെയും അനുവാദം സ്വീകരിക്കുന്നതിന്റെയും അടയാളമാണ്. ഒരിക്കൽ ഈ ക്രിയകൾ നടത്തിയാൽ പിന്നെ ആ ദിവസം മദ്ബഹായിൽ പ്രവേശിക്കുമ്പോൾ ഈ ക്രിയകൾ ആവർത്തിക്കേണ്ടതില്ല. ചിലർ നമസ്കാരത്തിന് മുമ്പ് മദ്ബഹായിൽ പ്രവേശിക്കാതെ കുർബ്ബാനാരംഭ സമയത്ത് മാത്രം മദ്ബഹായിൽ പ്രവേശിക്കാറുണ്ട്. അതും അനുവദനീയമാണ്. അപ്പോഴും മേൽപ്പറഞ്ഞ ക്രിയകൾ നടത്തണം. അങ്ങനെയുള്ളപ്പോൾ അവർക്ക് നമസ്കാരമേശയിൽ കർത്തവ്യങ്ങൾ ഒന്നും ചെയ്യാനില്ലാത്തതിനാൽ താഴെ ഇറങ്ങേണ്ടതില്ല.

പ്രഭാതനമസ്കാരത്തിന് ശുശ്രൂഷക്കുപ്പായമണിഞ്ഞ ശുശ്രൂഷകർ അഴിക്കകത്ത് നമസ്കാരമേശയ്ക്കു മുമ്പിൽ രണ്ട് അണികളായി ക്രമീകരിക്കപ്പെടണം. മൈക്ക് ഓരോ ഹൂദാകളിലും ഓരോന്ന് ആകാം. വൈദികന്റെ മൈക്ക് മേശമേൽ ക്രമീകരിക്കണം. മൈക്കിന്റെ ശബ്ദക്രമീകരണങ്ങളും മറ്റും നേരത്തെ നടത്തിയിരിക്കണം. നമസ്കാരത്തിന് മുമ്പായി ത്രോണോസിലെ വടക്കുഭാഗത്തെ തിരി കത്തിച്ച് മറ വലിക്കണം.

സങ്കീർത്തനങ്ങളുടെ ഒരു ഖണ്ഡിക നായകനും അടുത്ത ഖണ്ഡിക എല്ലാവരും കൂടി അർത്ഥഗ്രഹണക്ഷമതയോടെ ധൃതികൂടാതെ ചൊല്ലണം. 'ദൈവമേ സ്തുതി നിനക്ക് യോഗ്യമാകുന്നു ബാറെക്മോർ' എന്ന് എല്ലാവരും കൂടി ചൊല്ലണം. പട്ടക്കാരൻ ത്രിത്വസ്തുതി ചൊല്ലുമ്പോൾ റൂശ്മാ ചെയ്യുകയും എല്ലാവരും കുരിശ് വരയ്ക്കുകയും 'മെനഓലം' ചൊല്ലുകയും വേണം. പട്ടക്കാരൻ കുമ്പസാരം നടത്തുകയോ മറ്റോ ആണെങ്കിലും 'ബാറെക്മോർ' അതത് സ്ഥാനങ്ങളിൽ ചൊല്ലുകയും കുരിശ് വരക്കുകയും 'മെനഓലം' ചൊല്ലുകയും വേണം. പ്രുമിയോൻ, എത്രോ, ഏവൻഗേലിയോൻ, കുക്കിലിയോൻ ഈ സമയങ്ങളിൽ പട്ടക്കാരന്റെ നിയോഗപ്രകാരം ധൂപം അർപ്പിക്കാൻ ഒരുങ്ങിയിരിക്കണം.

ഉചിതമായ സമയത്ത് പട്ടക്കാരൻ 'ശുബ്ക്കോനോ' ചോദിച്ച് അനുതാപത്തിന്റെ ഒരുക്കശുശ്രൂഷക്കായി മദ്ബഹായിൽ പ്രവേശിക്കുന്നതിന് മുമ്പായി മദ്ബഹാ ശുശ്രൂഷയിൽ നല്ല പരിശീലനം സിദ്ധിച്ച ഒരു ശുശ്രൂഷകൻ മദ്ബഹായിൽ പ്രവേശിക്കണം. 'ശുബ്ക്കോനോ' കഴിഞ്ഞാൽ മദ്ബഹായ്ക്കു തിരശീലയിടണം. തിരശ്ശീല ഇടുന്നതിനും നീക്കുന്നതിനും പ്രതീകാത്മകമായ അർത്ഥങ്ങളുണ്ട്. ഒരുക്കശുശ്രൂഷാ സമയത്ത് മറ ഇടുന്നത് കർത്താവിന്റെ പ്രത്യക്ഷതയ്ക്കു മുമ്പുള്ള പഴയനിയമ കാലത്തെ സൂചിപ്പിക്കുന്നു. അത് പ്രവാചകന്മാരിലൂടെ ഭാഗികമായി മാത്രം ദൈവിക വെളിപാടുകൾ ലഭിച്ച കാലം. നിഴലായ മൃഗബലി, അഹറോന്യ പൗരോഹിത്യം മുതലായവയുടെ അപൂർണ്ണ വെളിപാടുകളെ അത് അർത്ഥമാക്കുന്നു.

പ്രഭാതനമസ്കാരത്തിലെ ചില സങ്കീർത്തനങ്ങൾ പാതിരാത്രിയിലെ നമസ്കാരത്തിൽ ചൊല്ലിയിട്ടുണ്ടെങ്കിൽ അവ ആവർത്തിക്കേണ്ടതില്ല. സങ്കീർത്തനഭാഗങ്ങൾ വിട്ടുകളഞ്ഞ് ഗാനങ്ങൾ മാത്രം ചൊല്ലുന്ന സമ്പ്ര ദായം ചില സ്ഥലങ്ങളിൽ ചില അവസരങ്ങളിൽ കാണുന്നത് പ്രോത്സാ ഹിപ്പിക്കാവുന്നതല്ല. സമയം പോരെങ്കിൽ പ്രഭാത നമസ്ക്കാരം രാത്രി പ്രാർത്ഥനയോടു ചേർത്ത് നടത്തുകയും കുർബ്ബാനയ്ക്ക് മുമ്പ് മൂന്നാം മണി നമസ്ക്കാരം മുതൽ നടത്തുകയുമാണ് വേണ്ടത്. അപ്പോൾ സമയ പ്രശ്നം ഉദിക്കുകയില്ല. നമസ്കാരം എത്ര തന്നെ വികൃതമാക്കിയാലും ചോദിക്കാനാളില്ല എന്ന് വരുന്നത് അരാജകത്വത്തിന്റെ ലക്ഷണമാണ്.

ചിലർ ചിന്തിക്കുന്നതുപോലെ സ്ലീബാ നമസ്ക്കാരം, ക്യംതാ നമ സ്കാരം എന്നിങ്ങനെ രണ്ട് നമസ്കാരങ്ങൾ സഭയിലില്ല. ഞായറാഴ്ച കളിൽ ക്യംതാ നമസ്ക്കാരം ഉപയോഗിക്കുന്നതാണ് അഭികാമ്യം. ഞായ റാഴ്ചയുടെ പൊതുവിഷയമാണ് ക്യംതാ നമസ്കാരത്തിൽ ഉൾപ്പെടുത്തി യിട്ടുള്ളത്. ഞായറാഴ്ച അല്ലാതെ മറ്റു ദിവസങ്ങളിൽ വരുന്ന പെരുനാ ളുകൾക്ക് ഉപയോഗിക്കുവാൻ മൂലഭാഷയിൽ സമ്പന്നമായ ആരാധനാ ക്രമങ്ങളുണ്ട്. പെങ്കീസാ നമസ്കാരം എന്നാണ് അതിന്റെ പേര്. പെങ്കീസാ നമസ്കാരത്തിന്റെ ഘടനാശൈലി ക്യംതാ നമസ്കാരത്തിൽ കാണാം. നാം ചൊല്ലുന്ന ക്യംതാനമസ്കാരം പെങ്കീസാ ക്രമത്തിൽ ഉയി ർപ്പ് ഞായറാഴ്ചയിലെ നമസ്കാരം തന്നെയാണ്. മറ്റ് ഞായറാഴ്ച കൾക്കുള്ള പ്രത്യേക നമസ്ക്കാരം മലയാളത്തിൽ ലഭ്യമായിട്ടില്ലാത്ത തിനാൽ ഞായറാഴ്ചയുടെ പൊതു വിഷയമായ 'ഉയിർപ്പ്', വ്യാഖ്യാനി ക്കുന്ന ക്യംതാനമസ്ക്കാരം തന്നെയാണ് ചൊല്ലേണ്ടത്. ഞായറാഴ്ച ഒഴി ച്ചുള്ള പെരുന്നാൾ ദിവസങ്ങളിൽ ഉയിർപ്പിന്റെ വിഷയം അപ്രസക്തമാ കയാൽ ആ ദിവസങ്ങളിൽ ചൊല്ലുവാൻ ശ്ഹീമാ നമസ്ക്കാരത്തിലെ ബുധനാഴ്ച നമസ്ക്കാരം എടുത്ത് അതിന് പെങ്കീസാ നമസ്ക്കാരത്തിന്റെ ചില രൂപങ്ങൾ നൽകി മലങ്കരസഭയിൽ 1950-കളിൽ മാത്യൂസ് മാർ അത്താനാസ്യോസ് (പിന്നീട് മാത്യൂസ് പ്രഥമൻ കാതോലിക്കാ) വൈദിക സെമിനാരിയിൽ പ്രിൻസിപ്പൽ ആയിരിക്കേ, സംവിധാനം ചെയ്തതാണ് 'സ്ലീബാ നമസ്കാരം." അത് ഞായറാഴ്ചകളിൽ ഉപയോഗിക്കുന്നതിന് ഒരു സാംഗത്യവുമില്ല. ഇടദിവസങ്ങളിൽ തന്നെ പെങ്കീസാ നമസ്ക്കാരം മലയാളത്തിൽ വിവർത്തനം ചെയ്യുന്നതുവരെ ഉപയോഗിക്കാനായിട്ടാണ് അവ ഉദ്ദേശിക്കപ്പെട്ടിരുന്നത്. എന്നാൽ പെങ്കീസായുടെ വിവർത്തനം ശ്രമ സാദ്ധ്യമായതിനാൽ ചുമതലപ്പെട്ടവർ അത് ചെയ്യാതിരിക്കുന്നു. പകരം മുടന്തുകാലുമായി 'സ്ലീബാ നമസ്കാരം' സർവോത്ക്കർഷേണ വിരാജി ക്കുന്നു. നമ്മുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് ഈവക വിഷയങ്ങൾ ചർച്ച ചെയ്യുവാൻ സമയം കണ്ടെത്തുന്നുണ്ടോ ആവോ?

പാട്ടുകൾ ചൊല്ലുമ്പോൾ ബാറെക്മോർ-ശുബഹോ-മെനഗാലം... ഇവയ്ക്ക് ഒരു ക്രമീകൃത ബന്ധമുണ്ട്. ആദ്യത്തേത് അനുഗ്രഹാഭ്യർത്ഥന. രണ്ടാമത്തേത് അനുഗ്രഹദാനം. മൂന്നാമത്തേത് അതിനുള്ള പ്രതിവാക്യം. 'ശുബഹോ' ചൊല്ലാൻ പട്ടക്കാരന്റെ സാന്നിധ്യം ഇല്ലാത്തപ്പോൾ 'ബാറെക്മോർ' എന്ന ഭാഗം തുടങ്ങിയവ ചൊല്ലേണ്ടതില്ല എന്ന് ചില മല്പാന്മാർ നിർദ്ദേശിച്ചിട്ടുള്ളത് സൂക്ഷ്മവിചിന്തനത്തിൽ ശരിയല്ല. പല ഗാനങ്ങളുടെയും (ഉദാഹരണം: കൂക്കോയോ, ലോക്മൊറിയോ കോറേനാർ തുടങ്ങിയവ) ഇടക്കണ്ണി എന്ന നിലയിൽ ബാറെക്മോർ - ശുബഹോ - മെനഗാലം എന്നിവകൾക്ക് പ്രസക്തി ഉണ്ട്. അവ കൃത്യമായി ചൊല്ലിയില്ലെങ്കിൽ നിർദ്ദിഷ്ട രാഗത്തിൽ അടുത്ത പാദം ചൊല്ലുവാൻ ക്ലേശിക്കേണ്ടതായി വരാം. ഗാനങ്ങൾ അതത് ദിവസത്തെ രാഗത്തിൽ ചൊല്ലുന്ന പാരമ്പര്യവും സൗകര്യവും അന്യം നില്ക്കുന്നതിനാലാണ് ഇത്തരം ഉപരിപ്ലവമായ നിർദ്ദേശങ്ങൾ ചിലർ രേഖപ്പെടുത്തുവാൻ ധൈര്യപ്പെടുന്നത്.

(ആരാധനയിൽ നമുക്ക് അറിയാൻ പാടില്ലാത്തതും വ്യാഖ്യാനിക്കാൻ അറിയാത്തതുമായ പല ഘടകങ്ങൾ ഉണ്ട്. പലതിനും മൂലഭാഷയിൽ വ്യാഖ്യാനങ്ങൾ കിടപ്പുണ്ട്. അവയൊന്നും പഠിക്കുവാനുള്ള 'ടൂൾസ്' അനേകർക്കും കരസ്ഥമാക്കുവാൻ കഴിയുന്നില്ല. പലരും അതിന് മെനക്കെടുന്നുമില്ല. പകരം തങ്ങൾക്ക് അടിസ്ഥാനം കണ്ടുപിടിക്കാനാവാത്ത കാര്യങ്ങൾ അനാവശ്യവും അപ്രസക്തവും എന്ന് കരുതി അവയെ നിഷേധിക്കുന്നതും അവയ്ക്കെതിരെ നിഷ്കളങ്കരായ വരുംതലമുറയെ അധ്യാപനം നടത്തുന്നതും ഉപരിപ്ലവങ്ങളായ സമീപനങ്ങളാണെന്ന് നാം തിരിച്ചറിയേണ്ടിയിരിക്കുന്നു.)

തൂയോബോയ്ക്കായി മദ്ബഹായിൽ പ്രവേശിച്ച വൈദികന് കൈ കഴുകാൻ വെള്ളവും പാത്രവും ടവലും മദ്ബഹായിലെ ശുശ്രൂഷകൻ നൽകണം. പട്ടക്കാരൻ അപ്പവീഞ്ഞുകൾ ഒരുക്കുമ്പോൾ സഹായിയായി ശുശ്രൂഷകൻ വടക്കുവശത്ത് ത്രോണോസിൽ ശ്രദ്ധ പതിപ്പിച്ച് ജാഗ്രതയോടെ നില്ക്കണം. ദർഗായിൽ ആവശ്യത്തിന് വെളിച്ചവും കാറ്റും ലഭിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം. അപ്പവീഞ്ഞുകൾ ക്രമീകരിച്ചാൽ ബാക്കിയുള്ള അപ്പവും വീഞ്ഞുകുപ്പിയും മറ്റും ത്രോണോസിൽ നിന്ന് മാറ്റിവയ്ക്കണം. പട്ടക്കാരൻ അംശവസ്ത്രം ധരിക്കുമ്പോഴേക്കും കാപ്പാക്കെട്ട് തുറന്നുവയ്ക്കണം. പട്ടക്കാരന്റെ പുറംകുപ്പായം അഴിച്ചു മാറ്റുന്നത് സ്വീകരിച്ച് മാറ്റിവയ്ക്കണം. അതിനുശേഷം ശുശ്രൂഷക്കുപ്പായം, ഹയ്മനീഖാ, ഇടക്കെട്ട്, ഇടത്തേ കൈയുറ, വലത്തേകൈയുറയും തൂവാലയും കാപ്പയും അതതിന്റെ ക്രമത്തിൽ റൂശ്മാ ചെയ്തു ധരിക്കുവാൻ സഹായിക്കണം. ഓരോന്നും രണ്ടു കൈകളിലെടുത്ത് റൂശ്മാ ചെയ്യാൻ സമർപ്പിക്കുകയും ധരിക്കുവാൻ സഹായിക്കുകയും വേണം. ഇടക്കെട്ട്

കെട്ടുന്നതിനും കാപ്പ അണിയുന്നതിനും പ്രത്യേക സഹായം ആവശ്യമാണ്. അംശവസ്ത്രധാരണം കഴിഞ്ഞാൽ തൂയോബോയുടെ അടുത്ത ഘട്ടം ആരംഭിക്കുകയായി. അതത് ദിവസം കുർബ്ബാനയിൽ ഓർക്കപ്പെടേണ്ട പേരുകൾ അടങ്ങിയ ലിസ്റ്റോ പുസ്തകമോ ശുശ്രൂഷക്കാരൻ ഓഫീസിൽ നിന്നോ ബന്ധപ്പെട്ട സ്ഥലത്തു നിന്നോ ശേഖരിച്ച് ത്രോണോസിൽ തെക്കുഭാഗത്ത് സമർപ്പിക്കണം.

ഇത് കഴിഞ്ഞ് ധൂപക്കുറ്റിയിലേക്ക് ശ്രദ്ധ തിരിയണം. ജ്വലിച്ചു നില്ക്കുന്ന കനലുകൾക്കു മീതേ കത്താത്ത ചിരട്ടക്കരി ചിലർ അടുക്കി വയ്ക്കുന്നത് കണ്ടിട്ടുണ്ട്. കുന്തുരുക്കം വീണ് കനലുകൾ കെട്ടുപോകാതിരിക്കാനാണ് തന്ത്രശാലികളായ ചില ശുശ്രൂഷകർ അപ്രകാരം ചെയ്യുന്നത്. ജ്വലിച്ചുനില്ക്കുന്ന കനലുകൾക്ക് മീതേ കുന്തുരുക്കം പതിച്ചാലേ സുഗന്ധവാസന പുറപ്പെടുകയുള്ളു. സുഗന്ധം വീശുവാനാണ് നാം കുന്തുരുക്കം ഇടുന്നത്. കത്താത്ത ചിരട്ടക്കരിക്ക് മേൽ കുന്തുരുക്കം വീണാൽ ഒരുതരം കരിമണമേ വരികയുള്ളു. ആ പുകയിൽ കരിയുടെ അംശം കൂടുതലായിരിക്കും. വിശുദ്ധ സ്ഥലങ്ങൾ കരിപിടിക്കുവാനും ദുർഗന്ധം വീശുവാനും ശ്വാസം മുട്ടിക്കുവാനുമേ അവ ഉതകൂ. ഇതിനിടയാക്കരുത്. കുന്തുരുക്കം പതിക്കുന്നത് ജ്വലിക്കുന്ന ധൂപക്കുറ്റിയിലേക്കാണെന്ന് ശുശ്രൂഷക്കാരൻ ഉറപ്പുവരുത്തണം. ധൂപക്കുറ്റിയിൽ മുക്കാൽ ഭാഗം ജ്വലിക്കുന്ന കനൽ ഉണ്ടായാൽ മതി. അതുപോലെ കുന്തുരുക്ക പാത്രത്തിലെ കട്ടപിടിച്ച കുന്തുരുക്കം ഉണ്ടെങ്കിൽ അവ നേരത്തെ അടർത്തി ചെറിയ കഷണങ്ങൾ ആക്കണം. നല്ല പവിഴ നിറമുള്ള കുന്തുരുക്കമണികൾ ആണ് ഉത്തമം. അവ പതിച്ചാൽ ധൂപക്കുറ്റിയിലെ തീ കെടുകയില്ല. അവ ഉരുകി ഒലിക്കുന്നതിന് പകരം പുകഞ്ഞ് തീരുകയാണ് ചെയ്യുന്നത്. കുന്തുരുക്ക പാത്രത്തിൽ സ്പൂണിൽ കുന്തുരുക്കം നിറച്ച രീതിയിൽ വേണം പട്ടക്കാരന് സമർപ്പിക്കുവാൻ. കുന്തുരുക്കം ഇടുന്ന ക്രിയ സുഗമമാക്കാൻ ഇതു സഹായിക്കുന്നു. പട്ടക്കാരൻ നിർദ്ദിഷ്ട പ്രാർത്ഥനകളോടെ ത്രോണോസിലെ ക്രിയകൾ അവസാനിപ്പിച്ചാൽ പട്ടക്കാരന്റെ കൈ ചുംബിച്ച് ധൂപം വാങ്ങി വച്ച് വീണ്ടും അവയിൽ ആവശ്യമെങ്കിൽ കരിയിട്ട് ജ്വലിപ്പിക്കണം.

പ്രഭാത നമസ്കാരത്തിന്റെ ഏവൻഗേലിയോൻ കഴിഞ്ഞുള്ള എല്ലാ ഗാനങ്ങളും അതത് ദിവസത്തെ രാഗത്തിൽ ആണ് ചൊല്ലേണ്ടത്. രാഗം പരിശീലിച്ച ഒരാൾ അതിന് നേതൃത്വം നല്കണം. പ്രഭാതത്തിന്റെ സമാപന കൗമ്മാ ഗാനമായി ചൊല്ലുമ്പോൾ 'ഹാലേലുയ്യാ' ചേർത്തു ചൊല്ലണം. അതതു ദിവസത്തെ രാഗത്തിൽ ഇത് ചൊല്ലുമ്പോൾ കൗമ്മായിലെ ഒടുവിലത്തെ വരി രാഗത്തിനനുസൃതമായി ക്രമപ്പെടുത്തുവാൻ 'ശുദ്ധൻ നീ മൃതിഹീനാ ക്രൂശേറ്റു വീണ്ടവനേ' എന്നാണ് പഴയ പുസ്ത

കങ്ങളിൽ അച്ചടിച്ചിരിക്കുന്നത്. സുറിയാനിയിലും കാദീശത്ത് ലോമോയൂസോ ദെസ്ത്ലേഫ്ത് വഫറക്ത്ലാൻ' എന്ന് മല്പാന്മാർ ചൊല്ലിയിരുന്നു. ഇപ്പോഴത്തെ പുസ്തകത്തിൽ കിടക്കുന്ന രൂപത്തിലാണെങ്കിൽ അതത് ദിവസത്തെ നിർദ്ദിഷ്ട രാഗത്തിൽ ചൊല്ലുക പ്രയാസമാണ്. പഴയ വരികൾ പുനഃസ്ഥാപിക്കുകയാണ് കരണീയം.

പ്രഭാതത്തിലെ യാക്കോബിന്റെ ബോവൂസോ കഴിഞ്ഞ് കാദീശാത്താ ലോഹോ രാഗത്തിൽ ചൊല്ലാനാണ് ഇടയിലുള്ള പ്രഭാതസ്തുതിപ്പ് (കർത്താവിനെ സ്തോത്രം ചെയ്യുന്നതും... ഇത്യാദി) ഒഴിവാക്കുന്നത്. കൗമ്മാ രാഗത്തിൽ ചൊല്ലുന്നില്ലെങ്കിൽ പ്രഭാത സ്തുതിപ്പ് ചൊല്ലിയതിന് ശേഷമേ പ്രഭാതത്തിന്റെ സമാപന കൗമ്മാ ചൊല്ലാവൂ (അതുപോലെ സന്ധ്യാ പ്രാർത്ഥനയിലും 'കാദീശാത്താലോഹോ'യ്ക്ക് മുമ്പ് 'മോറാനേശുമശീഹാ' എന്ന പ്രാർത്ഥനയുണ്ട്. സന്ധ്യയുടെ കാദീശാത്താലോഹോ രാഗത്തിൽ ചൊല്ലുന്നില്ലെങ്കിൽ ഈ പ്രാർത്ഥന ചൊല്ലിയിട്ടു വേണം സന്ധ്യയുടെ സമാപന കൗമ്മാ ചൊല്ലുവാൻ.).

രണ്ടു യാമങ്ങളിലെ നമസ്കാരങ്ങൾ ഒരുമിച്ചു ചൊല്ലുമ്പോൾ ആദ്യത്തെ യാമത്തിന്റെ സമാപന കൗമ്മായും അടുത്ത യാമത്തിന്റെ പ്രാരംഭ കൗമ്മായും ഉണ്ട്. ഇതിൽ ഒന്ന് വിട്ടുകളയാമെന്ന ഒരു തെറ്റിദ്ധാരണ പ്രചരിച്ചിട്ടുണ്ട്. ഇത് ശരിയല്ല.

മൂന്നാം മണി നമസ്കാരം ആരംഭിക്കുമ്പോൾ മണി അടിക്കുന്ന പതിവ് ചില സ്ഥലങ്ങളിൽ ഉണ്ട്. പ്രാദേശികശൈലിയിൽ ആയത് നിർവഹിക്കണം. ആളുകൾ അധികം ഇല്ലെന്ന് കരുതി നമസ്കാരം വല്ല വിധവും കഴിച്ചുകൂട്ടുന്ന കുറുക്കുവിദ്യകൾ ഒന്നും കാട്ടരുത്. സമയനിഷ്ഠ പാലിക്കേണ്ടതുള്ളതിനാൽ ഗാനങ്ങളുടെ ചൊല്ലൽവേഗം നിശ്ചയിക്കുന്നതിന് സമയനിഷ്ഠയും പരിഗണിക്കണം. പ്രധാന ശുശ്രൂഷകൻ എന്ന നിലയിൽ ഒരാളെ 'റീശ്' ആയി വികാരി നിയമിക്കുന്നത് അഭിലഷണീയമാണ്. ഓരോ ശുശ്രൂഷകനും ഉള്ള ചുമതലകൾ റീശ് വിഭജിച്ച് കൊടുക്കണം.

ആറാം മണിയുടെ കോലോകൾ ചൊല്ലുമ്പോൾ പഴയനിയമ ഭാഗങ്ങൾ വായിക്കുവാൻ ചുമതലപ്പെട്ട ആൾ മദ്ബഹായിൽ പ്രവേശിച്ച് ത്രോണോസും കാർമ്മികന്റെ വലതുകരവും ചുംബിച്ച് (വലതുകരം ലഭ്യമല്ലെങ്കിൽ അതിന് പകരം കാപ്പാ ചുംബിച്ചാലും മതിയാകും) വടക്കുവശത്തു കൂടി ഇറങ്ങണം. ബാലായിയുടെ അപേക്ഷ കഴിഞ്ഞാൽ സൂമ്മോറോ ('നീതിമാന്മാരുടെ കൂടാരത്തിൽ'.. ഇത്യാദി) ചൊല്ലണം. ദനഹാ, ഓശാന, ഉയിർപ്പ്, പെന്തിക്കോസ്തി തുടങ്ങി പ്രത്യേക ശുശ്രൂഷാക്രമങ്ങളിലെ വായനകൾക്ക് അതത് ശുശ്രൂഷയ്ക്ക് അനുയോജ്യമായ സൂമോറോകൾ ഉള്ളതു പാടണം. അപ്പോൾ 'നീതിമാന്മാരുടെ കൂടാര

ത്തിൽ'.. ഇത്യാദി സൂമ്മോറോ ചൊല്ലേണ്ടതില്ല. നമസ്കാരമേശയുടെ വടക്കുഭാഗത്ത് നിന്നുകൊണ്ട് വായിക്കണം. പഴയനിയമഭാഗങ്ങൾ വായിക്കുമ്പോൾ ശുശ്രൂഷക്കാർ ഉൾപ്പെടെ എല്ലാവർക്കും ഇരിക്കാവുന്നതാണ്. മോശയുടെ പുസ്തകങ്ങൾ വായിക്കുമ്പോൾ ദീർഘദർശിമാരിൽ തലവനായ മോശയുടെ (ഒന്നാം) പുസ്തകത്തിൽ നിന്നും ബാറെക്മോർ എന്ന് പറയണം. ജ്ഞാനിയായ ശലോമോൻ, രാജാവും നിബിയുമായ ദാവീദ്, മഹത്വമുള്ള ഏശായ എന്നിങ്ങനെ സഭ നൽകിയ ഉചിതമായ വിശേഷണങ്ങൾ യഥാസ്ഥാനത്ത് ഉപയോഗിക്കണം.

വായനകൾ നേരത്തേ വായിച്ച് പരിചിതമാക്കണം. കേൾവിക്കാരുടെ കൈയിൽ പുസ്തകമില്ലാത്തതിനാൽ ആ കേൾവി കൊണ്ട് മാത്രം ആശയം ഗ്രഹിക്കുവാൻ കഴിയുമാറ് സ്പഷ്ടമായി വായിക്കണം. സാധാരണയായി മൂന്നു വേദഭാഗങ്ങൾ വായിച്ചാൽ മതിയാകും. ഇക്കാര്യത്തിൽ കാർമ്മികന്റെ വിവേചന സ്വാതന്ത്ര്യം പ്രയോജനപ്പെടുത്തണം. ആണ്ടുതക്സാ ദിനങ്ങളിൽ അതത് ശുശ്രൂഷകൾക്ക് മുമ്പായി പഴയനിയമ വേദഭാഗങ്ങൾ വായിക്കാനുള്ളതു കൊണ്ടും ചിലപ്പോഴെങ്കിലും അവ നേരത്തെ വായിച്ച ഭാഗങ്ങളുടെ ആവർത്തനമാകാൻ ഇടയുള്ളതിനാലും അങ്ങനെയുള്ള സന്ദർഭങ്ങളിൽ പഴയനിയമ വായന ചുരുക്കിയാലും ഒഴിവാക്കിയാലും തകരാറില്ല. ഇക്കാര്യങ്ങൾക്ക് പട്ടക്കാരന്റെ വിവേചനാധികാരമാണ് പ്രമാണം. വായനകൾ ഒന്നിലധികം പേർക്ക് നടത്താം.

പ്രായമുള്ളവർക്കോ രോഗികൾക്കോ ഇരിക്കാനായി ഏതാനും ഇരിപ്പിടങ്ങൾ ഉണ്ടായിരിക്കുന്നത് അഭിലഷണീയമാണ്. എന്നാൽ ആയത് പള്ളിയുടെ വശങ്ങളിൽ ചുമരിനോട് ചേർന്നോ പടിഞ്ഞാറെ അറ്റത്തോ ആയിരിക്കാൻ ശ്രദ്ധിക്കണം. സാധാരണഗതിയിൽ ഇരിക്കാൻ അനുവാദമുള്ള സമയങ്ങളിൽ മാത്രമേ നിലത്തായാലും ഇരിപ്പിടങ്ങളിലായാലും ഇരിക്കാവൂ. തീരെ നില്ക്കാൻ ആരോഗ്യമില്ലാത്തവർ മാത്രം പടിഞ്ഞാറുവശത്തുള്ള ഇരിപ്പിടങ്ങളിൽ ഇരിക്കാം. പട്ടക്കാർ ഇക്കാര്യത്തിൽ ആവശ്യമായ നിർദ്ദേശങ്ങൾ നൽകിയിരിക്കണം.

വി. കുർബ്ബാനാനുഭവം നമ്മുടെ പള്ളികളിൽ തലവേദന സൃഷ്ടിക്കുന്ന അവസ്ഥയിലായിട്ടുണ്ട്. കഴിയുമെങ്കിൽ കുമ്പസാരം നടത്തിയിട്ടേ കുർബ്ബാന അനുഭവിക്കാവൂ. പ്രാർത്ഥനകളും മൗദ്യോനൂസോ പ്രാർത്ഥനയും അനുതാപ സങ്കീർത്തനവും ചൊല്ലി പട്ടക്കാരന് സൗകര്യമുള്ള സമയം അന്വേഷിച്ചറിഞ്ഞ് വേണം കുമ്പസാരസമയം ക്രമീകരിക്കാൻ. തലേദിവസം സന്ധ്യാനമസ്കാരം തുടങ്ങുന്നതിന് മുമ്പ് കുമ്പസാരം അവസാനിപ്പിച്ചിരിക്കണം. പതിവായി കുമ്പസാരിക്കുന്നവർ, പ്രത്യേകം പാപങ്ങൾ ഏറ്റു പറയാനില്ലാത്തവർ തുടങ്ങിയവർ പ്രാർത്ഥനയും മൗദ്യോനൂസോ പ്രാർത്ഥനയും അനുതാപ സങ്കീർത്തനങ്ങളും പൂർത്തിയാക്കി

'ഹൂസോയോ' പ്രാപിച്ച് അത്യാവശ്യഘട്ടങ്ങളിൽ വി. കുർബ്ബാന അനുഭവിക്കാം. ഇത് ഒരു ശീലമോ പതിവോ ആക്കിയാൽ ആ കൂദാശകൾ ലാഘവപ്പെടാം. മതിയായ ഒരുക്കങ്ങളൊന്നുമില്ലാതെ കുർബ്ബാനയുടെ പഴയനിയമ വായന കഴിയുമ്പോഴേക്ക് ആളുകൾ വിയർത്തൊലിച്ച് ഹൂസോയോ പ്രാപിക്കാൻ ബദ്ധപ്പെട്ടു വരുന്നതും വി. കുർബ്ബാനാർപ്പണത്തിനായി മദ്ബഹായിൽ പ്രവേശിച്ച പട്ടക്കാരൻ താഴെ ഇറങ്ങി വന്ന് ഹൂസോയോ കൊടുക്കുന്ന 'ജോലി' ചെയ്യുന്നതും കണ്ടിട്ടുണ്ട്. ഇത് നിർബന്ധമായും ഒഴിവാക്കണം. ഹൂസോയോ പ്രാപിക്കാനുള്ളവർ സന്ധ്യാനമസ്കാരത്തിന് ഹാജരാവുകയും നമസ്കാരം കഴിഞ്ഞ് ഹൂസോയോ സ്വീകരിക്കുകയും വേണം. വി. കുർബ്ബാനാനുഭവം നല്ലതു തന്നെ. എന്നാൽ അത് 'ശിക്ഷയ്ക്കോ പ്രതികാരത്തിനോ കാരണമാകാതെ രക്ഷയ്ക്കും പുണ്യ'ത്തിനുമായി തീരേണ്ടതെന്ന് അനുഭവിക്കുന്നവരും നൽകുന്നവരും ഓർക്കേണ്ടതാണ്. പ്രഭാത നമസ്കാരത്തിന് മുമ്പുള്ള കുമ്പസാരവും കുർബ്ബാനയ്ക്കു മുമ്പുള്ള ഹൂസോയോ നൽകലും പലപ്പോഴും വി. കുർബ്ബാന ആരംഭിക്കാനുള്ള സമയം തെറ്റുവാൻ ഇടവരുത്തുന്നു എന്ന് ഓർക്കണം. സമയ നിഷ്ഠ പാലിക്കുവാൻ കൂദാശ വെട്ടിച്ചുരുക്കുകയല്ല ആവശ്യത്തിന് സമയമെടുത്ത് അവ നിർവഹിക്കുവാനുള്ള സമയം ക്രമീകരിക്കുകയാണാവശ്യം. കുമ്പസാരത്തിൽ പലപ്പോഴും കൗൺസിലിംഗ് വേണ്ടി വരാവുന്നതാകയാൽ അതൊരു കാരണവശാലും കുർബ്ബാനയോടു അനുബന്ധിച്ച് ആയിക്കൂടാ.

കുമ്പസാര പിതാവിന് പടിഞ്ഞാറോട്ട് തിരിഞ്ഞിരിക്കുവാൻ ഒരു കസേരയും അനുതാപിക്ക് കിഴക്കോട്ട് തിരിഞ്ഞ് മുട്ടുകുത്തി നില്ക്കുവാൻ ആവശ്യമായ ഒരു സ്റ്റാണ്ടും പല പള്ളികളിലും ക്രമീകരിച്ചിട്ടുള്ളത് അനുകരണാർഹമാണ്. മേല്പട്ടക്കാർ ഈവക കാര്യത്തിൽ ആവശ്യമായ പ്രബോധനം നൽകുവാൻ ദേവാലയ സന്ദർശനവേളയിൽ ശ്രദ്ധിക്കേണ്ടതല്ലേ?

പഴയനിയമ വായന കഴിഞ്ഞാൽ മൂന്നാം മണി പ്രാദേശിക ശൈലിയിൽ അടിച്ച് ശുശ്രൂഷകർ ഓരോരുത്തരായി മദ്ബഹായിൽ പ്രവേശിക്കാം. മദ്ബഹാ പ്രവേശനം നേരത്തെ പ്രാർത്ഥനാപൂർവ്വം നടത്തിയില്ലെങ്കിൽ ഇപ്പോൾ അത് ധ്യാനപൂർവ്വം ചൊല്ലിയശേഷം തെക്കുവശത്തുകൂടി മദ്ബഹാ വാതിൽ ചുംബിച്ച് അകത്ത് പ്രവേശിച്ച് നിർദ്ദിഷ്ഠ സ്ഥാനങ്ങളിൽ നിലയുറപ്പിക്കുന്നു. രണ്ടു വശങ്ങളിലും തുല്യ സംഖ്യ ആകുന്നത് കൊള്ളാം. വടക്കുവശത്ത് ശ്ലീഹാ വായിക്കുന്ന ആൾ, മറുവഹസാ പിടിക്കുന്ന ആൾ, തിരി പിടിക്കുന്ന ആൾ, ഇവരൊക്കെ വടക്കുവശത്തും തെക്കുവശത്ത് ചുമതല നിർവഹിക്കാനുള്ളവർ തെക്കുവശത്തും നിന്നാൽ അനാവശ്യമായി കുറെ നടത്തങ്ങൾ ഒഴിവാക്കാം. എല്ലാവരുടെ

കൈയിലും കുർബ്ബാനക്രമം ഉണ്ടായിരിക്കണം. അത് നോക്കി ചൊല്ലു കയും വായിക്കുകയും വേണം. തെക്കും വടക്കുമായി രണ്ട് മൈക്രോ ഫോൺ സ്റ്റാന്റിൽ ഉറപ്പിക്കണം. ഓരോരുത്തന്റെ കൈയിലും മൈക്രോ ഫോൺ ആവശ്യമില്ല. പാട്ടു പാടുമ്പോൾ ലീഡറും വായന നടത്തുമ്പോൾ വായനക്കാരനും മൈക്കിന് മുമ്പിലേക്ക് നീങ്ങിനിന്നാൽ മതി. ഓരോ വായ നയും നടത്തുമ്പോൾ ശബ്ദ നിയന്ത്രണം ക്രമീകരിക്കുവാൻ ചിലർ ഓടി നടക്കുന്നത് കണ്ടിട്ടുണ്ട്. അത് ആവശ്യമില്ല. ആദ്യമേ ടെസ്റ്റ് ചെയ്തു ശബ്ദക്രമീകരണം നടത്തിയാൽ മതിയാകും. ഒരു ഗാനമേളയുടെ കൃത്യ തയിൽ ശബ്ദക്രമീകരണം മദ്ബഹായിൽ ആവശ്യമില്ല. വശങ്ങളിൽ ത്രോണോസുകൾ ഉണ്ടെങ്കിൽ അവയുടെ കിഴക്കുവശത്ത് നില്ക്കുവാൻ ശ്രമിക്കരുത്. ത്രോണോസ് ദൈവ സിംഹാസനമാകയാൽ അതിന്റെ മുമ്പി ലുള്ള നില്പ് ഒഴിവാക്കാൻ ശ്രമിക്കണം. കാർമ്മികന് കാറ്റും വെളിച്ചവും തടയുന്ന രീതിയിലും ദേവാലയത്തിൽ നില്ക്കുന്നവർക്ക് കാഴ്ച തടസ പ്പെടുത്തുന്ന രീതിയിലും നില്ക്കാതിരിക്കാൻ ശ്രദ്ധ വേണം.

(തൂയോബോ അവസാനിക്കാൻ ഉള്ള സമയം കണക്കാക്കി പാട്ടിന്റെ വേഗതയും മറ്റും ക്രമീകരിക്കണം. വേഗത്തിൽ ചൊല്ലി ഓരോ പാട്ടും ആവർത്തിക്കാൻ ഇടയാവാറുണ്ട്. സമയം കുറച്ചേ ഉള്ളുവെങ്കിൽ പാട്ടു മുഴുവൻ ചൊല്ലേണ്ടതില്ല. സമയം അനുവദിക്കുന്ന അത്രയും ചൊല്ലി യാൽ മതി. സത്യത്തിൽ കുർബ്ബാനയ്ക്കു മുമ്പ് പാട്ട് ഇല്ല. 'വെളിവ് നിറ ഞ്ഞോരീശോ' എന്ന പാട്ടു ശ്ഹീമാ നമസ്കാരത്തിലെ തിങ്കളാഴ്ച പ്രഭാത പ്രാർത്ഥനയുടെയും 'ധന്യേ മാതാവേ' ഇത്യാദി ചൊവ്വാഴ്ച പ്രഭാത പ്രാർത്ഥനയിലേയും പ്രാർത്ഥനയുടെയും ഭാഗമാണ്. പഴയനി യമം വായിച്ച് കുർബ്ബാന ആരംഭിക്കുന്നതിന് മുമ്പ് ഗ്യാപ്പ് വരാതിരിക്കാൻ ആവശ്യാനുസരണം ആ പാട്ടുകൾ ചൊല്ലുന്നു എന്നേ ഉള്ളൂ). പാട്ടു പാ ടുമ്പോൾ ത്രോണോസിലെ തിരികൾ കത്തിക്കാം. പരിചയസമ്പന്നർ വേണം ഇത് ചെയ്യാൻ. മെഴുകുതിരി ത്രോണോസിലും മറ്റും വീഴാതിരി ക്കാൻ ഒരു നീളമുള്ള ഭാരം കുറഞ്ഞ പൈപ്പിന്റെ അറ്റത്ത് തിരി പിടി പ്പിച്ച് അവ ഉപയോഗിച്ച് ത്രോണോസിലെ തിരി കത്തിച്ചാൽ പല അസൗ കര്യങ്ങളും ഒഴിവാക്കാം. ഒരാൾ ധൂപക്കുറ്റിയിലെ കനലുകൾ ജ്വലിക്കുന്നു എന്ന് ഉറപ്പ് വരുത്തണം. സമയക്രമീകരണം സംബന്ധിച്ച് സന്ദർഭോചി തമായ നിർദ്ദേശങ്ങൾ മദ്ബഹായിൽ നിന്നേ സ്വീകരിക്കാവൂ. തന്മൂലം ഗായകസംഘം ഉണ്ടെങ്കിൽത്തന്നെ അതിന്റെ നിയന്ത്രണം മദ്ബഹായിൽ നിന്നാകണം. ഓരോ ശുശ്രൂഷകരും ചെയ്യേണ്ട ജോലികളും വായി ക്കാനുള്ള ഭാഗങ്ങളും 'റീശ്' നേരത്തെ പറഞ്ഞ് ഏല്പിക്കുന്നതാണ് അഭി കാമ്യം. മദ്ബഹായിലെ ആരാധനയെ ആരോഗ്യകരമായി നിർവഹിക്കു വാൻ സഹായിക്കലാണ് ശുശ്രൂഷകന്റെ കർത്തവ്യം എന്നതിനാൽ

കർത്തവ്യമില്ലാത്ത ആളുകൾ മദ്ബഹായിൽ ഉണ്ടാകുന്നത് അഭികാമ്യ മല്ല. മാതാപിതാക്കളുടെ ആഗ്രഹം പ്രമാണിച്ച് മക്കൾക്ക് നില്ക്കുവാൻ ഉയർന്ന സ്ഥലം കണ്ടെത്തുവാൻ മദ്ബഹായെ ഉപയോഗിക്കുവാൻ വൈ ദികർ അനുവദിക്കരുത്. അമ്പതോളം ശുശ്രൂഷകരെ ഒരു പള്ളിയുടെ മദ്ബഹായിൽ കണ്ട് ഈ ലേഖകൻ അമ്പരന്ന അനുഭവം മനസ്സിലുണ്ട്. മദ്ബഹായിൽ ആൾക്കൂട്ടത്തെ സൃഷ്ടിക്കുന്നതുകൊണ്ട് ഇടവകയുടെ ആത്മീയനിലവാരത്തെപ്പറ്റി മതിപ്പ് വർദ്ധിപ്പിക്കാനാവും എന്ന് വൈദികർ തെറ്റിദ്ധരിച്ചുകൂടാ. ഒരേസമയത്ത് ഏഴ് ശുശ്രൂഷകർ മദ്ബഹായിൽ ഉണ്ടാ യാൽ ആവശ്യത്തിന് മതി. ഇത്രയും പേരെ പ്രവേശിപ്പിക്കാനേ കാനോ നികമായി അനുവാദമുള്ളു.

കുർബാനയുടെ പരസ്യശുശ്രൂഷ ആരംഭിക്കുന്നതിന് മുമ്പായി ധൂപ ക്കുറ്റി എടുക്കുന്ന ആൾ ഒരു മെഴുകുതിരി കത്തിച്ച് പിടിക്കണം. കുന്തു രുക്കം ഇടുവാനായി ധൂപക്കുറ്റിയുടെ മേൽമൂടി ആവശ്യത്തിന് ഉയർത്തി പ്പിടിക്കണം. കുന്തുരുക്കം ഇട്ടു കഴിഞ്ഞാൽ ധൂപക്കുറ്റി കാർമ്മികനെ ഏല്പിക്കണം. തെക്കുവശത്ത് മറുവഹസക്കാരൻ മറുവഹസാ എടുത്ത് ധൂപം എടുക്കുന്ന ശുശ്രൂഷക്കാരന്റെ പിന്നിൽ തെക്കുഭാഗത്ത് പ്രദക്ഷി ണത്തിൽ കാർമ്മികന് അഭിമുഖമായി നിൽക്കണം. വടക്കുഭാഗത്തെ മറു വഹസാക്കാരൻ കാർമ്മികന്റെ വടക്കുഭാഗത്ത് പ്രദക്ഷിണത്തിൽ പങ്കെ ടുക്കുവാൻ തെക്കോട്ട് തിരിഞ്ഞു നില്ക്കണം. ശേഷംപേർ മണികൾ എടു ത്തിരിക്കണം. ഇപ്രകാരം എല്ലാ ക്രമീകരണങ്ങളും കഴിഞ്ഞശേഷം കാർ മ്മികൻ 'എക്ക്ബോ' ആരംഭിക്കുമ്പോൾ വടക്കുഭാഗത്തെ ശുശ്രൂഷകൻ സാവധാനം മറ തുറക്കണം. മറ തുറന്നതിനുശേഷം ശുശ്രൂഷക്കാരൻ മറുവഹസാ എടുക്കുവാനോ തിരി കത്തിച്ച് പിടിക്കുവാനോ മറ്റുമായുള്ള ചലനങ്ങൾ ഉണ്ടാക്കിക്കൂടാ. മറ വലിച്ചാലുടൻ പ്രദക്ഷിണം ആരംഭിക്കു കയായി (മേല്പട്ടക്കാരൻ കാർമ്മികനാകുമ്പോൾ പ്രധാന ശുശ്രൂഷക്കാ രൻ അദ്ദേഹത്തിന്റെ അംശവടി കൂടെ പിടിക്കാറുണ്ട്. മേല്പട്ടക്കാര നോടൊപ്പം അദ്ദേഹത്തിന്റെ അർക്കദിയാക്കോൻ സന്നിഹിതനായിരിക്കും. അർക്കദിയാക്കോന് സ്വന്തം നിലയിൽ അംശവടി ഉണ്ട്. അർക്കദിയാ ക്കോന് ആ പദവി നൽകുന്ന ശുശ്രൂഷയിൽ 'മൂറോറീസാ' അംശവടി നൽകുവാൻ പട്ടംകൊട പുസ്തകത്തിൽ നിർദ്ദേശിച്ചിട്ടുണ്ട്. അപ്രകാരം ലഭിച്ച സ്വന്തം അംശവടിയാണ് പരസ്യാരാധനകളിൽ അർക്കദിയാക്കോൻ ആയ ശെമ്മാശൻ പിടിക്കുന്നത്. അംശവടി ദാനം നിർവഹിക്കേണ്ട അവസ്ഥ ഒഴിവാക്കാനാണോ എന്നറിഞ്ഞുകൂട ഇപ്പോൾ ആർക്കും അർക്ക ദിയാക്കോൻ സ്ഥാനം മലങ്കരസഭ നൽകാറില്ല. എന്നാലും അർക്കദിയാ ക്കോൻ സ്വന്തം അംശവടി ഉപയോഗിച്ചിരുന്ന സമ്പ്രദായം ഓർമ്മിപ്പിക്കു മാറ് മേല്പട്ടക്കാരൻ സ്വന്തം അംശവടി പിടിക്കുവാൻ ശെമ്മാശന്മാരെ

ഔദാര്യപൂർവ്വം അനുവദിക്കാറുണ്ട്. ഈ ഗ്രന്ഥകാരൻ കശ്ശീശാപട്ടം ഏറ്റപ്പോൾ സ്ഥാനചിഹ്നം നൽകുന്ന സ്ഥാനത്ത് മേല്പട്ടക്കാരന്റെ അംശവടി ആഘോഷമായി യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഏല്പിച്ചത് ഓർക്കുന്നു. മേല്പട്ടക്കാരന്റെ അംശവടി അദ്ദേഹമാണ് ആവശ്യാനുസരണം പിടിക്കേണ്ടത്. അർക്കദിയാക്കോൻ അദ്ദേഹത്തിന്റെ അംശവടിയും, ഏവൻഗേലിയോൻ വായന, പ്രസംഗം തുടങ്ങിയ സമയങ്ങളിൽ മേല്പട്ടക്കാരൻ തന്റെ സ്വന്തം അംശവടി പിടിക്കുന്നതാണ് അഭികാമ്യം).

ത്രോണോസിനെ വലംവച്ച് കഴിഞ്ഞാൽ കാർമ്മികൻ പടിഞ്ഞാറോട്ട് തിരിഞ്ഞ് വീശും. അപ്പോൾ മറുവഹസാക്കാർ പടിഞ്ഞാറോട്ടുള്ള അദ്ദേഹത്തിന്റെ പ്രദക്ഷിണത്തിൽ പങ്കുചേരണം. പ്രദക്ഷിണ യാത്രയിലെ അകമ്പടിക്കാർ എന്ന സ്ഥാനം അവർക്കുണ്ട്.

ഓർത്തഡോക്സ് സഭകളിൽ വി. കുർബ്ബാനയ്ക്ക് 'വലിയ പ്രവേശനം' എന്ന ചടങ്ങുണ്ട്. ബലിയർപ്പണത്തിനായുള്ള അപ്പവും വീഞ്ഞും ത്രോണോസിൽ സമർപ്പിക്കുവാനായി അംശവസ്ത്രങ്ങളണിഞ്ഞ കാർമ്മികനും ശുശ്രൂഷകരും മറ്റും കുരിശ് മുമ്പിൽ വഹിച്ചുകൊണ്ട് പള്ളിയുടെ പ്രധാന പ്രവേശന കവാടമായ പടിഞ്ഞാറുഭാഗത്ത് നിന്ന് ആരംഭിച്ച് ത്രോണോസിൽ സമാപിക്കുന്ന ആഘോഷപൂർവമായ പ്രദക്ഷിണമാണ് 'വലിയ പ്രവേശനം.' കാർമ്മികന്റെ കൈയിൽ ഈ പ്രദക്ഷിണത്തിൽ ധൂപം നൽകേണ്ടതില്ല. ശെമ്മാശൻ ആണ് വീശുക. ശേഷംപേർ കത്തിച്ച തിരി പിടിച്ചിരിക്കും. ഈ 'വലിയ പ്രവേശന'മാണ് വി. കുർബ്ബാനാരംഭത്തിൽ നാം നടത്തുന്ന പ്രദക്ഷിണമെന്ന് ചിലർ വ്യാഖ്യാനിച്ചിട്ടുള്ളതിന്റെ അർത്ഥം ദുരൂഹമായിരിക്കുന്നു. നമ്മുടെ പ്രദക്ഷിണം അപ്പവീഞ്ഞുകളുടെ അർപ്പണം നടത്തിക്കഴിഞ്ഞ് കർത്താവിന്റെ ജനനത്തെയും മാമ്മൂദീസായെയും പ്രഖ്യാപിക്കുവാൻ നടത്തുന്ന അനുഷ്ഠാനപരമായ ഒരു ചടങ്ങ് എന്ന നിലയിൽ ആണ് നടത്തുന്നത്. ഇതിലെ ഗാനം പരാമർശിക്കുന്നത് വി. മാതാവിനെയും വി. സ്നാപകനെയും ആണ്. വലിയ പ്രവേശനത്തിൽ പാടുന്ന ഗാനം കാർമ്മികനെ ദേവാലയത്തിലേക്ക് ആനയിക്കുവാൻ നടത്തുന്ന സ്വാഗത ഗാനമാണ്. ചമയമുറിയിൽ നിന്ന് അംശവസ്ത്രങ്ങൾ അണിഞ്ഞ വൈദികരും ശുശ്രൂഷകരും എല്ലാം ഇതിൽ പങ്കെടുക്കും. എന്നാൽ കുർബ്ബാന ആരംഭത്തിലെ പ്രദക്ഷിണത്തിൽ മുഖ്യകാർമ്മികനും പ്രധാന ശുശ്രൂഷക്കാരനും മാത്രം പങ്കെടുത്താൽ മതിയാകും. വി. കുർബ്ബാനയിലെ മറ്റ് അനുഷ്ഠാനവേളകളിൽ മറുവഹസാക്കാർ അകമ്പടി സേവിക്കുംപോലെ ഈ പ്രദക്ഷിണത്തിൽ അവർക്ക് അകമ്പടി സേവിക്കാമെന്നേയുള്ളു. മലങ്കരസഭയിലെ ആരാധനയിൽ വി. കുർബ്ബാനയിലെ 'വലിയ പ്രവേശനം' എന്ന പ്രദ

ക്ഷിണം ഇല്ല. നമ്മുടെ കുർബ്ബാനയിലെ ഘടനാപരമായ വ്യത്യാസങ്ങളിലൊന്നായി ഇതിനെ കാണാമെന്നു തോന്നുന്നു.

കാർമ്മികനും പ്രധാന ശുശ്രൂഷകനും ത്രോണോസിന്റെ നാലു കോണും ചുംബിച്ച് പ്രദക്ഷിണം അവസാനിപ്പിക്കുമ്പോൾ മാത്രം മാനീസാ (നിൻമാതാവ് വിശുദ്ധന്മാർ.. എന്ന ഗാനം) അവസാനിക്കത്തക്കവിധം പാട്ടിന്റെ വേഗം ക്രമീകൃതമായിരിക്കണം. മദ്ബഹായുടെ വിസ്തൃതി, ത്രോണോസുകളുടെ എണ്ണം ഇവയെ പരിഗണിച്ചും മറ്റും പാട്ടിന്റെ വേഗ ക്രമം നിശ്ചയിക്കണം. കിഴക്കേ ത്രോണോസ് ഭിത്തിയോട് ചേർന്ന് പണിതിട്ടുള്ള മദ്ബഹാകളിൽ ത്രോണോസിനെ പ്രദക്ഷിണം വയ്ക്കാനാവില്ല. അപ്പോൾ കാർമ്മികൻ ലഭ്യമായ കോണുകളിൽ ധൂപാർപ്പണം ചെയ്തു ചുംബിക്കും. ശുശ്രൂഷക്കാർ ആ അപൂർണ്ണ പ്രദക്ഷിണത്തിൽ അനുയാത്ര ചെയ്യേണ്ടതില്ല. കാർമ്മികൻ പടിഞ്ഞാറോട്ട് വരുമ്പോൾ മറുവഹസാക്കാർ അനുയാത്ര ചെയ്യണം. രണ്ടു കൈകളിലും ചേർത്ത് മറുവഹസാ വഹിക്കുകയും അതിന്റെ മുകളിലെ അഗ്രം കാർമ്മികന്റെ ശിരസ്സിന്റെ പിന്നിൽ ഇരുവശങ്ങളിലും ആകത്തക്കവിധം ചെരിഞ്ഞ നിലയിൽ മറുവഹസാ കിലുക്കുകയും ചെയ്യുന്നത് അഭികാമ്യവും കാഴ്ചയ്ക്കു അനുയോജ്യവും ആയിരിക്കും. പ്രദക്ഷിണം കഴിഞ്ഞ് കാർമ്മികൻ ത്രോണോസിന്റെ മധ്യഭാഗം ചുംബിച്ച് ധൂപം ഏല്പിക്കുമ്പോൾ കൈ ചുംബിച്ച് ശുശ്രൂഷക്കാരൻ ധൂപക്കുറ്റി സ്വീകരിക്കുകയും അല്പം പിന്നിലേക്ക് വന്ന് വടക്കു വശത്ത് മാറി ജനങ്ങൾക്ക് മറവ് സൃഷ്ടിക്കാതെ വീശിക്കൊണ്ടിരിക്കുകയും വേണം. ത്രൈശുദ്ധ കീർത്തനത്തിന്റെ നാലാം പാദം ചൊല്ലുമ്പോൾ മറുവഹസാകളും മണിയും കിലുക്കാം. പള്ളിയുടെ വലിയ മണി ആരാധനയുടെ അവസരങ്ങളിൽ അടിക്കാതിരിക്കുകയാണ് ഉചിതം. ആരാധന തുടങ്ങിയാൽ ആഘോഷങ്ങളെക്കുറിക്കുവാൻ സാധാരണഗതിയിൽ മറുവഹസാകളും കൈമണികളും ഉപയോഗിച്ചാൽ മതിയാകും. ആവശ്യം കഴിഞ്ഞാൽ മറുവഹസാക്കാർ ത്രോണോസ് ചുംബിച്ച് മറുവഹസാകൾ അതിന്റെ സ്ഥാനത്ത് വച്ച് തങ്ങളുടെ സ്ഥാനങ്ങളിലേക്ക് മടങ്ങണം. മറുവഹസാ ഉപയോഗിക്കുവാനും ഗാനം പാടുവാനും പ്രതിവാക്യം പറയുവാനും ശുശ്രൂഷകൻ ആവശ്യമായ പരിശീലനം നേടിയിരിക്കണം. വടക്കും തെക്കുമായി രണ്ടു ലേഖന ഭാഗങ്ങൾ വായിക്കാനുണ്ട്. നിർദ്ദിഷ്ട വായന ഭാഗങ്ങൾ വേദവായനക്കുറിപ്പിൽ നിന്ന് നോക്കിഎടുത്ത് വായിച്ച് ഗ്രഹിച്ചിരിക്കണം. വടക്കുവശത്ത് യഹൂദ ശ്രോതാക്കളെ ഉദ്ദേശിച്ച് എഴുതിയ നടപ്പുകളുടെ പുസ്തകമോ (അപ്പോ. പ്രവൃത്തി) പൊതുലേഖനങ്ങളോ ആണ് വായിക്കേണ്ടത്. മൂപ്പുമുറക്രമത്തിൽ ആദിമകാലങ്ങളിൽ യഹൂദ ക്രിസ്ത്യാനികളെ വടക്കുഭാഗത്ത് നിറുത്തുന്ന രീതിയാണുണ്ടായിരുന്നത്. അവരെ

സംബോധന ചെയ്യുമ്പോൾ 'ഹാബീബായ് ബാറെക് മോർ' എന്നാണ് പറയേണ്ടത്. ഒടുവിലും അതു തന്നെ പറയണം. വായനക്കാരൻ കാർമ്മികന്റെ വലതുഭാഗത്ത് തെക്കുവശത്ത് ത്രോണോസ് ചുംബിച്ച് കാർമ്മികന്റെ വലതുകരം ചുംബിച്ച് വടക്കുഭാഗത്ത് മദ്ബഹായുടെ നടയിൽ ഒരു പടി ഇറങ്ങി നിന്നാണ് ലേഖനഭാഗങ്ങൾ വായിക്കേണ്ടത്. ഏവൻഗേലിയോനുമായുള്ള താരതമ്യത്തിൽ ലേഖനങ്ങൾക്കുള്ള പ്രാധാന്യക്കുറവിനെയാണ് ഇത് സൂചിപ്പിക്കുന്നത്. സമയം ക്രമീകരിക്കുന്നതിന്റെ ഭാഗമായി 'ഭൂവിലശേഷം...' എന്ന ഗാനവും വടക്കുവശത്തെ വായനയും ചിലർ ഉപേക്ഷിക്കാറുണ്ട്. എന്നാൽ 'പൗലൂസ് ശ്ലീഹാ....' എന്ന് ആരംഭിക്കുന്ന ഗാനവും തെക്കുവശത്തെ ലേഖനവായനയും ഉപേക്ഷിക്കുന്നില്ല. ഇവിടെയും വായനക്കാരൻ പട്ടക്കാരന്റെ വലതുവശത്ത് ത്രോണോസു മുത്തി കാർമ്മികന്റെ വലതു കരം ചുംബിക്കണം. അനുഗ്രഹങ്ങൾ ത്രോണോസിൽ നിന്ന് കാർമ്മികൻ വഴി വിതരണം ചെയ്യുന്നു എന്ന ഓർത്തഡോക്സ് ഉപദേശമാണ് ഈ നടപടികൾക്ക് പിന്നിലുള്ളത്. ത്രോണോസു മുത്തി കാർമ്മികന്റെ കരം ചുംബിക്കാതെ വായനകൾ നടത്തുന്നത് അനുവദനീയമല്ല. കാർമ്മികന്റെ കൈ ലഭ്യമല്ലെങ്കിൽ കാപ്പ ചുംബിക്കണം. മേല്പട്ടക്കാരൻ കാർമ്മികനാകുമ്പോൾ ഈ നടപടികൾ ഇപ്പോഴും നടത്താറുണ്ട്. എന്നാൽ പട്ടക്കാർ കാർമ്മികരാകുമ്പോൾ വായനക്കാർ ത്രോണോസ് മാത്രം ചുംബിച്ച് വായനകൾ നടത്തുന്ന രീതി പ്രചരിച്ചിട്ടുണ്ട്. വടക്കേ വായനയ്ക്ക് ത്രോണോസിന്റെ വടക്കുഭാഗവും തെക്കേ വായനയ്ക്ക് ത്രോണോസിന്റെ തെക്കേഭാഗവും എന്ന സമീപനവും ശരിയല്ല. ത്രോണോസിൽ നിന്ന് ആരംഭിച്ച് കാർമ്മികനിലൂടെ പ്രവഹിക്കുന്ന അനുഗ്രഹവും അനുമതിയും സ്വീകരിക്കുക എന്ന തത്വം വിസ്മരിക്കുന്നതുകൊണ്ടാണ് ഇത്തരം അപാകതകൾ സംഭവിക്കുന്നത്. തെക്കുവശത്തെ ലേഖനവായനക്കാരനും ഒരു പടി താഴെ ഇറങ്ങി വായിക്കണം. പുറജാതികളിൽ നിന്ന് മാമ്മൂദീസാ ഏറ്റവർ തെക്കുഭാഗത്ത് നില്ക്കുന്നു എന്ന പുരാതന ക്രമീകരണത്തെ അനുസ്മരിച്ച് പുറജാതിക്കാരുടെ അപ്പോസ്തോലൻ ആയ പൗലോസിന്റെ ലേഖനങ്ങൾ ആഹായ് (സഹോദരങ്ങളേ) ബാറെക്മോർ എന്ന് ആദിയിലും അന്ത്യത്തിലും ഉപയോഗിച്ച് വായന പൂർത്തീകരിക്കണം (വായനക്കാരൻ പുസ്തകത്തിന്റെയും ലേഖന കർത്താവിന്റെയും പേർ പറയുവാനേ ക്രമത്തിൽ ഉദ്ദേശിച്ചിട്ടുള്ളു. ചിലർ അധ്യായവും വാക്യങ്ങളും ജനത്തെ അറിയിക്കുന്നത് കണ്ടിട്ടുണ്ട്. ഏവൻഗേലിയോൻ വായിക്കുമ്പോഴും ചിലർ അധ്യായവും വാക്യവും പറയുന്നത് അടുത്തകാലത്തായി ഒരു ഫാഷനായി പ്രചരിച്ചു തുടങ്ങിയിട്ടുണ്ട്. പ്രുമിയോൻ രചിച്ചയാളിന്റെ പേരും അനാഫോറാ എഴുതിയ ആളിന്റെ പേരും മറ്റും വൈകാതെ പറയാൻ തുടങ്ങുമായിരിക്കും!!

തെക്കേ ലേഖനം വായിക്കുന്നതിനു മുമ്പായി ഏവൻഗേലിയോൻ മേശ മദ്ബഹായുടെ വാതിൽക്കൽ മദ്ധ്യഭാഗത്ത് വയ്ക്കണം. രണ്ടു തിരികൾ അതിന്മേൽ വക്കണം. തിരി പിടിക്കുവാൻ ആൾ ഉണ്ടെങ്കിൽ അത് കൂടുതൽ അഭികാമ്യം. ഏവൻഗേലിയോൻ പുസ്തകം മേശമേൽ വച്ചിരുന്നാൽ മതിയാകും. അതാണ് പൂർവീക നടപടി. എന്നാൽ ഇപ്പോൾ ഏവൻഗേലിയോൻ പട്ടക്കാരനെ ഏല്പിക്കുകയും അദ്ദേഹം അത് ഉയർത്തിപ്പിടിച്ച് പടിഞ്ഞാറോട്ട് കൊണ്ടുവരുന്നതും മറ്റും ഈ അടുത്തകാലത്ത് മലങ്കര സഭയിൽ തുടങ്ങിയ ഏർപ്പാടാണ് (വി. കുർബ്ബാനയ്ക്കുള്ള ദ്രവ്യങ്ങൾ ആഘോഷമായി ത്രോണോസിലേക്കു കൊണ്ടുവരുന്ന 'വലിയ പ്രവേശനം' നടത്തുന്ന സഭകളിൽ ഏവൻഗേലിയോന്റെ രംഗപ്രവേശനം എന്ന 'ചെറിയ പ്രവേശനം' നടത്തുന്നത് ഉചിതമാണ്. എന്നാൽ കൂടുതൽ പ്രാധാന്യം നൽകേണ്ട കുർബ്ബാനാസാമഗ്രികളെ ആഘോഷിച്ച് ആനയിക്കുന്ന 'ഗ്രേറ്റ് എൻട്രൻസ്' നടത്തുക പതിവില്ലാത്ത മലങ്കരസഭയിൽ താരതമ്യേന അപ്രധാനമായ ലിറ്റിൽ എൻട്രൻസ് ആഘോഷപൂർവ്വം നടത്തുന്നത് അവയുടെ പ്രാധാന്യക്രമത്തെപ്പറ്റി തെറ്റിദ്ധാരണകൾ ജനിപ്പിക്കുമെന്നതിനാൽ ഒഴിവാക്കുകയാണ് ഉത്തമം. എങ്കിലും അപ്രകാരം ചെയ്യാൻ നിർദ്ദേശിക്കുന്ന കാർമ്മികൻ ഉണ്ടെങ്കിൽ ശുശ്രൂഷകൻ അവരെ അനുസരിക്കുക തന്നെ വേണം.

തിരികൾ പിടിക്കുവാൻ ആളുണ്ടെങ്കിൽ അവർ കത്തിച്ച തിരി പിടിച്ചും മറുവഹസാകൾ ഉണ്ടെങ്കിൽ അവർ മറുവഹസാ കിലുക്കിയും കാർമ്മികന്റെ ഇരുവശങ്ങളിലുമായി എല്ലാവരും പടിഞ്ഞാറോട്ട് ഏവൻഗേലിയോൻ മേശയിലേക്ക് വരും. ഈ സമയത്ത് ഹാലേലൂയ്യാ ഇത്യാദി.. ഗാനം ചൊല്ലാം. മണികളും മറ്റും കിലുക്കാം.

പ്രധാന ശുശ്രൂഷകൻ ധൂപം സ്വീകരിച്ച് ഒരു കൈയിൽ മെഴുകുതിരിയും മറുകൈയിൽ ധൂപക്കുറ്റിയുമായി ഒരു നട ഇറങ്ങി കാർമ്മികന് അഭിമുഖമായി വീശണം (ലേഖനങ്ങൾ വായിക്കുമ്പോൾ ധൂപം വീശുന്ന ആൾ മദ്ബഹായിൽ വായനക്കാരന്റെ വശത്തുനിന്ന് പടിഞ്ഞാറോട്ട് തിരിഞ്ഞാണ് വീശേണ്ടത്). കൃത്യമായി പറഞ്ഞാൽ ധൂപക്കുറ്റിക്കാരൻ ആഹ്വാനം ആരംഭിക്കുന്ന 'ബാറെക്മോർ' ചൊല്ലുമ്പോഴാണ് കുന്തുരുക്കം സ്വീകരിച്ച് കൈ മുത്തേണ്ടത്. ഈ ആഹ്വാനവും കാർമ്മികന്റെ മൊഴികൾക്കുള്ള പ്രതിവാക്യങ്ങളും ശുശ്രൂഷക്കാർ ഹൃദിസ്ഥമാക്കിയിരിക്കണം.

മൈക്ക് ഉപയോഗിക്കുമ്പോൾ ശ്ലീഹാ വായനക്കാർ മൈക്രോഫോൺ സ്റ്റാന്റിൽ നിന്ന് ഊരിയെടുത്ത് കൈയിൽ പിടിക്കാം. അത് പിടിക്കാൻ മറ്റൊരാളുടെ സഹായം തേടേണ്ടതില്ല. പട്ടക്കാരുടെ കാര്യത്തിൽ കോളർ മൈക്ക് ഉപയോഗിക്കുന്നതാണ് എപ്പോഴും സൗകര്യം. അതിന്റെ ബാറ്ററിയും മറ്റും പ്രവർത്തനക്ഷമമാണോ എന്ന് നേരത്തെ പരിശോധിച്ചിരി

ക്കണം. വായിക്കുമ്പോൾ ഒരാൾ മൈക്ക് പിടിച്ചും മറ്റൊരാൾ പുസ്തകം പിടിച്ചും ഒക്കെ നില്ക്കണമെന്ന് നിഷ്കർഷിക്കുന്നത് മിതമായ ഭാഷയിൽ പറഞ്ഞാൽ അനാവശ്യമാണ്. മെത്രാപ്പോലീത്താമാർ ഏവൻഗേലിയോൻ വായിക്കുമ്പോഴും പ്രസംഗിക്കുമ്പോഴും അംശവടി അവർ തന്നെ ഉപയോഗിക്കുവാനാണ് സഭ ഉദ്ദേശിച്ചിട്ടുള്ളത്. അവർ നിർദ്ദേശിക്കുന്നപക്ഷം ഒരു പട്ടക്കാരൻ അത് വഹിക്കണം.

ഏവൻഗേലിയോൻ വായന കഴിഞ്ഞാൽ പ്രസംഗത്തിന്റെ സമയമാണ്. ആ സമയത്ത് പള്ളിയിൽ ഹാജർ നില കുറവായതിനാലാണ് പ്രസംഗം പലരും മാറ്റിവയ്ക്കുന്നത്. പ്രസംഗസമയത്ത് ഏവർക്കും ഇരിക്കാൻ അനുവാദം നൽകാറുണ്ട്. ഓർത്തഡോക്സ് സഭ പ്രസംഗം കാട് കയറി പോകാമെന്നതിനാൽ അതത് ദിവസത്തെ ഏവൻഗേലിയോനിലെ മുഖ്യ പ്രമേയം ധ്യാനവിഷയമാക്കി പ്രാർത്ഥനയുടെ ശൈലിയിൽ പ്രസംഗങ്ങൾ തയ്യാറാക്കിയിട്ടുണ്ട്. എല്ലാ ആരാധനാദിനങ്ങളിലേക്കും ആവശ്യമായ പ്രാർത്ഥനാ മാതൃകയിലുള്ള പ്രസംഗങ്ങൾ സുറിയാനിയിൽ ലഭ്യമാണ്. അവ പലതും വിവർത്തനം ചെയ്യപ്പെട്ടാൽ അതത് ദിവസത്തേക്ക് അനുയോജ്യമായത് തെരഞ്ഞെടുക്കാം. തക്സായിൽ കൊടുത്തിട്ടുള്ള പ്രുമിയോൻ സെദ്റാകളാണ് ഈ പ്രാർത്ഥനാശൈലിയിലുള്ള പ്രസംഗങ്ങൾ. എല്ലാ കൂദാശകളിലും നിശ്ചയിച്ച പ്രുമിയോൻ-സെദ്റാകൾ അതത് വിഷയങ്ങളുടെ ധ്യാനാത്മകമായ പ്രസംഗങ്ങളാണ്. ഏവൻഗേലിയോൻ വായന കഴിഞ്ഞ് എല്ലാവരും ഇരിക്കയും പ്രസംഗം കഴിഞ്ഞ് ഒരു ഗാനം പാടി അടുത്ത ഘട്ടത്തിലേക്ക് കടക്കുംവിധമാണ് വി. കുർബ്ബാനയുടെ ഘടന. ഗാനം അതത് ദിവസത്തേക്കുള്ളത് അതത് ദിവസത്തെ രാഗത്തിൽ ചൊല്ലുവാൻ ശുശ്രൂഷകർ പരിശീലിക്കണം. പാടുന്ന ഗാനത്തിന്റെ പേര് ആളുകൾക്ക് മനസ്സിലാക്കാൻ ഒരു ബോർഡിൽ അത് എഴുതിവയ്ക്കുകയോ മറ്റോ ചെയ്യാം. ശുശ്രൂഷകന്റെ 'സ്തൗമെൻകാലോസ്...' ജാഗ്രതയോടെ എഴുന്നേല്ക്കാനുള്ള ആഹ്വാനമാണ്. ഏവൻഗേലിയോൻ വായിക്കുമ്പോൾ തിരിക്കാർ മാത്രം മേശയുടെ വശങ്ങളിൽ പരസ്പരം അഭിമുഖമായി നിന്നാൽ മതി. ഏവൻഗേലിയോൻ കഴിയുന്നതോടെ തിരിക്കാരും ധൂപക്കാരും യഥാസ്ഥാനങ്ങളിലേക്ക് മടങ്ങാം. ധൂപക്കാരന് തിരികെടുത്താം.

പ്രുമിയോൻ-സെദ്റാകളുടെ വായനയോടെ സ്നാനാർത്ഥികളുടെ ആരാധന അവസാനിക്കുന്നു. മാമ്മൂദീസായിൽ വിശ്വാസപ്രമാണം വരെയുള്ള ആരാധന വേദപഠിതാക്കൾക്കായി നടത്തുന്നതുപോലെ കുർബ്ബാനയിൽ വിശ്വാസപ്രമാണം വരെയുള്ള ഭാഗങ്ങളിൽ വേദപഠിതാക്കളായ സ്നാനാർത്ഥികൾക്ക് സംബന്ധിക്കാവുന്നതാണ്. മാമ്മൂദീസായ്ക്കായി ഒരുങ്ങുന്നവരാണ് വേദപഠിതാക്കളും സ്നാനാർത്ഥികളും. മാമ്മൂദീസാ

ആഗ്രഹിക്കാത്തവർക്ക് ഇതിൽ സംബന്ധിക്കാമെന്ന് അർത്ഥമാക്കേണ്ട തില്ല. പഴയനിയമകാല ആരാധനയിലും യഹൂദന്മാർ ഈ വായനകളും പ്രസംഗങ്ങളും ശാബത് ദിനത്തിലെ ആരാധനകളിൽ നടത്തുമായിരുന്നു. ആ സ്വാധീനത്തിലാകാം പുതിയനിയമ സഭയിൽ ബലിയർപ്പണത്തിന് മുമ്പായി വായനകളുടെയും പ്രസംഗത്തിന്റെയും ഈ ആമുഖ ഭാഗം സ്വീകരിക്കപ്പെട്ടത്.

സുറിയാനി പാരമ്പര്യത്തിൽ ഗാനം ആലപിക്കുമ്പോൾ വിശ്വാസിക ൾക്ക് ഇരിക്കാവുന്നതാണ് എന്ന ഒരു നിരീക്ഷണം ചിലർ നടത്തിയതായി കാണുന്നുണ്ട്. ഇതിന്റെ അടിസ്ഥാനം എന്തെന്ന് മനസ്സിലാകുന്നില്ല. സുറി യാനിസഭയിലെ യാമപ്രാർത്ഥനകൾ മുഴുവൻ ഗാനങ്ങളാണ്. അവ പ്രാർത്ഥനകളുമാണ്. അപ്പോൾ സുറിയാനി പാരമ്പര്യത്തിൽ ഇരിക്കാമോ? കുർബ്ബാനയിൽ തന്നെ 'നിൻമാതാവ് വിശുദ്ധന്മാ...', 'യാചിക്കേണ്ടും സമ യമിതാ....', 'അൻപുടയോനേ നിൻ വാതിൽ....', കുക്കിലിയോൻ തുടങ്ങിയ ഗാനവേളകളിൽ ഇരിക്കാമോ? പാടില്ല എന്നാണ് സുറിയാനി സഭയിലെ പാരമ്പര്യം. എന്നാൽ പള്ളികൂദാശ, പട്ടംകൊട, റമ്പാൻ സ്ഥാന ദാന ശുശ്രൂഷ, കന്തീല, കഹനൈത്താ എന്നിങ്ങനെ അതിമാത്ര ദീർഘമായ ശുശ്രൂഷകളിൽ പ്രുമിയോൻ സെദ്റാ വായന, ഗാനങ്ങൾ ഇവയുടെ സമ യത്ത് ജനത്തെ ഇരിക്കുവാൻ അനുവദിക്കുന്ന പാരമ്പര്യം സുറിയാനി സഭയിലുണ്ട്. ഇത് കണ്ട് ഭ്രമിച്ച് പാട്ടുകൾ പാടുമ്പോൾ സുറിയാനി പാര മ്പര്യത്തിൽ ഇരിക്കാം എന്ന് നിയമവല്ക്കരിക്കുന്നത് ആശാസ്യമോ സ്വീകാര്യമോ അല്ല.

പ്രുമിയോൻ സെദ്റാ വായനകൾ ഓർത്തഡോക്സ് തക്സായിൽ പ്രസംഗത്തിന് പകരം ഉള്ളതാണെന്ന് നേരത്തെ സൂചിപ്പിച്ചുവല്ലോ. അത് കഴിഞ്ഞാൽ ഒരു ശ്ലോമ്മായും ഒരു റൂശ്മായും പഴയ സുറിയാനിയിലുള്ള ക്രമങ്ങളിൽ സാർവത്രികമായി നിരീക്ഷിച്ചിട്ടുണ്ട്. സ്നാനാർത്ഥികളെ ഈ സമയത്ത് ആശീർവാദം നൽകി പിരിച്ചയക്കാനായി ശ്ലോമ്മോയും റൂശ്മായും പിതാക്കന്മാർ ക്രമീകരിച്ചിട്ടുള്ളതാണ്. ഇന്ന് സ്നാനാർത്ഥി കളായി ആരും പള്ളിയിൽ വരിക പതിവില്ലാത്തതിനാൽ ഈ സമയത്ത് ആരേയും പിരിച്ചയക്കേണ്ട ആവശ്യമില്ലാത്തതിനാലാകണം ഈ ശ്ലോമ്മോയും റൂശ്മായും കാലക്രമേണ തക്സായിൽ നിന്ന് അപ്രത്യ ക്ഷമായത്. എന്നാൽ ശ്ലോമ്മോയുടെ ആശംസ പരസ്യമായി പറയാതെ ചിലർ പടിഞ്ഞാറോട്ട് റൂശ്മാ ചെയ്യുന്ന പാരമ്പര്യം ഇപ്പോഴും നില നിർ ത്തുന്നത് പഴയ പാരമ്പര്യത്തിന്റെ സൂചനയായി തുടരുന്നത് തന്നെയാണ് അഭികാമ്യം. ഒന്നിലേറേ വൈദികർ മദ്ബഹായിലുള്ളപ്പോൾ ബഹുമാന പ്പെട്ട പട്ടക്കാരുടെ എന്നും മേല്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ ശ്രേഷ്ഠാചാര്യന്റെ എന്നും കാതോലിക്കാ സന്നിഹിതനാണെങ്കിൽ

'ശ്രേഷ്ഠ മഹാപുരോഹിതന്റെ' എന്നും പറയുന്നു. സുറിയാനിയിൽ കൊഹനോ മയക്ക്റോ, റീശ് കൊഹനേ മയക്കറോ, കുമറോ മലിയോ എന്നിങ്ങനെയാണ് പ്രയോഗിച്ചിരിക്കുന്നത്. പട്ടക്കാരൻ എന്ന പദം കൊഹ നോയുടെ മലയാളമായി ഉപയോഗിച്ചുവന്നതാണ്. ആ പദത്തിന് ബഹു മാന്യതക്കുറവൊന്നുമില്ല. ചിലർ ആചാര്യൻ എന്ന് പ്രയോഗിക്കുന്നത് ഒഴി വാക്കേണ്ടതില്ല. എന്നാൽ പട്ടക്കാരൻ എന്നതിനേക്കാൾ ശരിയായ പദം എന്ന നിലയിലാണ് ആ പദം ഉപയോഗിക്കുന്നത് എങ്കിൽ അത് അജ്ഞ തയാണെന്ന് പറയാതെ വയ്യ. മേല്പട്ടക്കാരന്റെ സാന്നിധ്യത്തിൽ 'വന്ദ്യ പിതാവ്' എന്നും കാതോലിക്കായുടെ സാന്നിധ്യത്തിൽ 'പരിശുദ്ധ പിതാവ്' എന്നും മറ്റും പറയുന്ന പതിവുകൾ സഭയിൽ ആരംഭിച്ചിട്ടുള്ളത് മൂലഭാഷയിൽ വിവക്ഷിക്കാത്ത പദങ്ങളാകയാൽ അവയെ നിരുത്സാഹ പ്പെടുത്തേണ്ടത് ആരാധനയുടെ സ്വകീയ രൂപം സംരക്ഷിക്കുവാൻ ചുമ തലയുള്ള മേല്പട്ടക്കാരുടെ കർത്തവ്യമാണെന്ന് മാത്രം പറഞ്ഞുകൊ ള്ളട്ടെ.

### ധൂപം വാഴ്വ്

സെദ്റാ വായന കഴിയുമ്പോൾ ധൂപക്കുറ്റിയും കുന്തുരുക്ക പാത്രവു മായി ചുമതലപ്പെട്ട ആൾ കാർമ്മികന്റെ വലതുവശത്ത് ധൂപക്കുറ്റി ഉയർ ത്തിപ്പിടിച്ച് ഹാജരാകുന്നു. മേൽത്തട്ട് കുന്തുരുക്കം സ്വീകരിക്കുവാൻ ഉയർത്താം. വാഴ്ത്തുവാനായി ധൂപക്കുറ്റിയുടെ വളയവും കൊളുത്തും കാർമ്മികന്റെ അഭിമുഖമായിരിക്കുന്നു എന്ന് ഉറപ്പുവരുത്തണം (കാദേശ് ആബോ കാദീശോ, കാദേശ് ബ്രോ കാദീശോ, കാദേശ് റൂഹോഹായോ കാദീശോ എന്നിങ്ങനെ പരിശുദ്ധ പിതാവേ ശുദ്ധീകരിക്കണമേ, പരി ശുദ്ധ പുത്രാ ശുദ്ധീകരിക്കണമേ, ജീവനുള്ള പരിശുദ്ധ റൂഹാ ശുദ്ധീക രിക്കേണമേ' എന്ന് ചൊല്ലി മൂന്ന് പ്രാവശ്യം ചൊല്ലി ധൂപം വാഴ്ത്തുവാ നാണ് പുരാതന മൂലകൃതികളിൽ കാണുന്നത്. എന്നാൽ 'കാദേശ്' എന്ന പദത്തിൽ ഒരു 'യൂദ്' കൂട്ടിച്ചേർത്ത് കാദീശ് എന്ന് ചൊല്ലുമ്പോൾ പരി ശുദ്ധ പിതാവ് പരിശുദ്ധനാകുന്നു എന്ന പ്രസ്താവനയായി ആ പ്രാർ ത്ഥന വ്യത്യാസപ്പെട്ടിരിക്കുന്നു. അതോടെ അതിന്റെ സാംഗത്യവും വ്യത്യാ സപ്പെട്ടു. കാദേശ് എന്ന പ്രാർത്ഥനാരൂപത്തോടൊപ്പം റൂശ്മാ ചൊല്ലുന്ന താണ് ഉചിതം എന്ന് പറയാതെ വയ്യ.).

ത്രിത്വത്തിലെ അംഗങ്ങളെ പരാമർശിച്ച് റൂശ്മാ ചെയ്യുമ്പോൾ എല്ലാ വരും കുരിശ് വരക്കണം. മേല്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ കാർമ്മി കൻ ധൂപക്കുറ്റി പിടിക്കുകയും മേല്പട്ടക്കാരൻ അത് വാഴ്ത്തിയതിന് ശേഷം കാർമ്മികൻ അത് സ്വീകരിച്ച് മദ്ബഹായിൽ പടിഞ്ഞാറോട്ട് വന്ന് ധൂപിക്കുകയും ചെയ്യും.

സാക്ഷാൽ ബലിയർപ്പണത്തിന് മുമ്പായി ത്രിത്വനാമത്തിൽ ശുദ്ധീകരിക്കപ്പെട്ട ധൂപം കൊണ്ട് സഭയെ വിശുദ്ധീകരിക്കുക എന്ന കൃത്യമാണ് ഇവിടെ ചെയ്യുന്നത്. ധൂപക്കുറ്റി വാഴ്വ് കഴിഞ്ഞ് കാർമ്മികൻ ത്രോണോസിൽ മാത്രം വീശി തുടർന്ന് വീശുന്നതിന് ശുശ്രൂഷക്കാരനെ ഏല്പിക്കുന്ന പതിവാണ് നേരത്തെ ഉണ്ടായിരുന്നത് (തൊഴിയൂർ സഭയിൽ ഈ പുരാതന പതിവ് ഇപ്പോഴും തുടരുന്നു. പട്ടക്കാരനും തുടർന്ന് ശുശ്രൂഷക്കാരനും മദ്ബഹായിൽ വീശുന്നത് ആവർത്തനമാകയാൽ ഒഴിവാക്കേണ്ടതാണ് (കാർമ്മികൻ ആ സമയത്ത് മദ്ബഹായിൽ ധൂപാർപ്പണം നടത്തുന്ന രീതി ആദ്യമായി ആവിഷ്ക്കരിച്ചത് യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്താ ആയിരുന്നു. അദ്ദേഹവും പിന്നീട് വന്ന പത്രോസ് തൃതീയൻ ബാവായുമാണ് മലങ്കരയിലെ ആരാധനകളെ ഇന്ന് കാണുന്ന വിധം അന്ത്യോഖ്യൻ ശൈലിയിൽ പുനഃക്രമീകരിച്ചത്. ഇക്കാര്യത്തിൽ ഗൗരവപൂർണ്ണമായ ഗവേഷണ പഠനങ്ങൾ നാളിതുവരെ നടക്കാത്തതിനാൽ 'വാളെടുക്കുന്നവൻ വെളിച്ചപ്പാട്' എന്ന നിലയിൽ ആരാധനകളെപ്പറ്റി ആഴം കുറഞ്ഞ നിരീക്ഷണങ്ങളും പതിവുകളും പലരും നടപ്പിലാക്കി വരുന്നു. 1965-ന് ശേഷം വൈദികസെമിനാരിയിൽപ്പോലും ആരാധനകളെപ്പറ്റി സൂക്ഷ്മമായ പഠനഗവേഷണങ്ങൾ നടക്കുന്നില്ല എന്നത് നമുക്ക് അഭിമാനകരമല്ല. കാതോലിക്കേറ്റിന്റെ ശതാബ്ദി വർഷത്തിലെങ്കിലും സഭയുടെ ആരാധന, ചരിത്രം തുടങ്ങിയ മൗലിക വിഷയങ്ങളെപ്പറ്റി ആധികാരികമായ പഠന ഗവേഷണങ്ങൾ നടത്തുവാൻ നമ്മുടെ വൈദികസെമിനാരിയുടെ മേൽനോട്ടത്തിൽ ശ്രമങ്ങൾ ആരംഭിക്കേണ്ടിയിരിക്കുന്നു. പഴയ രീതി പുനഃസ്ഥാപിക്കുകയാണെങ്കിൽ, കാർമ്മികൻ ധൂപക്കുറ്റി വാഴ്വ് കഴിഞ്ഞ് ത്രോണോസിൽ മാത്രം വീശി ശേഷം ഭാഗങ്ങൾ വീശുവാൻ ശുശ്രൂഷക്കാരനെ അനുവദിക്കുകയാണ് വേണ്ടത്.

'പട്ടക്കാരൻ സമാധാനം ചോദിക്കാൻ വരുന്നതിന് മുമ്പായി, ശുശ്രൂഷക്കാരൻ പ്രാകാരം മുഴുവൻ വീശിയതിന് ശേഷം വി. മദ്ബഹായുടെ വടക്കേ വാതിൽക്കൽ വന്ന് ധൂപക്കുറ്റി രണ്ടു കയ്യിലുമായി പകർന്ന് പിടിച്ചുനില്ക്കണം' എന്ന് ഈ സമയത്തെപ്പറ്റി നൽകുന്ന ഒരു നിർദ്ദേശം അടുത്തകാലത്ത് കാണുകയുണ്ടായി. അതിന് ഒരു വിശദീകരണവും താഴെ പറയുംപ്രകാരം ഗ്രന്ഥകാരൻ നൽകിയിട്ടുണ്ട്:

"ശുശ്രൂഷക്കാരൻ പ്രാകാരത്തിൽ ധൂപം അർപ്പിക്കുന്നതിന് മുമ്പായി സ്നാനം ഏൽക്കാത്തവർ പുറത്തുപോകണം എന്നാണ് തത്വം. സ്നാനമില്ലാത്തവർ ഏവരും പുറത്തുപോയി എന്നും ശേഷിക്കുന്നവരെ ധൂപാർപ്പണത്താൽ ശുദ്ധീകരിച്ചു എന്നും പട്ടക്കാരനെ അറിയിക്കാനാണ് ശുശ്രൂഷക്കാരൻ തെക്കു വശത്ത് വരുന്നത്. ഈ വിവരം ലഭിച്ചശേഷമേ പട്ടക്കാരന് 'സഹോദരങ്ങളെ ഗുരുക്കന്മാരേ...' എന്ന് സംബോധന ചെയ്തു

പ്രാർത്ഥന അപേക്ഷിക്കാൻ കഴിയൂ. പുരോഹിതൻ കാഴ്ച അണയ്ക്കാനായി കയറുമ്പോൾ പ്രാർത്ഥന അപേക്ഷിക്കുന്നത് 'സഹോദരങ്ങളെ' എന്ന സംബോധന കൂടാതെയാണ്."

ഈ നിരീക്ഷണത്തിൽ അപാകതയുണ്ട്. സ്നാനാർത്ഥികൾ പിരിഞ്ഞു പോകുവാൻ സഭ ഉദ്ദേശിക്കുന്നത് ധൂപക്കുറ്റി വാഴ്വിന് മുമ്പാണ്. ആ സമയത്ത് നടത്തുന്ന സമാധാനാശംസയും റൂശ്മായും അതാണ് അർത്ഥമാക്കുന്നത് (സ്നാനാർത്ഥികൾ പള്ളിയിൽ സംബന്ധിക്കുന്ന പതിവ് ഇല്ലാതായതോടെ ആ ശ്ലോമ്മോയും റൂശ്മായും അപ്രത്യക്ഷമായതാണ്). സ്നാനാർത്ഥികൾ പിരിഞ്ഞുപോയശേഷം ധൂപക്കുറ്റിയുടെ മേൽ കാർമ്മികൻ നടത്തുന്ന ശുദ്ധീകരണം ദേവാലയമെങ്ങും സുഗന്ധവാസന കൊണ്ട് പ്രതീകാത്മകമായി അർത്ഥപൂർണ്ണമാക്കുവാനാണ് ശുശ്രൂഷക്കാരൻ ധൂപാർപ്പണം പട്ടക്കാരന്റെ പ്രതിനിധിയായി നടത്തുന്നത്. ശുദ്ധീകരണം നടത്താനായി ശുശ്രൂഷക്കാരൻ തന്റെ തിരിച്ചുവരവു മൂലം കാർമ്മികനെ അറിയിക്കുന്നത് അദ്ദേഹം ദർഗായിൽ കയറി സാക്ഷാൽ കുർബ്ബാനയുടെ ക്രമം ആരംഭിക്കുന്നതിന് മുമ്പ് മതിയാകും. അതാണ് ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്നത്. അത് മാറ്റം വരുത്തുവാൻ ആവശ്യമില്ല.

പട്ടക്കാരൻ ശുബ്ക്കോനോ ചോദിക്കുന്നതിന് മുമ്പായി ശുശ്രൂഷക്കാരൻ മടങ്ങിവരണമെന്ന് നിർദ്ദേശിക്കുന്നതിന് താത്വികമായ അടിസ്ഥാനമില്ല. പട്ടക്കാരൻ ശുബ്ക്കോനോ ചോദിച്ചതിന് ശേഷമേ ശുശ്രൂഷക്കാരൻ പ്രാകാരത്തിലേക്കിറങ്ങേണ്ടതുള്ളു. അതാണിപ്പോഴത്തെ നടപടി. അത് ശരിയുമാണ്. ധൂപക്കുറ്റി വാഴ്വിന് മുമ്പായി അവിശ്വാസികൾ പിരിഞ്ഞുപോയതിനാൽ പട്ടക്കാരൻ ശേഷിക്കുന്ന വിശ്വാസികളെ 'സഹോദരന്മാരേ' എന്ന് ധൈര്യത്തിൽ സംബോധന ചെയ്യാം.

ബർസ്ലീബിയുടെ കുർബ്ബാന വ്യാഖ്യാനത്തിൽ നിർദ്ദേശിച്ച ചില കാര്യങ്ങൾ ഇവിടെ പ്രസക്തമാവുന്നു: "സുവിശേഷം കഴിഞ്ഞ് കോറൂസൂസോ ആണ്. നമുക്കുവേണ്ടി രക്ഷാകര വ്യാപാരം പൂർത്തിയാക്കിയ വചനമായ ദൈവത്തിന് പ്രാർത്ഥനകൾ അർപ്പിക്കാൻ ജനത്തെ പ്രേരിപ്പിച്ചുകൊണ്ടുള്ളതാണിത്. പൂർവീകർ ലുത്തിനിയായും കോറൂസോസോയും കഴിഞ്ഞ് ദിവ്യരഹസ്യങ്ങളുടെ ഗീതം (മാനീസാ) ആരംഭിച്ചിരുന്നു. വൈദികൻ പീലാസയും കാസായും എടുത്തുകൊണ്ട് വലംവയ്ക്കുന്നു."

ഇതാണ് ഗ്രേറ്റ് എൻട്രൻസ്.

പട്ടക്കാരൻ മദ്ബഹായിൽ വീശിയശേഷം ശുശ്രൂഷക്കാരൻ അത് ആവർത്തിക്കുന്നത് ആവശ്യമില്ല. അയാൾ ധൂപക്കുറ്റി കൈ മുത്തി സ്വീകരിച്ച് മദ്ബഹാ നടയിൽ ഇറങ്ങിനില്ക്കണം. പട്ടക്കാരന് കൈ കഴുകുവാൻ വെള്ളവും പ്ലേറ്റും ടവലും ആയി ഒരാൾ പട്ടക്കാരന്റെ വലതുഭാഗത്ത്

നിന്ന് കഴുകി തുവർത്തിക്കഴിഞ്ഞാൽ യഥാസ്ഥാനത്ത് നില്ക്കണം. വിശ്വാസപ്രമാണം സന്നിഹിതരായ എല്ലാവരും കൂടിയാണ് ചൊല്ലേണ്ടത്. പ്രതിനിധിയായി ഒരു ശുശ്രൂഷകൻ മാത്രം ചൊല്ലുന്ന പതിവുമുണ്ട്. എല്ലാവരുംകൂടി ചൊല്ലുന്നതാണ് കൂടുതൽ ശരിയായ രീതി.

വിശ്വാസപ്രമാണത്തിന്റെ സമയത്ത് കാർമ്മികൻ 'ശുബ്ക്കോനോ' ചോദിക്കും. ഈ അടുത്തകാലം വരെ 'ശുബ്ക്കോനോ'യുടെ വാക്യം പരസ്യമായി ചൊല്ലുവാൻ, വിശ്വാസപ്രമാണം മുറിക്കുവാൻ, അനുവദിച്ചിരുന്നില്ല. ശുബ്ക്കോനോയുടെ വാക്യം രഹസ്യമായിട്ടാണ് ചൊല്ലിയിരുന്നത്. ഇപ്പോഴും അങ്ങനെ ചൊല്ലുന്നവരുണ്ട്. 'ശുബ്ക്കോനോ'യ്ക്ക് പ്രതിവാക്യമില്ലാതിരിക്കേ 'ശുബ്ക്കോനോ' വാക്യം രഹസ്യമായി ചൊല്ലിയാൽ ധാരാളം മതിയാകും. വി. കുർബ്ബാനയിൽ മൂന്ന് തവണ 'ശുബ്ക്കോനോ' ചോദിക്കലുണ്ട്. തൂയോബോയ്ക്ക് പ്രവേശിക്കുമ്പോൾ, ദർഗായിൽ കയറുന്നതിന് മുമ്പ്, വി. കുർബ്ബാനാനുഭവത്തിന് മുമ്പ്. അർത്ഥഗാംഭീര്യം പരിശോധിച്ചാൽ ഒന്നാം ശുബ്ക്കോനോയുടെ വാക്യമാണ് പരസ്യമായി ചൊല്ലേണ്ടത്. എന്നാൽ നമസ്കാരം നടക്കുന്നതിനാൽ ആ വാക്യം ആരും പരസ്യമായി ചൊല്ലാറില്ല. രണ്ടാം ശുബ്ക്കോനോ വാക്യം പരസ്യമായി ഇപ്പോൾ ചൊല്ലാൻ തുടങ്ങിയിരിക്കുന്നത് അതിന്റെ നാടകീയതയെ പരിഗണിച്ചായിരിക്കാം. അപ്പോഴും മേല്പട്ടക്കാരനോ മറ്റു പട്ടക്കാരനോ സന്നിഹിതനാകുന്ന സമയത്ത് 'ബാറെക്മോർ, അൽശുബ്ക്കോനൊ' (അർത്ഥം പാപമോചനം നൽകി പ്രഭോ! അനുഗ്രഹിക്കേണമേ) എന്ന ഭാഗം ആരും പരസ്യമായി ചൊല്ലുന്നത് കേട്ടിട്ടില്ല. മൂന്നാമത്തെ ശുബ്ക്കോനായുടെ വാക്യവും പരസ്യമായി ചൊല്ലുന്ന പതിവില്ല. 'ശുബ്ക്കോനോ'യുടെ ക്രിയാത്മക സ്വഭാവം കൊണ്ടുതന്നെ ആളുകൾക്ക് അർത്ഥം ഗ്രഹിക്കാമെന്നതിനാലാകാം ആ സമയത്തെ മറ്റു കാര്യങ്ങൾക്ക് ഭംഗം സൃഷ്ടിച്ചുകൊണ്ട് 'ശുബ്ക്കോനോ' വാക്യങ്ങൾ പരസ്യമായി ചൊല്ലാതിരിക്കുന്നത്. രണ്ടാം ശുബ്ക്കോനോ വാക്യം മാത്രം പരസ്യമായി ചൊല്ലുന്നതിന് ന്യായീകരണമൊന്നും കാണുന്നില്ല. കൃത്രിമമായ നാടകീയതകൾ വി. കുർബ്ബാനയിൽ പുതുതായി ആവിഷ്ക്കരിക്കുന്നത് ആർക്കും ഭൂഷണമല്ല.

പട്ടക്കാരൻ മുട്ടുകുത്തുമ്പോൾ തക്സായും കുർബ്ബാനയ്ക്കുള്ള പേരുകൾ അടങ്ങിയ പുസ്തകവും ഒരു ശുശ്രൂഷക്കാരൻ ദർഗായിൽ ഇറക്കിവയ്ക്കുന്നതും ആവശ്യം കഴിഞ്ഞ് തിരിച്ച് ത്രോണോസിൽ വയ്ക്കുന്നതും അഭിലഷണീയമാണ്. പട്ടക്കാരൻ ദർഗായിൽ കയറുന്നതിന് മുമ്പ് ധൂപക്കുറ്റിക്കാരൻ ഒതുക്കിപ്പിടിച്ച ധൂപവുമായി പട്ടക്കാരന്റെ വലതുഭാഗത്ത് വന്ന് നില്ക്കണം. ദേവാലയത്തെ ധൂപാർപ്പണം കൊണ്ട് ശുദ്ധീകരിച്ചു എന്നും അവിശ്വാസികൾ പുറത്തുപോയതിന് ശേഷം പള്ളിയകത്ത് വിശ്വാ

സികൾ മാത്രമേ ഉള്ളു എന്ന് ഉറപ്പ് വരുത്തി എന്നും അയാളുടെ സാന്നിധ്യം വെളിപ്പെടുത്തും (പണ്ട് പള്ളിയുടെ കതകുകൾ ഈ സമയത്ത് ശുശ്രൂഷകൻ അടയ്ക്കുമായിരുന്നു).

പട്ടക്കാരൻ മുട്ടുകുത്തി കുർബ്ബാനയ്ക്കുള്ള പേരുകൾ പ്രാർത്ഥനാപൂർവ്വം ഓർക്കുമ്പോൾ താഴെ അനുതാപഗീതം ആവശ്യമെങ്കിൽ പാടാവുന്നതാണ്. ഈ സമയത്ത് ആളുകൾക്ക് ഇരിക്കാമെന്ന അർത്ഥത്തിൽ ചില വ്യാഖ്യാനങ്ങൾ കണ്ടിട്ടുണ്ട്. ഇത് സാധുവല്ല. പട്ടക്കാരൻ എഴുന്നേൽക്കുന്നതോടെ ശുശ്രൂഷക്കാരൻ 'സ്തൗമെൻകാലോസ്' എന്ന് പറയുന്നത് അതുവരെയും ഇരിക്കുന്ന സമൂഹത്തോടല്ല, അനാഫുറായുടെ ഗംഭീര സമയം ആരംഭിക്കുന്നതുകൊണ്ട് നല്ലവണ്ണം ജാഗ്രതയിൽ നില്ക്കണം എന്നേ 'സ്തൗമെൻകാലോസ്' അർത്ഥമാക്കുന്നുള്ളു. സമാധാനത്തിന് മുമ്പുള്ള പ്രാർത്ഥന കഴിഞ്ഞാൽ പട്ടക്കാരൻ ശ്ലോമ്മോ പറയും. എല്ലാവരും കുരിശു വരച്ച് പ്രതിവാക്യം ചൊല്ലണം.

പട്ടക്കാരൻ ശോശപ്പായുടെ കോൺ മുത്തിയശേഷം ശുശ്രൂഷക്കാരനും അവിടെ ചുംബിക്കുന്നു. ധൂപക്കുറ്റിയുടെ ചങ്ങലകൾ ഇരുകരങ്ങളിലുമായി ഒതുക്കിപ്പിടിച്ചിരിക്കണം. ശുശ്രൂഷക്കാരന്റെ കൈകളുടെ ഇടയ്ക്കുള്ള ചങ്ങലയുടെ മദ്ധ്യഭാഗത്ത് കാർമ്മികൻ പിടിച്ചു ചുംബിക്കുന്നു. ആ കൈ ശുശ്രൂഷക്കാരൻ ചുംബിക്കുന്നു. ഈ അനുഷ്ഠാനം കഴിയുന്നതോടെ അയാൾ ത്രോണോസിന്റെ തെക്കും വടക്കും മുത്തുന്നു. മേൽപട്ടക്കാരോ പട്ടക്കാരോ സന്നിഹിതരെങ്കിൽ ത്രോണോസിൽ നടത്തിയ ചുംബനം അവിടെയും ആവർത്തിക്കുന്നു. കാർമ്മികൻ കൂടാതെ മറ്റു വൈദികർ മദ്ബഹായിൽ ഉണ്ടെങ്കിൽ അദ്ദേഹവും ശുശ്രൂഷകർക്ക് കൈ ചുംബിക്കുവാൻ നൽകുന്നു. ആദ്യം കൈ മുത്തിയ ആൾ ശേഷം പേർക്ക് കൈകസ്തൂരി നൽകിയാലും മതി. ധൂപക്കുറ്റിക്കാരൻ മദ്ബഹായുടെ നടയിറങ്ങി വടക്കും തെക്കുമായി നിൽക്കുന്നവർക്ക് കൈകസ്തൂരി നൽകുന്നു. തിരിഞ്ഞ് മദ്ബഹായിൽ കയറി വടക്കു ഭാഗത്തുള്ള ഒരാൾക്ക് കൈകസ്തൂരി നൽകണം. ശേഷംപേർക്ക് അയാൾ നൽകണം. മേൽപ്പട്ടക്കാരനോ മറ്റു പട്ടക്കാരോ മദ്ബഹായിൽ ഉണ്ടെങ്കിൽ അവരുടെ കൈ മുത്തി ശുശ്രൂഷകൻ സമാധാനം സ്വീകരിക്കുന്നു. അപ്പോൾ സീനിയർ പട്ടക്കാരന്റെ സമാധാനദാനം കഴിഞ്ഞ് ശുശ്രൂഷക്കാരൻ നേരെ ജനങ്ങൾക്ക് കൈകസ്തൂരി നൽകണം. മേൽപട്ടക്കാരൻ കാർമ്മികൻ ആണെങ്കിൽ ധൂപക്കുറ്റിക്കാരന് സമാധാനം നൽകിയ ശേഷം ശുശ്രൂഷകൻ അദ്ദേഹത്തിന്റെ കൈ മുത്തി സമാധാനം സ്വീകരിക്കണം.

സമാധാനത്തിന്റെ പ്രതീകമായ കൈകസ്തൂരി നൽകുമ്പോൾ അനാവശ്യമായി സമയം കളയരുത്. ഔചിത്യമില്ലാതെ സമയം അനാവശ്യമായി കളയുന്നതിനാലാണ് ഈ സമയത്തേക്ക് ഒരു ഗാനം ഇപ്പോൾ

ചിലർ ഉപയോഗിക്കുന്നത്. അങ്ങനെ ഒരു ഗാനം ചൊല്ലേണ്ട ആവശ്യം ഇല്ല. സമാധാനം കൊടുക്കുവാനും തല കുനിക്കുവാനുമായി രണ്ട് ആഹ്വാനങ്ങൾ ശുശ്രൂഷകൻ നൽകുന്ന സമയംകൊണ്ട് കൈകസ്തൂരി കൊടുത്ത് തീരുമാറ് വേഗത്തിൽ കാര്യങ്ങൾ പൂർത്തിയാക്കാം. പട്ടക്കാരൻ ദർഗായിൽ കയറിയാൽ ഇറങ്ങുന്നതുവരെ ഗാനങ്ങളില്ല എന്ന് തിരിച്ചറിയണം. ദർഗായിൽ കയറിയാൽ ബലിയർപ്പണവുമായി ബന്ധപ്പെട്ട ഗൗരവമുള്ള അനുഷ്ഠാനങ്ങൾ ആണ് നിർവ്വഹിക്കേണ്ടത്. പിരിമുറുക്കമുള്ള അനുഷ്ഠാനങ്ങൾക്കിടയിൽ താരതമ്യേന പിരിമുറുക്കം കുറയ്ക്കാൻ ഉതകുന്ന ഗീതങ്ങൾ ഉപയോഗിക്കുന്നത് അനുചിതമാകയാൽ ഒഴിവാക്കേണ്ടതാണ്. കുർബ്ബാനക്രമത്തിന്റെ മൂലഭാഷയിൽ അപ്രകാരം ഒരു ഗാനമില്ല. മലയാള ഭാഷയിലും ഈ അടുത്ത കാലത്താണ് ഈ സമയത്തേക്ക് ഒരു ഗാനം അശ്രദ്ധ മൂലം പ്രത്യക്ഷപ്പെട്ടത്. ആരാധനക്രമം അച്ചടിക്കുന്നവർ ഇക്കാര്യത്തിൽ ജാഗ്രത പുലർത്തിയിരുന്നെങ്കിൽ ഇപ്രകാരമുള്ള അനവധി അജാഗ്രതകൾ ഒഴിവാക്കാൻ കഴിയും. ഗാനം ഇല്ലാതെ തന്നെ കൈകസ്തൂരി കൊടുക്കാൻ കഴിയണം. ധൂപക്കാരൻ ത്രോണോസ് വലം വയ്ക്കാതെ കാർമ്മികന്റെ പുറകിലൂടെ തെക്കും വടക്കുമുള്ള ഭാഗങ്ങൾ ചുംബിച്ചാൽ മതിയാകും.

ശോശപ്പാ ഉയർത്തുന്നതിനു മുമ്പായി മറുവഹസാക്കാർ ഇരുവശത്തും തയാറായി നില്ക്കണം. കാർമ്മികന്റെ ക്രിയാനുഷ്ഠാനം തുടങ്ങി അവസാനിക്കുന്നതുവരെ മറുവഹസാകൾ കിലുക്കണം. ശുശ്രൂഷക്കാരന്റെ ആഹ്വാനവും ജനങ്ങളുടെ പ്രതിവാക്യവും അവസാനിക്കലുമല്ല പ്രമാണം. അവ അവസാനിച്ചില്ലെങ്കിലും ക്രിയാനുഷ്ഠാനം അവസാനിച്ചാൽ കിലുക്കുന്നതു നിർത്തണം.

റൂശ്മാ നൽകുമ്പോൾ ധൂപക്കാരൻ അല്പം ഒതുങ്ങി അല്പം തെക്കോട്ട് തിരിഞ്ഞ് നില്ക്കണം. പട്ടക്കാരൻ വരയ്ക്കുമ്പോൾ എല്ലാവരും ഒരു കൈ നെഞ്ചിൽ അടക്കിപ്പിടിച്ച് വലതുകൈ കൊണ്ട് മൂന്ന് പ്രാവശ്യം കുരിശു വരയ്ക്കുകയും 'എന്നേക്കും ഉണ്ടായിരിക്കട്ടെ' എന്ന് പറഞ്ഞ് തല കുനിച്ച് സ്വീകരിക്കുകയും വേണം.

റൂശ്മാ നൽകുമ്പോൾ കാർമ്മികൻ ഇടതുകൈ ത്രോണോസിൽ പിടിച്ച് വലതുകൈ കൊണ്ട് ജനത്തെ ആശീർവദിക്കുക എന്നതാണ് തത്വം. അനുഗ്രഹം ത്രോണോസിൽ നിന്ന് കാർമ്മികനിലൂടെ ജനങ്ങളിലേക്ക് എന്ന തത്വത്തെയാണ് ഈ അനുഷ്ഠാനം വ്യക്തമാക്കുന്നത്. കാർമ്മികൻ മേല്പട്ടക്കാരൻ ആണെങ്കിലും ഈ തത്വം വ്യത്യാസപ്പെടുന്നില്ല. തന്മൂലം റൂശ്മാകൾക്ക് മേൽപട്ടക്കാർ അംശവടി ധരിക്കേണ്ട ആവശ്യം ഇല്ല. മലങ്കരസഭയിൽ ഈ പതിവ് ഇല്ലായിരുന്നു. ശീമയിലെ പിതാക്കന്മാരോടുള്ള സംസർഗ്ഗത്തിൽ നിന്ന് സംക്രമിച്ചതാണ് ഈ തത്വ

ലംഘനം. ഈ എഴുത്തുകാരന്റെ ഗുരു യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഇക്കാര്യം ആവർത്തിച്ചു പറയുമായിരുന്നു. ഇപ്പോഴത്തെ പ. ബാവായും ചില മേല്പട്ടക്കാരും ഈ തത്ത്വത്തെ വിനയപൂർവ്വം അനുസരിക്കാറുണ്ട്.

വി. കുർബ്ബാനയിലും മറ്റും കാർമ്മികൻ ജനത്തിന് നേരെ ആശീർവാദസൂചകമായി റൂശ്മാ ചെയ്യുമ്പോൾ കുരിശ് വരയ്ക്കേണ്ടതില്ലെന്ന് പരാമർശിക്കുന്ന ഒരു അഭിപ്രായം കണ്ടു (കൈപ്പുസ്തകം, പേജ് 42). അതിന് ഗ്രന്ഥകാരൻ നല്കുന്ന വ്യാഖ്യാനം ഇപ്രകാരമാണ്:

“ഈ സമയത്ത് ശുശ്രൂഷകരോ ജനമോ സ്വയം കുരിശ് വരയ്ക്കരുത്. കുരിശ് വര മിക്കവാറും എല്ലാ പൗരാണിക സഭകളിലും ഉള്ള അനുഷ്ഠാനമാണ്. ഓർത്തഡോക്സ് സഭയിൽ അത് രണ്ടു വിധമുണ്ട്. ഒന്നാമത്, പുരോഹിതശ്രേണിയിലുള്ളവർ മറ്റുള്ളവർക്ക് നേരെയോ മറ്റ് വസ്തുക്കൾ മേലോ നടത്തുന്നത്. രണ്ടാമത് സ്വയം നടത്തുന്നത്. രണ്ടായാലും ലക്ഷ്യം ശുദ്ധീകരണമാണ്. ഒന്നുകിൽ പൗരോഹിത്യസ്ഥാനികൾ സ്ലീബാ ആകൃതിയിൽ മറ്റുള്ളവരെ ശുദ്ധീകരിക്കുന്നു. അല്ലെങ്കിൽ സ്ലീബാ വരച്ച് സ്വയം ശുദ്ധീകരിക്കുന്നു. സ്ലീബാ വരച്ച് ശുദ്ധീകരണം ആർക്കും നടത്താവുന്നതാണ്. എന്നാൽ മറ്റുള്ളവരെ ശുദ്ധീകരിക്കാൻ പൗരോഹിത്യസ്ഥാനികൾക്ക് മാത്രമാണ് അവകാശം (ശെമ്മാശൻ പൗരോഹിത്യസ്ഥാനികളല്ല, ശുശ്രൂഷാസ്ഥാനികൾ ആണ്). പുരോഹിതസ്ഥാനികൾ മറ്റുള്ളവരെ ശുദ്ധീകരിക്കുമ്പോൾ അവർ സ്വയം കുരിശ് വരച്ച് ശുദ്ധീകരിക്കുന്നത്, പുരോഹിതന്റെ ശുദ്ധീകരണത്തെ അംഗീകരിക്കായ്കയോ അവഗണിക്കലോ ആയി കണക്കാക്കണം (എന്നാൽ മിക്കവാറും ഇപ്രകാരം ചെയ്യുന്നത് കാര്യത്തിന്റെ അർത്ഥം മനസ്സിലാക്കാത്തതുകൊണ്ടാണ്. ഈ സമയത്ത് വലതുകൈ നെഞ്ചത്തടക്കി തല കുനിച്ച് ശുദ്ധീകരണം സ്വീകരിക്കുകയാണ് വേണ്ടത്. കുരിശ് വരയ്ക്കുന്നത് പ്രധാനമായും മൂന്ന് സന്ദർഭങ്ങളിൽ മാത്രമാണ്. ഒന്നാമത് കുരിശ് കാണുമ്പോൾ, രണ്ടാമത് കുരിശ് നാമം ഉച്ചരിക്കുകയോ കേൾക്കുകയോ ചെയ്യുമ്പോൾ (ഗീതങ്ങളുടെ ഇടയിൽ വരുന്ന പട്ടക്കാരൻ പറയുന്ന ‘ശുബഹോലാബോ.....’ എന്ന സ്തുതിവചനത്തിന് മുമ്പായി ഗായകരും ജനവും ‘ബാറെക്മോർ’ പറയും. പലരും ഈ സമയത്ത് കുരിശ് വരയ്ക്കുന്നതായി കണ്ടിട്ടുണ്ട്. ‘ബാറെക്മോർ’ എന്നാൽ ‘നാഥാ വാഴ്ത്തുക’ എന്നത് ത്രിത്വ സ്തുതി പറയാൻ പട്ടക്കാരനോട് (എപ്പിസ്ക്കോപ്പായോട്) അപേക്ഷിക്കുന്ന വാക്കാണ്. അതിന് കുരിശ് വരയ്ക്കേണ്ടതില്ല. ‘ശുബഹോലാബോ....’ (പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി എന്ന് പറയുമ്പോഴാണ് കുരിശ് വരക്കേണ്ടത്). മൂന്നാമത് വി. ത്രിത്വനാമം പറയുകയോ കേൾക്കുകയോ ചെയ്യുമ്പോൾ കുരിശ് വരയ്ക്ക് നിർദ്ദിഷ്ഠമായ

ശൈലിയുണ്ട്. മിക്കവാറും ഇതും അതിനുള്ള സന്ദർഭങ്ങളും ശ്രദ്ധിക്കാതെയാണ് കുരിശ് വരയ്ക്കുന്നത്. പാശ്ചാത്യസഭയിൽ ജനം കുരിശ് വരച്ച കൈ അല്ല ശുദ്ധമാകുന്നത്. കുരിശ് വരച്ചത് എവിടെയാണോ അവിടമാണ്. ശരീരത്തിലാണ് കുരിശ് വരച്ചതെങ്കിൽ ശരീരം മുഴുവൻ ശുദ്ധമായി, കൈ മാത്രമല്ല" (കൈപ്പുസ്തകം, പുറം 42).

കുരിശുവരയുടെ അടിസ്ഥാന സങ്കല്പമാണിവിടെ തമസ്കരിക്കപ്പെടുന്നത്. കുരിശ് സ്വയം വരയ്ക്കുന്നത് സ്വയം ശുദ്ധീകരിക്കുന്നതിന്റെ അനുഷ്ഠാനമാണെന്ന ചിന്തയിൽ അപാകതയുണ്ട്. അനുഗ്രഹിക്കുന്നതിന്റെയും അനുഗ്രഹം പ്രാപിക്കുന്നതിന്റെയും പ്രതീകാത്മകമായ അനുഷ്ഠാനമാണ് കുരിശുവര. പുരോഹിതസ്ഥാനികൾ വിശ്വാസികളുടെ നേരെയും കൂദാശകളിൽ പദാർത്ഥങ്ങളുടെ മേലും കുരിശ് വരയ്ക്കുന്നത് അനുഗ്രഹം പ്രദാനം ചെയ്യുന്നതിന്റെ  മാധ്യമക്രിയ എന്ന നിലയിലാണ്. സ്വീകാരകൻ കുരിശ് വരയ്ക്കുന്നത് അവ സ്വീകരിക്കുന്നതിന്റെ സൂചനാപരമായ അനുഷ്ഠാനം എന്ന നിലയിലാണ്. കുരിശ് കാണുമ്പോഴും ത്രിത്വ സ്തുതി പറയുമ്പോഴും കേൾക്കുമ്പോഴും കുരിശിൽ നിന്നും ത്രിത്വത്തിൽ നിന്നും, പട്ടക്കാരും മറ്റും നമ്മുടെ നേരെ കുരിശ് വരക്കുമ്പോൾ അവരിൽ നിന്നും വാഴ്വ് സ്വീകരിക്കുന്നതിന്റെ പ്രതീകമായിട്ടാണ് കുരിശ് വരയ്ക്കുന്നത്. അപ്രകാരം ചെയ്യാൻ പാടില്ല എന്ന് വിലക്കുന്ന ഒരു കാനോനിക നിയമവും ഓർത്തഡോക്സ് സഭയ്ക്കില്ല. ഏതെങ്കിലും പ്രമാണങ്ങൾ ഇക്കാര്യത്തിൽ ഉള്ളതായി ആർക്കെങ്കിലും അറിവുണ്ടെങ്കിൽ അവ ഉദ്ധരിക്കുകയാണ് വേണ്ടത്. വൈദികസ്ഥാനികൾ നമ്മുടെ നേരെ കുരിശ് വരച്ച് ആശീർവദിക്കുമ്പോൾ നാം കുരിശ് വരക്കാതിരിക്കുമ്പോൾ അത് പട്ടക്കാരനെ അവഗണിക്കുന്നതിന്റെയും തിരസ്കരിക്കുന്നതിന്റെയും ക്രൂരമായ പ്രതികരണമായിരിക്കും. കൈ മുത്തുമ്പോഴും സ്ലീബാ ചുംബിക്കുമ്പോഴും നാം ഭക്ത്യാദരപൂർവ്വം കുരിശ് വരയ്ക്കണം. കുരിശുവര അനുഗ്രഹദാനത്തിന്റെയും അനുഗ്രഹസ്വീകരണത്തിന്റെയും പ്രതീകാത്മകമായ സൂചനയാകുന്നു. ചില പഴയ കുർബ്ബാന വ്യാഖ്യാനങ്ങളിൽ കുരിശ് വരക്കേണ്ടതില്ല എന്ന് പ്രമാണരഹിതമായി പറഞ്ഞിട്ടുള്ളതിന് സഭാപരമായി യാതൊരു പ്രമാണത്തിന്റെയും പിൻബലമില്ല.

സ്വയം കുരിശ് വരയ്ക്കുമ്പോൾ സ്വയം ശുദ്ധീകരിക്കുകയാണ് എന്ന വ്യഖ്യാനത്തിലാണ് കുഴപ്പം കിടക്കുന്നത്. അവൈദികനായ ഒരാളിന് സ്വയം ശുദ്ധീകരണം നടത്തുവാൻ ആരും നൽവരം നൽകിയിട്ടില്ല. സ്വയം ശുദ്ധീകരിക്കുവാൻ നൽവരമുള്ള ഒരാളിനെ മറ്റൊരാൾ ശുദ്ധീകരിക്കുവാൻ ആവശ്യമില്ല. ശുദ്ധീകരണം എന്ന നൽവരം കശ്ശീശാ പ്രാപിക്കുന്ന നൽവരങ്ങളിൽ ഒന്നാണ്. പട്ടമേല്ക്കുന്ന കശ്ശീശാ രണ്ടു കാൽമുട്ടുകൾ മടക്കിനിന്ന് സ്ഥാനമേൽക്കുന്നത് അദ്ദേഹം സ്വീകരിക്കുന്ന രണ്ട് താല

ന്തുകളുടെ (നൽവരങ്ങളുടെ) സൂചനയായിട്ടാണ് ഓർത്തഡോക്സ് കത്തോലിക്കാ – കൽദായ സഭകളുടെ പട്ടംകൊട ക്രമത്തിന്റെ മൂല ഭാഷയിലെ വ്യാഖ്യാനത്തിൽ വിശദീകരിക്കപ്പെട്ടിട്ടുണ്ട്. ഈ തത്വം വേണ്ടത്ര ഗൗരവത്തിൽ ഗ്രഹിക്കാതെയാണ് എല്ലാ സ്ഥാനാർത്ഥികളും രണ്ടു കാലും മടക്കിനിന്ന് സ്ഥാനമേൽക്കണമെന്ന തെറ്റായ പതിവുകൾ സഭയിൽ കീഴ്‌വഴക്കമായി തുടരുന്നത്. മേൽപ്പട്ട സ്ഥാനാർത്ഥിയും നേരത്തെ കശ്ശീശാപട്ടം ഏറ്റിട്ടില്ലെങ്കിലേ രണ്ടു കാൽമുട്ടുകളും മടക്കിനിൽക്കേണ്ടതുള്ളു. മെത്രാൻ സ്ഥാനാർത്ഥി നേരത്തെ കശ്ശീശാസ്ഥാനം പ്രാപിച്ചിരിക്കണമെന്ന് ബാർ എബ്രായ നിയമമേർപ്പെടുത്തിയെങ്കിലും പട്ടംകൊട ക്രമം എഴുതപ്പെടുന്ന കാലത്ത് അതായിരുന്നില്ല പതിവ്. അവൈദികനായ റമ്പാൻ മേല്പട്ടക്കാരനാകുന്ന സിറിയയിലെ പതിവിൽ മെത്രാൻ സ്ഥാനാർത്ഥി ഇരു കാലുകൾ മടക്കി നിന്നാൽ മതിയാകും. കശ്ശീശാസ്ഥാനത്തിലൂടെ സഭയുടെ അധ്യക്ഷസ്ഥാനം ഏറ്റ ഒരാൾ മേലധ്യക്ഷസ്ഥാനമായ മെത്രാൻ സ്ഥാനാരോഹണത്തിൽ 'അംശവടി' സൂചിപ്പിക്കുന്ന മേൽനോട്ടത്തിന്റെ നൽവരമാണ് പ്രാപിക്കുന്നത്. കശീശാ സഭയുടെ അധ്യക്ഷസ്ഥാനമേൽക്കുമ്പോൾ സ്വീകരിക്കുന്ന നൽവരങ്ങളെ സുറിയാനിയിൽ ദക്കിയോനോ (ശുദ്ധീകരിക്കുന്നത്) നഹറോനോ (പ്രകാശിപ്പിക്കുന്നത്) എന്നു വിശേഷിപ്പിച്ചിട്ടുണ്ട്. അങ്ങനെയിരിക്കെ സ്വയം ശുദ്ധീകരിക്കുക എന്ന പ്രക്രിയ സഭയിലില്ല; ശുദ്ധീകരണം നൽകുക എന്ന പ്രക്രിയയേ ഉള്ളൂ. അതിന് സഭ നിയോഗിച്ചിരിക്കുന്നത് കഹനൂസോയുടെ നൽവരം സ്വീകരിച്ച പട്ടക്കാരെയും മേൽപട്ടക്കാരെയും ആണ്. അവർക്ക് സ്വയം ശുദ്ധീകരിക്കാം; മറ്റുള്ളവരെയും ശുദ്ധീകരിക്കാം. സഹവൈദികരിൽ നിന്ന് ശുദ്ധീകരണം പ്രാപിക്കുകയും ചെയ്യാം. വിശ്വാസികൾ കുരിശ് വരയ്ക്കുന്നത് വാഴ്‌വും ശുദ്ധീകരണവും പ്രാപിക്കുന്നതിന്റെ സൂചനയായിട്ടാണ്. ആചാര്യസ്ഥാനികളുടെ കൈ ചുംബിക്കുമ്പോഴും ത്രോണോസ് ചുംബിക്കുമ്പോഴും മറ്റും കുരിശ് വരയ്ക്കുന്നത് വാഴ്‌വ് സ്വീകരിക്കുന്നതിന്റെ സൂചനയായിട്ടാണ്. ശുദ്ധിയും പ്രകാശവും സ്വർഗ്ഗരാജ്യത്തിന്റെ രണ്ട് വിശിഷ്ട അനുഭവങ്ങളാണ്. അതിന്റെ താക്കോൽ പട്ടക്കാരനിൽ ഇരിക്കുന്നു എന്ന അർത്ഥത്തിലാണ് 'സ്വർഗ്ഗീയ ഭവനത്തിന്റെ താക്കോൽ വഹിക്കുന്നവൻ' എന്ന് പട്ടക്കാരെ സഭ വിശേഷിപ്പിക്കുന്നത്.

ശുദ്ധീകരണത്തിന്റെ മുഖാന്തിരങ്ങൾ ആണ് വി. കൂദാശകൾ. അവയിലൊക്കെ സ്ലീബാ ഭാഷയിലുള്ള മുദ്രണത്തിലൂടെയാണ് ശുദ്ധീകരണം പ്രഖ്യാപിതമാകുന്നത്. 'ദക്കിയോനോ' എന്ന നൽവരം പ്രാപിച്ചവർ ആയതിനാലാണ് വൈദികസ്ഥാനികൾക്ക് മാത്രമേ കൂദാശകൾ നിർവഹിക്കാനാവൂ എന്ന് സഭ നിശ്ചയിച്ചിട്ടുള്ളത്.

(അംശവടി പിടിച്ച് റൂശ്മാ ചെയ്യുന്നത് അന്തസുള്ള ഒരു നടപടിയാണെന്ന് ഒരു ഉന്നതസ്ഥാനി പറയുന്നത് കേട്ടിട്ടുണ്ട്. വി. കുർബാനയിൽ തത്വങ്ങളേക്കാൾ ഉപരി അന്തസ് പാലിക്കുവാൻ ശ്രമിക്കുന്നവർ ദയവായി പൊറുത്താലും. മേൽപ്പട്ടക്കാരോ സീനിയർ വൈദികരോ ഗുരുക്കന്മാരോ സന്നിഹിതരെങ്കിൽ വലതുകാൽ ദർഗായിൽ നിന്ന് താഴെ വച്ച് റൂശ്മാ ചെയ്യുന്ന ശ്രേഷ്ഠ പാരമ്പര്യം സഭയിലുണ്ട്. മേല്പട്ടക്കാർ കാർമ്മികരാകുമ്പോഴും അവരുടെ ഗുരുനാഥന്മാർ സന്നിഹിതരെങ്കിൽ ഈ സമ്പ്രദായം അനുവർത്തിക്കാതിരിക്കാൻ കാരണമൊന്നുമില്ല. ഗുരുനാഥന്മാരായ വൈദികർ സന്നിഹിതരെങ്കിൽ കാർമ്മികരായ മേല്പട്ടക്കാരും 'ശുബഹോ' ചൊല്ലുമ്പോൾ 'തൽമീദ്കൂൻ' എന്ന് ആരംഭത്തിൽ ചൊല്ലാതിരിക്കുന്നതിന് എന്താണ് ന്യായമെന്ന് അറിയുന്നില്ല. ഗുരുനാഥന്മാരല്ലാത്ത ജൂനിയർ മെത്രാന്മാർ സന്നിഹിതരായിരിക്കേ സീനിയർ മെത്രാന്മാർ 'ശുബഹോ'യ്ക്കു മുമ്പ് 'തൽമീദ്കൂൻ' പറയുന്നതിന്റെ ഔചിത്യവും എന്തെന്ന് അറിയുന്നില്ല. അത്തരം സന്ദർഭത്തിൽ 'തൽമിദ്കൂൻ' എന്നതിന് പകരം 'ബാറെക്മോർ' ചേർത്ത് ശുബഹോ പറയുന്നതാവും കൂടുതൽ ഉചിതം). 'ശുശ്രൂഷാ സംവിധാന'ത്തിൽ ഗുരുനാഥൻ എഴുതുന്നതിപ്രകാരമാണ്: "(റൂശ്മാ ചെയ്യുമ്പോൾ) മേല്പട്ടക്കാരോ പ്രായമുള്ള പട്ടക്കാരോ ഉണ്ടെങ്കിൽ വലതുകാൽ ദർഗായിൽ നിന്ന് ഇറക്കി കുത്തണം" (പുറം 181).

ചിറകുകൾ വിടർത്തിയ മാലാഖമാരെപ്പോലെ ആകാശത്തിലേക്ക് കൈകൾ ഉയർത്തി സ്തുതിപ്പിന്റെ ആഹ്വാനവും സംഭാഷണരൂപത്തിൽ നടത്തിക്കൊണ്ട് രഹസ്യങ്ങൾക്കു മുകളിൽ കൈകൾ ആഘോഷിക്കുമ്പോൾ മണികൾ കിലുക്കണം. ക്രിയാനുഷ്ഠാനം തീരുന്നതുവരെ മണിയടികളും പ്രതിവാക്യവും തുടരുവാൻ ശ്രമിക്കണം. മറുവഹസാകൾ കിലുക്കുന്നതിന്റെ അടിസ്ഥാനം പ്രതിവാക്യമല്ല, രഹസ്യങ്ങളുടെ മേലുള്ള ക്രിയാനുഷ്ഠാനമാണെന്ന് ഓർത്തിരിക്കണം.

അതുകഴിഞ്ഞ് കുർബ്ബാന സ്ഥാപനത്തിന്റെ അനുസ്മരണവും അപ്പവീഞ്ഞുകളുടെ ശുദ്ധീകരണവും ആണ്. ഗുരുനാഥൻ എഴുതുന്നു: "കുർബ്ബാനയിലെ ഏറ്റവും പ്രധാന ഭാഗം കുർബ്ബാനസ്ഥാപനം, അഥവാ അപ്പവീഞ്ഞുകളെ വാഴ്ത്തുന്ന ഭാഗം മുതൽ പരിശുദ്ധാത്മ വിളി നടത്തി പരിശുദ്ധ റൂഹാ അപ്പവീഞ്ഞുകളെ ശുദ്ധീകരിക്കുന്നതു വരെയുള്ള ഭാഗമാണ്. ഇത് എത്രയും ശ്രദ്ധയോടും ദൈവസാന്നിധ്യബോധത്തോടും നിർവഹിക്കുകയും നമ്മുടെ കർത്താവ് ചെയ്ത മഹൽക്കാര്യം കർത്താവിന്റെ സ്ഥാനത്തു നിന്നുകൊണ്ട് നിർവഹിക്കയാണെന്നും കർത്താവ് വാഴ്ത്തിയ അപ്പവീഞ്ഞുകൾക്കുണ്ടായ മാറ്റം തന്നെയാണ് ഇവിടെയും സംഭവിക്കുന്നതെന്നും ഉള്ള ഉത്തമവിശ്വാസവും കാർമ്മികനും ജനങ്ങ

ൾക്കും ഉണ്ടായിരിക്കുകയും വേണം” (ശുശ്രൂഷാ സംവിധാനം, പുറം 182).

കുർബ്ബാന തക്സായുടെ അടുത്ത കാലത്തിറങ്ങിയ പതിപ്പുകളിൽ ‘പരിശുദ്ധാത്മവിളിയുടെ രഹസ്യപ്രാർത്ഥന’ എന്ന ഭാഗം സങ്കോചിപ്പിച്ച് ‘രഹസ്യപ്രാർത്ഥന’ എന്ന് മാത്രമാക്കിയാണ് ഇപ്പോൾ അച്ചടിക്കുന്നത്. സുറിയാനി ഭാഗത്ത് ‘ക്രൊയ്ത്തൊാദ് റൂഹോ കാദീശൊ’ എന്ന് കൊടുത്തിട്ടുണ്ട്. ഭാവിയിൽ സുറിയാനി ഒഴിവാക്കി മലയാളം തക്സാ അടിപ്പിക്കുമ്പോൾ ഈ രഹസ്യ പ്രാർത്ഥന മറ്റു രഹസ്യ പ്രാർത്ഥനകളിൽ ഒന്ന് മാത്രമായി വ്യാഖ്യാനിക്കപ്പെടും എന്നത് തീർച്ചയാണ്. അതിനാൽ ഇനിയുള്ള പതിപ്പുകളിൽ ‘പരിശുദ്ധാത്മാവിനെ ആഹ്വാനം ചെയ്യുന്ന രഹസ്യപ്രാർത്ഥന’ എന്നു അച്ചടിക്കുകയും ഇപ്പോൾ ഉള്ള തക്സാകളിൽ അപ്രകാരം പുസ്തകം ഉപയോഗിക്കുന്നവർ എഴുതി ചേർക്കുകയും വേണം. ഇപ്രകാരമുള്ള നിരവധി അനവധാനതകൾ നമ്മുടെ ആരാധനക്രമങ്ങളെ കാലാകാലമായി വികൃതമാക്കിയിട്ടുള്ളത് വിസ്മരിച്ചുകൂടാ.

പട്ടക്കാരനെ ശേഷം വിശ്വാസികളിൽ നിന്ന് വ്യത്യസ്തനാക്കുന്ന മുഖ്യഘടകം പരിശുദ്ധാത്മാവിനെ ആഹ്വാനം ചെയ്ത് കൂദാശകളെ ശുദ്ധീകരിക്കുവാനുള്ള നൽവരം അദ്ദേഹത്തിന് സഭ നൽകി എന്നതാണെന്ന് സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ് നിർവചന സ്വഭാവത്തിൽ എഴുതിയിട്ടുള്ളത് ഇവിടെ ഓർക്കേണ്ടതാണ്.

കുർബ്ബാന സ്ഥാപനത്തിന്റെ അനുസ്മരണ പ്രഖ്യാപനം കഴിഞ്ഞ് ‘ഞങ്ങൾ രക്ഷാകരമായ വ്യാപാരങ്ങളെ ഓർക്കുന്നു’ എന്ന് വിവരിക്കുന്ന ഗദ്യരൂപത്തിലുള്ള പ്രതിവാക്യം അടുത്തകാലത്തായി ചിലർ ഗാനരൂപത്തിൽ ചെയ്യുന്നത് എന്തിനെന്ന് അറിയുന്നില്ല. പണ്ടൊരു പള്ളിക്കൂദാശയ്ക്ക് ശേഷം വൃദ്ധനായ പ. ഔഗേൻ ബാവാ കുർബ്ബാന അർപ്പിച്ചുകൊണ്ടിരിക്കേ ശുശ്രൂഷകനായി മദ്ബഹായിലുണ്ടായിരുന്ന അപ്രേം ആബൂദി റമ്പാൻ (ഇപ്പോൾ മാർ തീമോത്തിയോസ് മെത്രാൻ) അഞ്ചാം തുബ്ദേൻ സുറിയാനിയിൽ ഗാനരൂപമായി നീട്ടിപ്പാടിയതും സഹകാർമ്മികനായി മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചിരുന്നവരിൽ ഒരാളായ മാത്യൂസ് മാർ അത്താനാസ്യോസ് (പിന്നീട് മാത്യൂസ് പ്രഥമൻ ബാവാ) ‘നിറുത്തെടോ’ എന്ന് ഗർജ്ജിച്ചതും ഗദ്യം ഗദ്യരൂപത്തിൽ ചൊല്ലിയാൽ മതി എന്ന് ശാസിച്ചതും ഓർത്തുപോകുന്നു. വി. ആരാധനകളിൽ അനഭിമതമായ ദുഃസ്വാതന്ത്ര്യങ്ങൾ ചിലർ ആവിഷ്കരിക്കുന്നത് കാണുമ്പോൾ തിരുത്തുവാനും ശാസിക്കുവാനുമുള്ള പ്രാമാണിക ശബ്ദം സഭയിൽ അസ്തമിച്ചുവോ എന്ന് ഈ ഗ്രന്ഥകാരൻ ഭയപ്പെടുന്നു.).

(വി. കുർബ്ബാനയിൽ ജനങ്ങളുടെ പ്രതിനിധിയായി നില്ക്കുന്ന കാർമ്മി

കൻ പിതാവാംദൈവത്തെ അഭിസംബോധന ചെയ്യുന്ന രീതിയിലാണ് മിക്ക പ്രാർത്ഥനകളും രചിക്കപ്പെട്ടിരിക്കുന്നത്. ദുർല്ലഭം സന്ദർഭങ്ങളിൽ പുത്രൻ തമ്പുരാനെയും അഭിസംബോധന ചെയ്യുന്നുണ്ട്. എന്നാൽ കാർമ്മികൻ കിഴക്കോട്ട് തിരിഞ്ഞ് നടത്തുന്ന പ്രബോധനങ്ങളിലല്ലാതെ പ്രാർത്ഥനകളിൽ വിശ്വാസിളെ സംബോധന ചെയ്യുന്നില്ല (വിശ്വസികളെ സംബോധന ചെയ്യുന്ന ജോലി മിക്കവാറും ശുശ്രൂഷക്കാരന്റേതാണ്). അങ്ങനെയിരിക്കേ, ആദ്യത്തെ വാകൃത്തിൽ 'നമ്മുടെ കർത്താവ്' എന്ന് പിതാവാം ദൈവത്തോട് സംബോധന ചെയ്യുമ്പോൾ പറയുന്നത് അനുചിതമാണ്. പഴയ വിവർത്തനത്തിൽ 'താൻ അപ്പമെടുത്തു' എന്നിങ്ങനെയാണ് അച്ചടിച്ചിരുന്നത്. 'നമ്മുടെ കർത്താവ്' എന്നതിന് പകരം 'ഞങ്ങളുടെ കർത്താവ്' എന്ന് ചേർത്താൽ തെറ്റ് പറയാനില്ല. 'പാപമില്ലാത്തവനായ താൻ' എന്ന വിവർത്തനത്തെ 'പാപമില്ലാത്തവനായ താൻ പാപികളായ നമുക്കുവേണ്ടി' എന്ന് പിതാവാം ദൈവത്തെ അഭിസംബോധന ചെയ്തു പറയുമ്പോൾ പുത്രൻതമ്പുരാന്റെ ബലിയർപ്പണം പിതാവിന്റെ രക്ഷയെ ഉദ്ദേശിച്ച് കൂടെയാണെന്ന് അർത്ഥസൂചന വരുമെന്നതിനാൽ അത് ഒഴിവാക്കുവാൻ ഉത്തരവാദപ്പെട്ടവർ ആജ്ഞ നൽകേണ്ടതല്ലേ?)

(അപ്പവീഞ്ഞുകൾ വാഴ്ത്തുമ്പോൾ 'ബാറെക്മോർ' എന്ന് ശുശ്രൂഷകർ പറയുന്ന ഒരു പുരാതന രീതിയുണ്ട്. പുസ്തകത്തിൽ അപ്രകാരം ഒരു നിർദ്ദേശമില്ല. മറ്റു ശുശ്രൂഷകളിൽ ത്രിത്വനാമത്തിൽ മുദ്രണം നടത്തുന്നതിന് മുമ്പായി 'ബാറെക്മോർ' പറയാൻ പുസ്തകത്തിൽ നിർദ്ദേശമുണ്ട്. എന്നാൽ കുർബ്ബാനയിൽ സ്ഥാപനവാക്യം ചൊല്ലുമ്പോൾ ത്രിത്വനാമത്തിൽ മുദ്രണമില്ല. 'ക്രൊയ്ത്തൊദ്റൂഹോ കാദീശോ'യ്ക്ക് ശേഷം മുദ്രണമുണ്ട്. അവിടെ ബാറെക്മോർ പറയുന്നുമില്ല. പല സഭകളിലും സ്ഥാപനവാക്യം ചൊല്ലുമ്പോൾ മുദ്രണം ചെയ്യും. അത്തരം സഭകളിൽ 'ക്രൊയ്ത്തൊദ്റൂഹോ കാദീശോ'യുടെ പ്രാർത്ഥനയും ആഹ്വാനവും മുദ്രണവും കാണുന്നില്ല. മറ്റു സഭകളിൽ സ്ഥാപനവാക്യത്തിൽ റൂശ്മാ ഇല്ല. 'ക്രൊയ്ത്തൊദ് റൂഹോ കാദീശോ' കഴിഞ്ഞുള്ള റൂശ്മാ ഉണ്ട്. നമുക്കാകട്ടെ ആ സമയത്തും റൂശ്മാ ചെയ്തിരിക്കും. സഭാചരിത്രത്തിന്റെ അടിസ്ഥാനത്തിൽ ചർച്ച ചെയ്താൽ, 'ബാറെക്മോർ' ചൊല്ലുന്നതിന്റെ കാരണം വ്യക്തമാകും.).

ശോശപ്പാ ആഘോഷിക്കുമ്പോൾ തൊട്ടു തുബ്ദേൻ വായന വരെയുള്ള അതിപ്രധാന ഭാഗം ക്രിയാപ്രധാനവും സംഭാഷണ പ്രധാനവും ആകുന്നു. മറുവഹസാ, കൈമണികൾ എന്നിവ ക്രിയാനുഷ്ഠാന വേളകളിൽ ഉപയോഗിക്കുവാൻ സജ്ജമായിരിക്കണം.

'ഞാൻ വരുന്നതു വരെ' എന്നർത്ഥമുള്ള 'അദാമോദോസേനോ' എന്നിത്യാദി പ്രബോധനം കാർമ്മികൻ പറയുമ്പോൾ ധൂപക്കാരൻ സുഗന്ധം

ധൂപക്കുറ്റിയിൽ ഇടുവിക്കണം. സുഗന്ധധൂപത്തിന് നിർവഹിക്കുവാനുള്ള ഒരു ധർമ്മം അന്തരീക്ഷ സൃഷ്ടിയാണ്. മേഘച്ചുരുളുകൾ പോലെ ഉയരുന്ന ധൂപം മേഘാവൃതമായ ആകാശത്തിന്റെ അന്തരീക്ഷം മദ്ബഹായിൽ സൃഷ്ടിക്കുവാൻ പര്യാപ്തമാണ്. സ്വർഗ്ഗമഹോന്നതങ്ങളിൽ നിന്ന് പരിശുദ്ധാത്മാവ് ചിറകടിച്ചിറങ്ങി വി. കുർബ്ബാനമേൽ ആവസിക്കുന്നതിനെ ദൃശ്യവൽക്കരിക്കുവാൻ ധൂപക്കുറ്റിയിൽ നിന്നുയരുന്ന പുകച്ചുരുളുകൾക്കും കാർമ്മികന്റെ കൈകൾ ആഘോഷിക്കുന്ന അനുഷ്ഠാനത്തിനും കഴിയുന്നു. വി. മൂറോൻ കൂദാശയിൽ പന്ത്രണ്ട് ധൂപക്കുറ്റികൾ ഉപയോഗിക്കുന്നതും ദുഃഖവെള്ളിയാഴ്ച പുകച്ചുരുളുകൾ സൃഷ്ടിക്കുന്നതും ഈ അന്തരീക്ഷ സൃഷ്ടിയെ ഉദ്ദേശിച്ചാണെന്ന് ഓർക്കാവുന്നതാണ്.

കാർമ്മികൻ അപ്പത്തെയും വീഞ്ഞിനെയും മുമ്മൂന്ന് വട്ടം റൂശ്മാ ചെയ്ത് കഴിയുന്നതോടെ മറുവഹസാകൾക്ക് വിശ്രമം നൽകാം. മറുവഹസാകളും കൈമണികളും തിരികളും ഉപയോഗിച്ച് കഴിയുമ്പോൾ ത്രോണോസ് മുത്തുന്നത് അത്യാവശ്യമല്ല.

'തുബ്ദേൻ' വായനയുടെ സമയത്ത് എല്ലാവർക്കും ഇരിക്കുവാൻ അനുവാദമുണ്ട്. ശുശ്രൂഷകൻ തുബ്ദേൻ വായന ആരംഭിക്കുമ്പോഴാണ് ഇരിക്കാവുന്നത്. തുബ്ദേൻ വായിക്കുന്നവർ ത്രോണോസിന്റെ മധ്യഭാഗത്ത് കാർമ്മികന്റെ പിന്നിലായി നിന്നാൽ മതിയാകും (അല്പം വടക്കുമാറി നില്ക്കണം എന്ന് നിർദ്ദേശിക്കുന്നതിന് പ്രമാണങ്ങളുടെ പിൻബലമൊന്നുമില്ല). ഇതിനായി തെക്കുഭാഗത്തു നില്ക്കുന്ന ശുശ്രൂഷകർ ത്രോണോസ് ചുറ്റി വരേണ്ട ആവശ്യവുമില്ല. നേരെ മധ്യഭാഗത്ത് വന്ന് നിന്ന് ചൊല്ലാം. മേൽപട്ടക്കാർ ഉള്ളപ്പോൾ തുബ്ദേൻ വായനക്കാർ അംശവടി പിടിക്കുന്നത് ഇപ്പോൾ പതിവാണെങ്കിലും അർക്കദിയാക്കോൻ സന്നിഹിതനാകുന്ന അത്തരം സന്ദർഭങ്ങൾ അർക്കദിയാക്കോൻ സ്വന്തം അംശവടി പിടിച്ചിരുന്ന പാരമ്പര്യമാണ് അവിടെ അനുസ്മരിക്കപ്പെടുന്നത്. അംശവടി പിടിക്കാൻ അധികാരമുള്ള അർക്കദിയാക്കോൻ ഇന്ന് വംശനാശം സംഭവിച്ച ഓർമ്മയാണ്. വേരറുത്ത അർക്കദിയാക്കോന്റെ പാവന സ്മരണ നിലനിർത്താനാവാം മേൽപട്ടക്കാർ തുബ്ദേൻ വായനക്കായി അംശവടി ഉപയോഗിക്കുവാൻ ദയാപൂർവ്വം അനുവദിക്കുന്നത്. അർക്കദിയാക്കോൻ ഇല്ലാതാക്കപ്പെട്ട കാലാവസ്ഥയിൽ തുബ്ദേൻ വായനയിൽ അംശവടി ഉപയോഗിക്കുന്നത് അനിവാര്യമാണെന്ന് തോന്നുന്നില്ല. മധ്യസ്ഥപ്രാർത്ഥനയ്ക്ക് കത്തിച്ച മെഴുകുതിരിയുമായി ബന്ധമുള്ളതിനാലും തുബ്ദേൻ സഭയുടെ മധ്യസ്ഥ പ്രാർത്ഥന ആയതിനാലും ഈ സമയത്ത് കത്തിച്ച മെഴുകുതിരികൾ പിടിക്കുന്നത് കൂടുതൽ അഭികാമ്യമാണെന്നു തോന്നുന്നു. അർക്കദിയാക്കോൻ മാത്രം ധൂപക്കുറ്റി പെരുമാറിയിരുന്ന ഗതകാലത്തെ അനുസ്മരിക്കുവാനാണ് ഒന്നും ആറും തുബ്ദേനുകൾ

ധൂപം എടുത്ത ആൾ തന്നെ ഇപ്പോഴും വായിക്കുന്നത്. ആ പതിവ് നിർത്തിയാൽ പഴയ പാരമ്പര്യം ഓർക്കാനുള്ള സൗകര്യം നിഷേധിക്ക ലായിരിക്കും അത്. ഒന്നാം തുബ്ദേൻ സഭയിലെ സകല വൈദിക ഗണ ങ്ങൾക്കുവേണ്ടിയും രണ്ടാം തുബ്ദേൻ നാനാവിധ ആവശ്യക്കാർക്കു വേണ്ടിയും മൂന്നാം തുബ്ദേൻ നാട്ടിലെ ഭരണകർത്താക്കൾക്കു വേണ്ടിയും നാലാം തുബ്ദേൻ സഭയിലെ വിശുദ്ധരെയും രക്തസാക്ഷി കളെയും ഓർക്കാൻവേണ്ടിയും അഞ്ചാം തുബ്ദേൻ സഭയിലെ മല്പാ ന്മാർക്കുവേണ്ടിയും ആറാം തുബ്ദേൻ വാങ്ങിപ്പോയവർക്കു വേണ്ടിയും തയ്യാറാക്കപ്പെട്ടതാണ് (ഒന്നാം തുബ്ദേൻ മേല്പട്ടക്കാർക്കു മാത്രം വേണ്ടി റിസർവ്വ് ചെയ്തതും ആ സമയത്ത് ഓർക്കുവാൻ കടപ്പെട്ട പട്ടക്കാരെയും മറ്റും മൂന്നാം തുബ്ദേനിലേക്ക് മാറ്റി വ്യന്യസിച്ചതും ഇരുപതാം നൂറ്റാ ണ്ടിലുണ്ടായ വികൃതവും അനധികൃതവുമായ പരിഷ്ക്കാരങ്ങളിൽ പെടുന്നു. പട്ടക്കാർ ഉപയോഗിക്കുന്ന കുർബ്ബാനതക്സായിലെ രഹസ്യ പ്രാർത്ഥനയിലേക്ക് ഈ വികൃത പരിഷ്കാരം ഇനിയും കയറിപ്പറ്റിയി ട്ടില്ല.

ഒന്നും ആറും തുബ്ദേനുകൾ ചൊല്ലുവാനേ നിർബന്ധമുള്ളു എന്ന് 'കൈപ്പുസ്തക'ത്തിന്റെ കർത്താവ് നിർദ്ദേശിക്കുന്നതിന്റെ സാംഗത്യം അറിയുന്നില്ല. ആവശ്യക്കാരും ഭരണകർത്താക്കളും വിശുദ്ധന്മാരും മല്പാ ന്മാരും ഓർക്കപ്പെടണമെന്നുള്ള തക്സായുടെ ശ്രേഷ്ഠ പാരമ്പര്യത്തെ നിസ്സാരവൽക്കരിക്കാനുള്ള ഔചിത്യവും പാണ്ഡിത്യവും തജ്ജന്യമായി ഉണ്ടാകാവുന്ന ഒരുപാട് അനാവശ്യ വിവാദങ്ങളും ഇവിടെ ഒഴിവാക്കുക യാണ് (സമയക്കുറവ് പരിഹരിക്കുവാൻ മലങ്കരസഭയിൽ ഒരു നൂറ്റാണ്ടിനു മുമ്പ് ഉപയോഗിച്ചുവന്ന ചെറിയ തുബ്ദേനുകൾ നിർദ്ദേശിക്കുകയാണ് അഭികാമ്യം. ഈ ചെറിയ തുബ്ദേനുകളാണ് മാർത്തോമ്മാ സഭയിലും മലങ്കര കത്തോലിക്കാ സഭയിലും ഉപയോഗത്തിലുള്ളത്. മലങ്കരസഭ യിൽ അവയുടെ ഉപയോഗം വ്യത്യാസപ്പെടുത്തി അന്ത്യോഖ്യൻ സഭ യിലെ രീതിയനുസരിച്ച് പുതിയ ദീർഘമായ തുബ്ദേനുകൾ പ. പരുമല തിരുമേനിയുടെയും പ. പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെയും കാലത്ത് കൂട്ടിച്ചേർത്ത വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മല്പാനെയും കോനാട്ട് മാത്തൻ മല്പാനെയും തിരുത്തുവാൻ വൈമനസ്യമുള്ള ചിലർ സഭയുടെ നേതൃസ്ഥാനങ്ങളിൽ തുടരുന്നതുകൊണ്ടാണ് പഴയ തുബ്ദേൻ നിർദ്ദേ ശിക്കുവാൻ പലരും ധൈര്യപ്പെടാത്തത്. പഴയ തുബ്ദേൻ അവതരിപ്പി ക്കുന്നതിനെതിരെ, അന്ന് സാക്ഷാൽ തുബ്ദേൻ അല്ലെന്നും തുബ്ദേന്റെ പ്രതിവാക്യമായി വിശ്വാസികൾ ചൊല്ലിയിരുന്ന പ്രാർത്ഥനകൾ ആണെന്നും പ്രതികരണമുണ്ടായത് ഈ വൈമനസ്യത്തിന്റെ പ്രകടന മായിട്ടാണ് ഇതെഴുതുന്ന ആൾ മനസ്സിലാക്കുന്നത്).

തുബ്ദേൻ വായിക്കുന്നവർ ത്രോണോസിന്റെ വടക്കുഭാഗത്ത് ചുംബിച്ച് തിരികെ പോകുന്നത് തിരുത്തപ്പെടേണ്ടതാണ്. തുബ്ദേൻ വായനക്കാർ വായന കഴിയുമ്പോൾ പട്ടക്കാരന്റെ വലതുഭാഗത്ത് ത്രോണോസിന്റെ തെക്കുഭാഗം ചുംബിക്കുകയും പട്ടക്കാരന്റെ കൈ (കൈ ലഭ്യമല്ലെങ്കിൽ കാപ്പ) ചുംബിച്ച് സ്വസ്ഥാനത്തേക്ക് മടങ്ങിപ്പോകയുമാണ് വേണ്ടത്. ത്രോണോസിൽ നിന്ന് പ്രവഹിക്കുന്ന അനുഗ്രഹം പട്ടക്കാർ വഴിയാണ് ശുശ്രൂഷക്കാർക്ക് ലഭിക്കുന്നത് എന്ന പൊതു തത്വം ഇവിടെയും ബാധകമാണ്.

തുബ്ദേൻ വായനയുടെ സമയത്ത് ധൂപക്കുറ്റിക്ക് വിശ്രമമാണ്. അപ്പോൾ അതിൽ ആവശ്യമായ ചിരട്ടക്കരിയിട്ട് ജ്വലിപ്പിക്കുവാൻ ഒന്നോ രണ്ടോ പേർ ശ്രമിക്കണം. 'ആമ്മീൻ', 'കുറിയേലായിസോൻ' തുടങ്ങിയ പ്രതിവാക്യങ്ങൾ എല്ലാവരുംകൂടി ചൊല്ലേണ്ടതാണ്. ആറാം തുബ്ദേൻ അവസാനിക്കുന്നതോടെ ഏവരും എഴുന്നേറ്റ് നില്ക്കണം. 'കൈപ്പുസ്തകം' ഈ സമയത്ത് രേഖപ്പെടുത്തുന്ന ഒരു നിർദ്ദേശവും അതിന്റെ ന്യായീകരണവും ഇവിടെ ചേർക്കട്ടെ.

"ആഘോഷിച്ച് മാറ്റിവച്ചിരിക്കുന്ന ശോശപ്പാ പട്ടക്കാരൻ തന്നെ മടക്കി വയ്ക്കാൻ ചുമതലപ്പെട്ടിരിക്കുന്നു. അദ്ദേഹം അത് ചെയ്യാത്തപക്ഷം റീശ് ശുശ്രൂഷകൻ തുബ്ദേൻ വായന കഴിഞ്ഞ് വി. ത്രോണോസ് ചുംബിച്ച് മദ്ബഹായിലെ പട്ടക്കാരുടെ കൈ ചുംബിച്ച് ശുശ്രൂഷകർക്ക് സമാധാനം നൽകി ജനത്തോട് പ്രാർത്ഥന അപേക്ഷിച്ച് (പട്ടക്കാർ ചെയ്യുന്നതു പോലെ) കൈ കഴുകിയശേഷം വേണം ശോശപ്പാ മടക്കി വയ്ക്കാൻ. ചിലർ വി. ത്രോണോസിൽ വച്ചു കൊണ്ട് മടക്കുന്നത് കണ്ടിട്ടുണ്ട്. മുൻപറഞ്ഞതുപോലെ ക്രമം അനുസരിച്ച് ശുശ്രൂഷകർക്ക് വിശുദ്ധ വസ്തുക്കൾ കൈകാര്യം ചെയ്യാനോ വി. ത്രോണോസിൽ സ്പർശിക്കുവാനോ അനുവാദമില്ലാത്തതാണ്. എന്നാൽ അത്യാവശ്യമായി സ്പർശിക്കേണ്ടി വരുമ്പോൾ അതുമൂലം കുറ്റക്കാരനാകാതിരിക്കാൻ വേണ്ടിയാണ് പ്രാർത്ഥന ചോദിക്കുന്നത്. എന്നാൽ ശെമ്മാശന്മാരാണ് ശോശപ്പാ മടക്കുന്നത് എങ്കിൽ അവർ ഈ കാര്യങ്ങൾ ചെയ്യാതെ നേരിട്ട് ശോശപ്പാ മടക്കി വയ്ക്കാവുന്നതാണ്. അവർ അതിനായി ചുമതലപ്പെട്ടവരാണ്. ..." (പുറം 47).

'പട്ടക്കാരൻ ചെയ്യുന്നതുപോലെ' ജനങ്ങളുടെ പ്രാർത്ഥന ചോദിച്ച് ശുശ്രൂഷക്കാരൻ ശോശപ്പാ മടക്കി വയ്ക്കണമെന്ന നിർദ്ദേശം ആ ക്രിയയെ 'ശുബ്ക്കോനോ' ചോദിക്കുന്ന മട്ടിലാണ് അവതരിപ്പിക്കുന്നത്. ത്രോണോസ് മുത്തൽ, പട്ടക്കാരുടെ കൈ മുത്തൽ, സഹശുശ്രൂഷകർക്ക് സമാധാനം നൽകൽ ഇവയെല്ലാം ഒരു ശുബ്ക്കോനോയുടെ അന്തരീക്ഷം സൃഷ്ടിക്കുന്നുണ്ട്.

ശുബ്ക്കോനോ വി. കുർബ്ബാനയിൽ മാത്രം അതിന്റെ അധ്യക്ഷനായ കാർമ്മികൻ നടത്തുന്ന സുപ്രധാന അനുഷ്ഠാനമാണ്. മറ്റൊരു കൂദാശ കളിലും ശുശ്രൂഷകളിലും ഈ അനുഷ്ഠാനം കാണുന്നില്ല. ഈ അനു ഷ്ഠാനത്തിന് കൃത്യമായ കാർമ്മികവാക്യമുണ്ട്. കുർബ്ബാനയുടെ സുപ്ര ധാനമായ മൂന്ന് ഘട്ടങ്ങൾക്ക് പ്രാരംഭമായി മൂന്ന് ശുബ്ക്കോനോകൾ ആണ് ക്രമത്തിൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ളത്. 1. ബലിയുടെ സമർപ്പണം. 2. ബലിയുടെ നിർവഹണം. 3. ബലിയുടെ അനുഭവം. ഈ മൂന്ന് ഭയങ്കര അനുഷ്ഠാനങ്ങൾക്ക് മുന്നോടിയായാണ് കാർമ്മികൻ സഭയുടെ പ്രാർ ത്ഥന ആവശ്യപ്പെടുന്നത്. വി. മൂറോൻ കൂദാശയിലും വെള്ളം വാഴ്വിന്റെ ശുശ്രൂഷയിലും മാമ്മൂദീസായിലും ശോശപ്പാ ഉപയോഗിക്കുന്നുണ്ട്. അത് മടക്കി വയ്ക്കുന്നതിന് ആരും പ്രാർത്ഥന ആവശ്യപ്പെടുന്നില്ല, ആവശ്യ പ്പെടേണ്ടതുമില്ല. ശോശപ്പാ മടക്കി വയ്ക്കൽ ബലിയർപ്പണവുമായി നേരിട്ട് ബന്ധപ്പെട്ട ഒരു അനുഷ്ഠാനവുമല്ല. അത് ചെയ്യുന്നവർ കൈകൾ കഴുകി വൃത്തിയാക്കി അത് മടക്കിവച്ചാൽ മതിയാകും. ശീലക്കൂട്ടം വിരിച്ചുവ ക്കുന്നവരോ അത് മടക്കിവയ്ക്കുന്നവരോ, കാസാ പീലാസാകൾ ക്രമീ കരിച്ചു വയ്ക്കുന്നവരൊ അത് ഒടുവിൽ തുടച്ച് ഉറയിൽ നിക്ഷേപിച്ച് അല മാരയിൽ സൂക്ഷിക്കുന്നവരോ സഭയുടെ പരസ്യമായ പ്രാർത്ഥന ആവ ശ്യപ്പെടുന്ന പതിവില്ല. തന്മൂലം ശോശപ്പാ മടക്കി വയ്ക്കുന്നതിന് മുന്നോ ടിയായി ചില സ്ഥലങ്ങളിൽ പടർന്നുപിടിച്ചിട്ടുള്ള 'ശുബ്ക്കോനോ' വൈകൃതം അനാവശ്യവും നിഷ്പ്രയോജനവും അർത്ഥശൂന്യവും അപ്ര സക്തവും തന്മൂലം ഒഴിവാക്കപ്പെടേണ്ടതുമാണ്. ശെമ്മാശനായാലും മറ്റു ശുശ്രൂഷകർക്കായാലും ഇത് ഒരുപോലെ ബാധകമാണ്. 'ശുബ്ക്കോനോ' ബലിയനുഷ്ഠാനത്തിൽ മാത്രം സംഗതമായ ഒരു ഘടകമാണ് ഓർത്ത ഡോക്സ് ആരാധനയിൽ. പുതിയ പതിവുകൾ ആരംഭിക്കുന്നതും അന ധികൃതമായ പതിവുകളെ ന്യായീകരിക്കുന്നതും കാനോനികമായി സാധു വല്ല. പൂർവ്വന്മാരുടെ പതിവുകളെ വ്യത്യാസപ്പെടുത്തരുത് എന്ന് കാനോൻ നിർദ്ദേശിക്കുന്നത് ഇവിടെ ഓർക്കാവുന്നതാണ്.

രണ്ടാം ആശീർവാദ സമയത്തും കാർമ്മികൻ ത്രോണോസിൽ നിന്ന് ശക്തി ആവാഹിച്ചെടുത്ത് വടക്കും തെക്കും ഉള്ളവരെ കുരിശടയാളം വരച്ച് ആശീർവദിച്ച് പടിഞ്ഞാട്ട് തിരിയുന്നു. പട്ടക്കാരന്റെ ഇടതുകൈ ത്രോണോസിന്റെ മധ്യത്തിൽ വച്ചിരിക്കണം. മേൽപ്പട്ടക്കാരോ സീനിയർ വൈദികരോ സന്നിഹിതരെങ്കിൽ വലതുകാൽ താഴെ ഇറക്കി കുത്തി മൂന്ന് പ്രാവശ്യം അനുഗ്രഹദാന സൂചകമായി കാർമ്മികനും അനുഗ്രഹ സ്വീകരണസൂചകമായി വിശ്വാസികളും കുരിശ് വരക്കുന്നു. ഇതോടെ മറ ഇടുന്നു.

വി. കുർബ്ബാനയിൽ മറ ഇടുന്നത് പ്രതീകാത്മകമായ അനുഷ്ഠാന

മാണ്. കാലവിഭജനം, ഘട്ടവിഭജനം എന്നിവയാണ് മുഖ്യ ലക്ഷ്യങ്ങൾ. കുർബ്ബാനയ്ക്കു മുമ്പ് മനുഷ്യാവതാരത്തിന് മുമ്പുള്ള അപൂർണ്ണ വെളിപാടിന്റെ കാലഘട്ടം. ഖണ്ഡിപ്പിന്റെ സമയം സ്മരിക്കുന്നത് കർത്താവിന്റെ മരണം, ഉയിർപ്പ് എന്നിങ്ങനെ ഇരുട്ടുള്ളപ്പോൾ നടക്കുന്ന സംഭവങ്ങളാണ്. ഇരുട്ടിന്റെ സൂചകമായിട്ടാണ് അപ്പോൾ മറയിടുന്നത്. മൂന്നാമത്തെ മറയിടൽ സ്വർഗ്ഗാരോഹണത്തിന് ശേഷം രണ്ടാം വരവ് വരെയുള്ള കാത്തിരിപ്പിന്റെ ഘട്ടമാണ്. ഈ മൂന്ന് ഘട്ടങ്ങളെ മറയിടൽ വ്യംഗ്യമായി എന്നാൽ വ്യക്തമായി സൂചിപ്പിക്കുന്നു. ഈ സമയത്ത് നടത്തുവാൻ മൂന്ന് പ്രാർത്ഥനകൾ തക്സായിൽ കാണുന്നുണ്ട്. 1. മാർ ദീവന്നാസ്യോസ് ബർസ്ലീബി രചിച്ച വിശ്വാസപ്രമാണം. 2. മാർ യാക്കോബ് മല്പാൻ രചിച്ച ഒരു കവിത. 3. അജ്ഞാതകർത്തൃകമായ മൂന്ന് വാക്യങ്ങൾ. ഇവയിൽ ഏതെങ്കിലും ഒന്ന് ചൊല്ലിയാൽ മതി എന്ന അർത്ഥത്തിൽ അവയ്ക്കിടയിൽ മറ്റൊന്ന് എന്നർത്ഥമുള്ള 'ഫ്രോസോ' എന്ന പദം എല്ലാ കൈയെഴുത്ത്പ്രതികളിലും കാണുന്നുണ്ട്. തക്സാ അച്ചടിയിലേക്ക് ആദ്യം കൊണ്ടുവന്നവർ ആ നിർദ്ദേശം അനവധാനതകൊണ്ടാകാം ഒഴിവാക്കി. ഇപ്പോൾ മൂന്നും നടത്തുന്ന രീതിയാണ് മലങ്കരസഭയിൽ നിലവിലുള്ളത്. തദനുസരണമായ ക്രിയാനിർദ്ദേശങ്ങളും ഇപ്പോൾ രൂപംകൊണ്ടിട്ടുണ്ട്. അങ്ങനെ ഖണ്ഡിപ്പിന് ആദ്യ ഭാഗം, സമർപ്പണത്തിന് രണ്ടാം ഭാഗം, മിശ്രണത്തിന് മൂന്നാം ഭാഗം എന്നിങ്ങനെ തരംതിരിക്കാൻ ശ്രമിച്ചിട്ടുണ്ട്. ഖണ്ഡിപ്പിന്റെ ആദ്യ പ്രാർത്ഥനയിൽത്തന്നെ മിശ്രണം ഉണ്ട് എന്ന വസ്തുത ശ്രദ്ധിക്കപ്പെടാതെ പോകുന്നു.

ഖണ്ഡിപ്പിന്റെ വിശ്വാസപ്രമാണത്തിൽ 'താൻ കബറിൽ നിന്നും ഉയിർത്തെഴുന്നേറ്റു' എന്ന് പ്രസ്താവിക്കുന്ന അനുഷ്ഠാനസമയത്ത് മദ്ബഹായിൽ മണികൾ കിലുക്കുന്ന ഒരു പതിവ് ചില സ്ഥലങ്ങളിൽ വ്യാപകമായി കാണുന്നു. ഈ സമയത്ത് ചൊല്ലുന്ന എല്ലാ പ്രാർത്ഥനകളും രഹസ്യ പ്രാർത്ഥനകൾ ആണ്. ഇരുട്ടുള്ളപ്പോൾ നടന്ന സംഭവങ്ങൾ ആയതിനാലാണ് മറയിടുന്നത്. ഇപ്രകാരം അതീവ രഹസ്യം എന്ന് സഭ ക്രമീകരിച്ച ഒരു അനുഷ്ഠാനത്തെ മണി കിലുക്കി പരസ്യപ്പെടുത്തുന്ന ഈ സമ്പ്രദായം ആരാണ് ആവിഷ്ക്കരിച്ചതെന്ന് അറിഞ്ഞുകൂടാ. ഒരു പക്ഷേ ഉയിർപ്പു ശുശ്രൂഷയിൽ ആ പ്രഖ്യാപനം നടത്തുമ്പോൾ മണി കിലുക്കുകയും കതിനാവെടികൾ മുഴക്കുകയും ചെയ്യുന്ന സംഭവം ആകാം അപ്രകാരം നിർദ്ദേശിച്ചവരുടെ മനസ്സിൽ. എന്നാൽ ഉയിർപ്പു ശുശ്രൂഷയിൽ ആ രംഗം ഔപചാരികമായി പരസ്യപ്പെടുത്തുമ്പോഴാണ് മണികിലുക്കുന്നത് എന്ന് അവർ വിസ്മരിച്ചു പോവുന്നു. വി. കുർബ്ബാനയിൽ ഈ അനുഷ്ഠാനത്തിന്റെ രഹസ്യസ്വഭാവം നഷ്ടപ്പെടുവാൻ ഇടയാക്കുന്നത് ഒഴിവാക്കേണ്ടതാണ്. അതത് ദിവസത്തേക്ക് നിർദ്ദേശിക്കപ്പെട്ട ഗാനമോ സന്ദർ

ഭോചിതമായ മറ്റു ഗാനങ്ങളോ ലുത്തിനിയാകളോ ഈ സമയത്ത് ചൊല്ലാം; കാർമ്മിക ക്രിയകൾ അവസാനിക്കുന്നതോടെ അത് അവസാനിപ്പിക്കുകയും വേണം. 'ഖണ്ഡിപ്പിനിടയിൽ പട്ടക്കാരൻ അപ്പം ഉയർത്തി കർത്താവിന്റെ സ്വർഗ്ഗാരോഹണത്തെ (കോംമെർ കബറോ... എന്നാണ് പ്രഖ്യാപനം. കബറിൽ നിന്ന് എഴുന്നേറ്റു എന്നാണ് അർത്ഥം. ഇവിടെ സ്വർഗ്ഗാരോഹണം സഭ സ്മരിക്കുന്നില്ല. അതിനു വേറെ സന്ദർഭമുണ്ട്. – ഈ ഗ്രന്ഥകാരന്റെ വിശദീകരണം) സൂചിപ്പിക്കുന്ന സന്ദർഭമുണ്ട്. ഈ സമയത്ത് മറുവഹസാകൾ കിലുക്കണം എന്ന് കൈപ്പുസ്തകത്തിൽ (പുറം 48) കാണുന്നത് മേൽകൊടുത്ത വിശദീകരണത്തിന്റെ അടിസ്ഥാനത്തിൽ  അപ്രസക്തമായിത്തീരുന്നു.

ഖണ്ഡിപ്പ് അവസാനിച്ചാൽ 'ബാറെക്മോർ കർത്താവിനോട് നാം പ്രാർത്ഥിക്കണം എന്ന ആഹ്വാനം നൽകുകയും മറ നീക്കുകയും ചെയ്യുന്നു. കർത്തൃപ്രാർത്ഥന പട്ടക്കാരൻ ആരംഭിച്ചതിന് ശേഷം ചൊല്ലുമ്പോൾ ശുശ്രൂഷക്കാരും വിശ്വാസികളും ഇരു കൈകളും വിടർത്തിപ്പിടിക്കുന്നത് അഭികാമ്യം തന്നെയാണ്. തല കുനിക്കുവാൻ ആഹ്വാനം നൽകുമ്പോൾ ശുശ്രൂഷകരും തല കുനിച്ച് മാതൃക കാട്ടണം.

മൂന്നാം ആശീർവാദം മുൻ ആശീർവാദങ്ങളെപ്പോലെ പട്ടക്കാരനും ജനങ്ങളും ചെയ്യണം. അതുകഴിഞ്ഞാൽ സ്വർഗ്ഗാരോഹണത്തിന്റെ ഭയങ്കര മുഹൂർത്തമാണ്. ശുശ്രൂഷക്കാരൻ അപ്രകാരം പ്രബോധനം നൽകണം. വടക്കും തെക്കും രണ്ടു പേർ കത്തിച്ച തിരി പിടിക്കണം. മറുവഹസാകളും തയാറാകണം. പട്ടക്കാരൻ പീലാസായും കാസായും ഉയർത്തി സ്വർഗ്ഗാരോഹണത്തിന്റെ അനുഷ്ഠാനം നടത്തുമ്പോൾ മണി കിലുക്കുകയും പ്രതിവാക്യം പറയുകയും കുരിശ് വരയ്ക്കുകയും വേണം.

ഈ ക്രിയകൾക്കു മുമ്പായി ധൂപക്കാരൻ കുന്തുരുക്കം സ്വീകരിച്ച് മദ്ബഹാ ധൂപച്ചുരുൾകൊണ്ട് നിറയണം. മേഘങ്ങളിൽ താൻ എടുക്കപ്പെട്ടു എന്ന വേദപ്രസ്താവന ഇവിടെ ദൃശ്യവത്ക്കരിക്കപ്പെടണം.

ഒരർത്ഥത്തിൽ ഇവിടെ വി. കുർബ്ബാന കഴിയുന്നു. തന്മൂലമാണ് പട്ടക്കാരൻ ദർഗായിൽ നിന്നും ഇറങ്ങുന്നത് (ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും മറ്റും കുക്കിലിയോനുകൾ നവീകരണ കാലത്താണ് കുർബ്ബാനയിൽ ഇടംപിടിച്ചത്. പഴയ എഴുത്തു തക്സായിൽ ഇവ കാണുന്നില്ല. കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിന് ശേഷം വാങ്ങിപ്പോയ വിശ്വാസികളെ ഓർത്ത് 'മക്കളിലപ്പൻ....' എന്നാരംഭിക്കുന്ന കുക്കിലിയോൻ ചൊല്ലി ശുബ്ക്കോനോയ്ക്കായി പട്ടക്കാരൻ പടിഞ്ഞാറോട്ട് തിരിയുന്ന നിർദ്ദേശമാണ് മൂലഭാഷയിലുള്ള കൈയെഴുത്തുക്രമങ്ങളിൽ കാണുന്നത്. 'മക്കളിലപ്പൻ കൃപ ചെയ്വതുപോലെ' എന്നാരംഭിക്കുന്ന, വാങ്ങിപ്പോയ

വരുടെ ഓർമ്മ ഉൾക്കൊള്ളുന്ന കുക്കിലിയോൻ ഗാനങ്ങൾ അതത് ദിവസത്തെ രാഗത്തിലാണ് ചൊല്ലേണ്ടത്. മലങ്കരസഭയിൽ അപ്രകാരമാണ് ചൊല്ലിയിരുന്നതെന്ന് ഗുരുനാഥൻ പറയുമായിരുന്നു. ജീവിതാവസാനം വരെ അദ്ദേഹം ആ രീതി നിഷ്ക്കർഷിച്ചിരുന്നു. ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും പട്ടക്കാരുടെയും കുക്കിലിയോനുകൾ പതിവായി കുർബ്ബാനകളിൽ ചൊല്ലിയിരുന്നില്ല. അവ ചൊല്ലാൻ തുടങ്ങിയപ്പോൾ ദൈവമാതാവിന്റെ കുക്കിലിയോൻ, പരിശുദ്ധന്മാരുടെ കുക്കിലിയോൻ, പട്ടക്കാരുടെ കുക്കിലിയോൻ എന്നിവ യഥാക്രമം ഒന്ന്, എട്ട്, ഏഴ് എന്നീ രാഗങ്ങളിലാണ് ചൊല്ലാൻ നിർദ്ദേശിക്കപ്പെട്ടത്. രാഗവ്യത്യാസമില്ലാത്ത അവസരങ്ങളിൽ അവയുടെ രാഗങ്ങൾ അപ്രകാരം തന്നെയാണ്. അതോടെ വാങ്ങിപ്പോയവരുടെ കുക്കിലിയോൻ രാഗഭേദം കൂടാതെ പലരും എട്ടാം രാഗത്തിൽ ചൊല്ലുവാൻ ആരംഭിച്ചു. ഇന്ന് പലരും വാങ്ങിപ്പോയവരുടെ കുക്കിലിയോൻ അതത് ദിവസത്തെ രാഗത്തിൽ ചൊല്ലിയിരുന്ന പതിവ് മലങ്കരസഭയിൽ നിലനിന്നിരുന്നു എന്ന വസ്തുത അറിയാതെ പോയിട്ടുണ്ട്. നമ്മുടെ സെമിനാരി വിദ്യാഭ്യാസം ആരാധനാ കാര്യങ്ങളിൽ കാണിക്കുന്ന ഉദാസീനവും നിസ്സംഗവുമായ സമീപനത്തെയല്ലേ ഇത് കാണിക്കുന്നത്. 'മക്കളിലപ്പൻ....' രാഗഭേദത്തോടെ ചൊല്ലുന്നതും മറ്റു കുക്കിലിയോനുകൾ സ്ഥിരം രാഗങ്ങളിൽ ചൊല്ലുന്നതുമായ സംവിധാനമാണ്, ഒരു കാലത്ത് വി. കുർബാനയിൽ അവ ഉപയോഗിച്ചിരുന്നില്ല എന്ന ചിന്തയിലേക്ക് ഇതെഴുതുന്ന ആളെ ആദ്യം നയിച്ചത്. പിന്നീട് പഴയ സുറിയാനി കയ്യെഴുത്തു തക്സാകൾ പരിശോധിച്ചപ്പോൾ ഈ കണ്ടെത്തൽ സ്ഥിരീകരിക്കുവാൻ കഴിഞ്ഞു. വി. കുർബ്ബാനയിൽ വാങ്ങിപ്പോയവരുടെ കുക്കിലിയോൻ അതത് ദിവസത്തെ രാഗത്തിൽ ചൊല്ലുന്ന ശ്രേഷ്ഠമായ പാരമ്പര്യം മല്പാന്മാർ സഭയിൽ പുനരാരംഭിക്കാനുള്ള വിനയവും വിവേകവും കാണിക്കണമെന്നാണ് ഇതെഴുതുന്ന ആൾക്ക് നിർദ്ദേശിക്കുവാനുള്ളത്. 'ശ്രുതി' പോലുള്ള സംഗീത സംഘടനകൾ ഇത്തരം ഗവേഷണപരമായ കാര്യങ്ങൾ കൂടി അവരുടെ പരിധിയിലുൾപ്പെടുത്തുന്നത് അഭികാമ്യമായിരിക്കും. കേട്ടു പരിചയിച്ച കാര്യങ്ങൾ മാത്രം പരിശീലിപ്പിക്കുന്നവരായ ശ്രേഷ്ഠ അധ്യാപകർ; കേൾക്കാൻ ചുമതലപ്പെട്ട കാര്യങ്ങൾക്കൂടെ പഠിപ്പിക്കുന്നത് അദ്ധ്യാപനത്തിന്റെ ഉയർന്ന ചുമതലയായി ബന്ധപ്പെട്ടവർ കാണേണ്ടതല്ലേ? ശരിയും തെറ്റും തമ്മിൽ വ്യവച്ഛേദിച്ച് അറിയുവാനും ശരിയെ പ്രോത്സാഹിപ്പിക്കുവാനും തെറ്റിനെ നിരുത്സാഹപ്പെടുത്തുവാനും ചുമതലപ്പെട്ട മേൽനോട്ട മേലധ്യക്ഷ സ്ഥാനികൾ ഈദൃശ്യ കാര്യങ്ങളിൽ മികവ് പുലർത്തുന്ന ഒരു ഭാവിയിലേക്ക് സഭ വളരേണ്ടതല്ലേ? സുറിയാനി രാഗങ്ങൾ വൈദേശികമായതുകൊണ്ട് സുറിയാനി രാഗത്തിൽ വിരചിതമായ സുറിയാനി ഗീത സാഹിത്യത്തെ അപ്പാടെ ഉപേക്ഷിച്ച നവീകരണസഭകൾ ആ സ്ഥാനത്ത് മറ്റൊരു

വൈദേശിക ഭാഷയായ ഇംഗ്ലീഷ് ഗാനശൈലിയെ അനുകരിച്ച്, ഒരു നൂറ്റാണ്ടിന് ശേഷം അതിന്റെ നിരർത്ഥകത തിരിച്ചറിഞ്ഞ് വീണ്ടും സുറിയാനി പാരമ്പര്യത്തിലേക്കു മടങ്ങിക്കൊണ്ടിരിക്കുകയാണെന്ന സത്യം നമ്മെ ചില പുനർ വിചിന്തനത്തിലേക്ക് നയിക്കേണ്ടതല്ലേ? "നമ്മുക്ക് ഒരു സെമിനാരി ഉള്ളതുകൊണ്ട് നമ്മുടെ പല ശ്രേഷ്ഠ പാരമ്പര്യങ്ങളും നമുക്ക് നഷ്ടപ്പെടുവാൻ ഇടയാവുന്നു" എന്ന് വേദനയോടെ ആയുഷ്ക്കാലം മുഴുവൻ വിലപിച്ച ഗുരുനാഥന്റെ വിഷാദ വിലാപം വെറുതെ ഓർത്തുപോകുന്നു. നമ്മുടെ ഗായകസംഘങ്ങളെ 'എക്കാറ' സംസ്കാരത്തിൽ വളർത്തുവാൻ 'ശ്രുതി'യും മറ്റും എന്നാണ് പരിശീലിപ്പിക്കുക? സിറിയൻ സഭയുടെ കോളനൈസേഷനെ നമുക്ക് ചെറുത്ത് തോല്പിക്കാം. എന്നാൽ മാർത്തോമ്മാ ശ്ലീഹായുടെ കാലം മുതൽ മലങ്കരസഭയിൽ സ്വീകരിക്കപ്പെട്ട സുറിയാനി ഭാഷാ സംസ്ക്കാരത്തിന്റെ 'ഉപ്പ്' തിരസ്കരിക്കുന്നത് മാർത്തോമ്മൻ പൈതൃകത്തെ തിരസ്ക്കരിക്കലാണെന്ന് നാം തിരിച്ചറിയേണ്ടതല്ലേ?

മറയിട്ടശേഷം മുട്ടുകുത്തിയുള്ള പ്രാർത്ഥന കഴിഞ്ഞ് ആദ്യം കാർമ്മികനും പിന്നെ മദ്ബഹായിലുള്ളവരും മൂപ്പിന്റെയും സ്ഥാനത്തിന്റെയും മുറയിൽ വി. കുർബ്ബാന അനുഭവിക്കുന്നു. കുർബ്ബാന അനുഭവിക്കുമ്പോൾ മുട്ടു കുത്തേണ്ടതില്ല (ഇവിടെ മിസ്രയിമിലെ പെസഹാ ഭോജനത്തെ ഓർക്കുന്നത് കൊള്ളാം). ഞായറാഴ്ചകളിലും പെരുന്നാളുകളിലും മുട്ടു കുത്തൽ ആവശ്യമില്ല.

കുർബ്ബാനാനുഭവം നടത്തേണ്ടുന്ന സമയത്തെക്കുറിച്ച് 1876 വരെ മലങ്കരസഭയിൽ ഒരു സംശയവും ആർക്കും ഉണ്ടായിരുന്നില്ല. കുർബ്ബാന തക്സായിൽ കാണിച്ചപ്രകാരം പടിഞ്ഞാറോട്ട് കുർബ്ബാന കൊണ്ടുവരുമ്പോൾ അതു വിശ്വാസികൾക്ക് നൽകുകയാണ് ശരിയായ പാരമ്പര്യം. ഈ പഴയ പാരമ്പര്യം തൊഴിയൂർ സഭയിലും നവീകരണ സഭയിലും കൃത്യമായി പാലിക്കുന്നു. 1876-ൽ പത്രോസ് തൃതീയൻ ആ പാരമ്പര്യം വ്യത്യാസപ്പെടുത്തി. കുർബ്ബാനയുടെ യാത്രയയപ്പ് കഴിഞ്ഞശേഷം കുർബ്ബാന നൽകിയാൽ മതി എന്ന കല്പന പരസ്യപ്പെടുത്തി. അത് സഭയിൽ പരക്കേ അനുസരിക്കപ്പെട്ടു. അതോടെ കുർബ്ബാന പടിഞ്ഞാറോട്ട് കൊണ്ടുവരുമ്പോൾ പട്ടക്കാരൻ ചൊല്ലുന്ന പ്രാർത്ഥനകളും തിരിച്ച് വരുന്നതിന് മുമ്പായി ചൊല്ലുന്ന പ്രാർത്ഥനയും അപ്രസക്തമായി; യാന്ത്രികമായി.

കുർബ്ബാനാനുഭവത്തെക്കുറിച്ച് ഗുരുനാഥൻ പറയുന്നത് കേൾക്കുക: "കുർബ്ബാന അനുഭവിക്കുന്നവർ മുട്ടുകുത്തേണ്ട ആവശ്യമില്ല, അനുഭവിക്കുന്നവർ നല്ലവണ്ണം ചവച്ചിറക്കി വെള്ളവും കുടിക്കണം." ഗുരുനാഥൻ വീണ്ടും എഴുതുന്നു: "ശുശ്രൂഷക്കാർ നാം അട്ടഹസിച്ചുപറയണം എന്ന്

ഉദ്ഘോഷിക്കുകയും എല്ലാവരും 'പിതാവും പുത്രനും പരിശുദ്ധ റൂഹായും ആയവൻ... എന്ന് ചൊല്ലുന്നു; മറ വലിക്കുന്നു. പട്ടക്കാരൻ ജനങ്ങൾക്കു കൊടുക്കുവാനായി കുർബ്ബാനയുമായി പടിഞ്ഞാറേക്ക് വരുവാൻ തുടങ്ങുന്നു" (പുറം 190).

പടിഞ്ഞാറേക്കുള്ള വരവ് തന്നെ കുർബ്ബാനയിലെ ഘട്ടമായി ക്രമീകരിച്ചിട്ടുള്ളത് വി. കുർബ്ബാന വിശ്വാസികൾക്ക് കൊടുക്കുവാനായിട്ടാണ്. ആ സമയത്ത് കൊടുക്കാതെ അവസാനത്തിൽ കൊടുക്കുന്നതോടെ ആ വരവും തദവസരത്തിലെ പ്രാർത്ഥനയും അപ്രസക്തമായി തീരുകയും ചെയ്യുന്നു. ഈ അനൗചിത്യം ഒഴിവാക്കുന്നതിനെപ്പറ്റി പ. എപ്പിസ്കോപ്പൽ സുന്നഹദോസ് പര്യാലോചിക്കുകയും ചില പരിഹാരങ്ങൾ ഔദ്യോഗികമായി നിർദ്ദേശിക്കുകയും ചെയ്തിട്ടുണ്ട്. അവ താഴെ കൊടുക്കുന്നു:

"വി. കുർബ്ബാനമദ്ധ്യേ, കുർബ്ബാന തക്സായിൽ പറഞ്ഞിരിക്കുന്ന സമയത്തു തന്നെ ജനങ്ങൾക്ക് വി. കുർബ്ബാന കൊടുക്കുന്നത് അഭിലഷണീയമായി പ. സുന്നഹദോസ് കരുതുന്നതിനാൽ, ആയത് സംബന്ധിച്ച് താഴെ പറയുന്ന രീതികൾ അവലംബിക്കേണ്ടതാണെന്ന് തീരുമാനിച്ചു.

1. വൈദികർ വി. ശരീരരക്തങ്ങൾ (കാസായും പീലാസായും) എഴുന്നള്ളിച്ച് പടിഞ്ഞാറോട്ട് കൊണ്ടുവന്നതിന് ശേഷം കൈകളഴിച്ച് 'ഞങ്ങളുടെ കർത്താവും എന്നേക്കും ഞങ്ങളുടെ ദൈവവുമേ നിനക്കു സ്തുതി' എന്ന സ്തോത്ര പ്രാർത്ഥന ചൊല്ലുന്നതിന് മുമ്പായി വിരിച്ചൊരുക്കിയിട്ടുള്ള ഒരു പ്രത്യേക പീഠത്തിൽ കാസാ വച്ചതിന്റെ ശേഷം പീലാസായിൽ നിന്നും വി. കുർബ്ബാന കൊടുക്കേണ്ടതും തദവസരത്തിൽ തവി ഉപയോഗിക്കാതെ കൈ കൊണ്ടു കൊടുക്കുന്നെങ്കിൽ വെള്ളം പാത്രത്തിൽ കൈവിരലുകൾ കഴുകി തൂവാല കൊണ്ട് തുടയ്ക്കുകയും വീണ്ടും കാസാ എടുത്ത് മേല്പറഞ്ഞ സ്തോത്ര പ്രാർത്ഥന ചൊല്ലി പൂർത്തിയാക്കുകയും ചെയ്തശേഷം തിരിഞ്ഞ് ത്രോണോസിൽ അവ കൊണ്ടുപോയി വയ്ക്കുകയും വേണം.

2. മറ്റു വൈദികരോ പൂർണ്ണശെമ്മാശനോ സന്നിഹിതനെങ്കിൽ മേല്പറഞ്ഞപ്രകാരം പീഠത്തിൽ വയ്ക്കുന്നതിന് പകരം കാസാ അയാളുടെ കൈകളിൽ കൊടുത്തതിന് ശേഷം പീലാസായിൽ നിന്നും വി. കുർബ്ബാന കൊടുക്കാവുന്നതാകുന്നു.

3. പീഠമോ, മറ്റു വൈദികനോ, പൂർണ്ണശെമ്മാശനോ ഇല്ലെങ്കിൽ കാസായും പീലാസായുമായി തിരിച്ചുപോയി ത്രോണോസിൽ കാസാ വച്ചശേഷം പീലാസായുമായി പടിഞ്ഞാറോട്ടു വന്ന് വി. കുർബ്ബാന കൊടുക്കുന്നതും ബലിപീഠത്തിൽ തിരിച്ചുവന്ന് ആവശ്യമെങ്കിൽ കൈ വിരലുകൾ വെള്ളപാത്രത്തിൽ കഴുകി തുടച്ചശേഷം കാസായും പീലാസായും

എടുത്തുകൊണ്ട് പടിഞ്ഞാറോട്ട് വന്ന് സ്തോത്ര പ്രാർത്ഥന ചൊല്ലിയ ശേഷം പതിവുപോലെ ത്രോണോസിൽ അവ കൊണ്ടുപോയി വയ്ക്കുകയും ചെയ്യാവുന്നതാണ്.

4. മേല്പറഞ്ഞ ഏതെങ്കിലും രീതിയിൽ വി. കുർബ്ബാന ജനങ്ങൾക്ക് നൽകണം. എന്നാൽ ആൾപ്പെരുപ്പംകൊണ്ടോ മറ്റു കാരണങ്ങളാലോ അതിന് സൗകര്യമില്ലാതെ വന്നാൽ ഇപ്പോൾ സാധാരണ ചെയ്യുന്ന പ്രകാരം വി. കുർബ്ബാന കഴിഞ്ഞശേഷം വി. കുർബ്ബാന കൊടുക്കുന്നതിന് വിരോധമില്ലാത്തതാകുന്നു.

(1980 ഫെബ്രുവരി സുന്നഹദോസ് തീരുമാനം, 2. 'പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ 1976-1983.' 86/1984-ാം നമ്പർ കല്പനപ്രകാരം 1984 മാർച്ച് 25-ന് പ. മാത്യൂസ് പ്രഥമൻ ബാവാ 'സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട പ്രസക്തഭാഗങ്ങൾ' എന്ന് രേഖപ്പെടുത്തി പ്രസിദ്ധീകരിച്ച പുസ്തകം, പുറം 23).

മാത്യൂസ് പ്രഥമൻ കാതോലിക്കാ, യൂഹാനോൻ മാർ സേവേറിയോസ്, ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്, ദിദിമോസ് പ്രഥമൻ കാതോലിക്കാ (അന്ന് മെത്രാപ്പോലീത്താ), മാത്യൂസ് ദ്വിതീയൻ കാതോലിക്കാ (അന്ന് മെത്രാപ്പോലീത്താ), ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തുടങ്ങി ആരാധനാകാര്യങ്ങളിൽ പണ്ഡിതന്മാരും മുഖ്യന്മാരും ആയ മേല്പട്ടക്കാർ ചേർന്ന് സ്വീകരിച്ച് പ്രഖ്യാപിച്ച ഈ തീരുമാനം നടപ്പിലാക്കുവാൻ പ. സുന്നഹദോസിലെ അംഗങ്ങൾ പോലും ശ്രമിച്ചില്ല എന്നത് ആ ഉന്നത സമിതിയുടെ വിശ്വാസ്യതയ്ക്ക് കളങ്കമേല്പിക്കുന്നു. പകരം സുന്നഹദോസ് ചിന്തിക്കാത്ത മറ്റൊരു സംവിധാനം നടപ്പിലാക്കുകയും ചെയ്തു. ഇതുപ്രകാരം മദ്ബഹായിലുള്ളവർ വി. കുർബ്ബാന അനുഭവിച്ചു കഴിഞ്ഞാലുടൻ മറ നീക്കുന്നു. കാർമ്മികൻ പടിഞ്ഞാറോട്ട് വന്ന് കുർബ്ബാനാനുഭവത്തിന്റെ ലക്ഷ്യവും ഗൗരവവും ഉൾക്കൊള്ളുന്ന പ്രാർത്ഥനകൾ കൂടാതെ കുർബ്ബാന കൊടുക്കുന്നു. ഉടനെ തിരിച്ചുപോയി ത്രോണോസിലെത്തുന്നു. പട്ടക്കാരൻ ഔദ്യോഗികമായി കുർബ്ബാന കൊടുക്കുന്നതിന്റെ മുമ്പും പിമ്പും ചൊല്ലേണ്ടുന്ന പ്രാർത്ഥനകൾ ചൊല്ലാതിരിക്കുന്നതിന്റെ അനൗചിത്യവും ശൂന്യതയും പരിഹരിക്കുവാൻ സഭയിലെ പ്രസ്തുത പ്രാർത്ഥനകളെ ആവശ്യത്തിലേറെ വാചാലമാക്കി രചിച്ച പുതിയ പ്രാർത്ഥനകൾ ശുശ്രൂഷക്കാർ ചൊല്ലുവാനായി കുർബ്ബാനക്രമത്തിൽ പ്രസിദ്ധീകരിച്ചു. ഫലത്തിൽ അതിനുശേഷം ആഘോഷമായി പടിഞ്ഞാറോട്ട് എഴുന്നള്ളി വരുന്നതും തദവസരത്തിലുള്ള പ്രാർത്ഥനയും പഴയതുപോലെ അർത്ഥശൂന്യവും അപ്രസക്തവുമായി തുടരുന്നു. കുർബ്ബാന കൊടുക്കുവാൻ ഒരു അനൗദ്യോഗിക വരവും കുർബ്ബാന കൊടുക്കാതിരിക്കുവാൻ ഒരു ഔദ്യോഗിക വരവും എന്നിങ്ങനെ അനാവശ്യമായ ഒരു

അധികചടങ്ങ് നിലവിൽ വന്നു എന്നതു മിച്ചം. 'വെളുക്കാൻ തേച്ചത് പാണ്ടായി' എന്ന പഴമൊഴി യാഥാർത്ഥ്യമായി (ഈ ലേഖകൻ പ. സുന്ന ഹദോസ് മേൽപ്പറഞ്ഞപ്രകാരം തീരുമാനിക്കുന്നതിനു മുമ്പു തന്നെ ഗുരു നാഥന്റെ അനുവാദപ്രകാരം സ്വീകരിച്ച് പ്രാവർത്തികമാക്കിയ രീതി ഇപ്ര കാരമാണ്: മദ്ബഹായിലുള്ളവർക്കു വി. കുർബ്ബാന കൊടുത്ത് കഴി ഞ്ഞാൽ ഉചിതമായ ഒരു മേശ മദ്ബഹായുടെ പടിഞ്ഞാറുഭാഗത്ത് വിന്യ സിക്കും. അതിന്മേൽ ഉചിതമായ വിരിയിട്ട് അലങ്കരിക്കും. അതിനുശേഷം മുറ പോലെ പടിഞ്ഞാറോട്ട് നിർദ്ദിഷ്ടമായ മൊഴികൾ ചൊല്ലി ആഘോ ഷത്തോടെ വരും. വിരിച്ചൊരുക്കിയ പീഠത്തിന്മേൽ പീലാസാ വയ്ക്കും. തുടർന്ന് കാസായുമായി താഴോട്ടിറങ്ങി ഒരുങ്ങിവന്നവർക്ക് വി. കുർബ്ബാന കൊടുക്കും. അതുകഴിഞ്ഞ് മദ്ബഹായിൽ കയറി പീഠത്തിൽ നിന്ന് പീലാസാ എടുത്ത് 'സ്തുതി ദൈവത്തിന്നുയരത്തിൽ' എന്ന ഗീതം ചൊല്ലുന്നു. തുടർന്ന് സ്തോത്ര പ്രാർത്ഥന ചൊല്ലി കിഴക്കോട്ട് തിരിയും. കാസായിൽ നിന്ന് കുർബ്ബാന കൊടുക്കുന്നതിൽ ചില പ്രായോഗിക സൗക ര്യങ്ങൾ ഉണ്ട്. 1. പീഠത്തിന്മേൽ കാസായേക്കാൾ സുരക്ഷിതം ആയി ഇരിക്കുക പീലാസായാണ്. 2. കാസായിൽ നിന്ന് തവി ഉപയോഗിച്ച് കൊടു ക്കുന്നതിനാൽ കൈവിരലുകൾ കഴുകേണ്ടി വരുന്നില്ല. 3. കൊച്ചു കുട്ടി കൾക്ക് കുർബ്ബാന കൊടുക്കുവാൻ ഇതാണ് കൂടുതൽ സൗകര്യം. കുട്ടി ക്കാലത്തു വീടിനടുത്തുള്ള തൊഴിയൂർ സഭയുടെ പള്ളിയിൽ ഈ രീതി കണ്ടുശീലിച്ചത് മനസ്സിലുണ്ടായിരുന്നതിനാൽ അതിന്റെ നിർവ്വഹണ ത്തിന് ഒരു പ്രയാസവും തോന്നിയിട്ടില്ല.).

തക്സായിൽ നിന്ന് അന്യമായ ഒരു ചടങ്ങ് സ്വീകരിക്കപ്പെട്ടതിനാൽ ചില കാനോനിക ലംഘനങ്ങൾ വന്നുചേർന്നിട്ടുണ്ട്.

1. പൂർവ്വന്മാരുടെ പതിവിന് വിരുദ്ധമായി ഒരു പടിഞ്ഞാറോട്ട് വരൽ സൃഷ്ടിച്ചു.

2. നിർദ്ദിഷ്ട പ്രാർത്ഥനയും പ്രബോധനവും കൂടാതെ കുർബ്ബാന പടി ഞ്ഞാറോട്ട് കൊണ്ടുവന്ന് ജനങ്ങൾക്ക് കൊടുക്കുന്നു.

3. വൈദികൻ നടത്തുവാനുള്ള പ്രാർത്ഥനകൾ രൂപഭേദപ്പെടുത്തി ശുശ്രൂഷക്കാരൻ ചൊല്ലുവാൻ അവസരം നൽകുന്നു.

4. തദവസരത്തിൽ താരതമ്യേന അപ്രസക്തമായ പുതിയ പാട്ടുകൾ രംഗപ്രവേശം ചെയ്യുന്നു.

5. കാനോനികമായ പടിഞ്ഞാറോട്ട് എഴുന്നള്ളിപ്പ് അർത്ഥശൂന്യവും അപ്രസക്തവുമാകുന്നു.

നമ്മുടെ മേല്പട്ടക്കാർ ഏത് പള്ളിയിൽ സന്നിഹിതരാകുന്നോ അവിടെ

ആ പള്ളിയിലെ പട്ടക്കാരൻ സന്നിഹിതനായിരിക്കും. തന്മൂലം ആ വൈദികന്റെ സേവനം ഉപയോഗപ്പെടുത്തി സുന്നഹദോസിന്റെ 2-ാം നിർദ്ദേശം പ്രാവർത്തികമാക്കുവാൻ ഒരു വിഷമവുമില്ല.

പുതിയ പല മേല്പട്ടക്കാർക്കും പട്ടക്കാർക്കും പ. സുന്നഹദോസിന്റെ മേല്പറഞ്ഞ തീരുമാനങ്ങളെപ്പറ്റി അറിവില്ലാതിരിക്കുന്നത് ഈ ഗ്രന്ഥകാരൻ ആശ്ചര്യത്തോടെയാണ് വീക്ഷിക്കുന്നത്. നമ്മുടെ വൈദികസെമിനാരി ഇക്കാര്യത്തിൽ മാതൃക കാണിക്കുകയും തെറ്റായ ദിശയിൽ നീങ്ങിയ കാര്യങ്ങളെ ശരിയായ ദിശയിലേക്ക് ക്രമപ്പെടുത്തുകയും ചെയ്താൽ ഉചിതമായിരിക്കും. മദ്ബഹായിലെ ഏവൻഗേലിയോൻ മേശ ഈ ആവശ്യം കൂടെ പരിഗണിച്ച് നിർമ്മിക്കപ്പെട്ടാൽ മറ്റൊരു പീഠം ആവശ്യമില്ല. കാനോനികവും പണ്ഡിതോചിതവുമായി മുൻ സുന്നഹദോസ് സ്വീകരിച്ച തീരുമാനങ്ങൾ അതിന്റെ അന്തഃസത്ത ചോർന്നുപോകാതെ നടപ്പിലാക്കുവാൻ ഇപ്പോഴത്തെ സുന്നഹദോസ് അംഗങ്ങൾക്കും അതിന്റെ അധ്യക്ഷനും ചുമതലയുണ്ടെന്ന് അവരും ഓർക്കുന്നത് സമയോചിതമായിരിക്കും. ആശാന്റെ വരികൾ വെറുതെ ഓർത്തുപോകുന്നു.

'ഇന്നലെ ചെയ്തോരബദ്ധം-ലോക-
ർക്കിന്നത്തെയാചാരമാകാം
നാളത്തെ ശാസ്ത്രമതാകാം-അതിൽ
സമ്മതം മൂളായ്ക രാജൻ."

ഈ ചർച്ച ഇവിടെ നിർത്തട്ടെ.

മദ്ബഹായിലെ വി. കുർബ്ബാനാനുഭവം കഴിയുന്നതോടെ ധൂപക്കാരൻ കുന്തുരുക്കം സ്വീകരിക്കയും തിരിക്കാർ തിരികളും മറുവഹസാക്കാർ അവയും എടുത്ത് ഒരു വലിയ നിരനിരയായി ആഘോഷപൂർവ്വമായ എഴുന്നള്ളത്തിന് ഒരുങ്ങണം. കർത്താവിന്റെ രണ്ടാം വരവ് നാം അനുഭവിക്കുകയായി. പണ്ട് മദ്ബഹായുടെ ജനലുകൾ അടച്ച് മദ്ബഹായിൽ മെഴുകുതിരികളുടെ പ്രകാശവും ധൂപച്ചുരുളുകളും നിറഞ്ഞ് മേഘാവൃതമായ ആകാശത്തിന്റെ പ്രതീതി ജനിപ്പിക്കുവാൻ ശ്രമിച്ചിരുന്നു. കർത്താവ് ഏറെനാളത്തെ കാത്തിരിപ്പിനുശേഷം തന്റെ ജനത്തെ തന്റെ ഭാഗമാക്കുവാൻ ആകാശമേഘങ്ങളിൽ കാണപ്പെടുകയാണ്. സ്വർഗ്ഗാരോഹണസമയത്ത് മാലാഖമാർ ശിഷ്യർക്കു നൽകിയ വാഗ്ദാനം സഭയിൽ അനുഭവപ്പെടുകയാണ്. പെരുവെള്ളത്തിന്റെ ഇരച്ചിൽ പോലെ മറുവഹസാകളും മണികളും ഉതിർക്കുന്ന നാദപ്പെരുമയിൽ, മെഴുകുതിരികൾ പൊഴിക്കുന്ന മങ്ങിയ പ്രകാശപ്രവാഹങ്ങൾ, മാലാഖമാരുടെ കാഹളനാദങ്ങളുടെ അകമ്പടിയോടെ കർത്താവ് മേഘങ്ങളിലൂടെ പതുക്കെ ജനങ്ങളുടെ ആവാസസ്ഥലത്തേക്ക് ഇറങ്ങിവരുന്നു. തന്നെ കാത്തിരിക്കുന്ന

മണവാട്ടിയെ സ്വീകരിച്ച് അവളുമായി ഏകീഭവിക്കുവാൻ. ഈ തന്മയീഭാവത്തിന്റെ മുഹൂർത്തത്തിന് വി. കുർബ്ബാനാനുഭവം. മണവാട്ടി സഭയുടെ ശ്രേഷ്ഠാപാരമ്പര്യത്തിന്റെ അറ്റത്ത് നില്ക്കുന്ന ദൈവമാതാവ്, സഹദേന്മാർ, വിശുദ്ധന്മാർ എന്നിവരുടെ മഹനീയ സ്മരണ ഗാനാലാപനത്തിലൂടെ നിർവ്വഹിക്കാവുന്ന പശ്ചാത്തലത്തിൽ വിശ്വാസികൾ കർത്താവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിച്ച് മഹാമണവാളനുമായി ഏകീഭാവം സാക്ഷാത്കരിക്കുന്നു. ധൂപക്കാരൻ കിഴക്കോട്ട് തിരിഞ്ഞ് മേഘാവൃതമായി സുഗന്ധച്ചുരുൾ പുറപ്പെടുവിക്കുന്നു. അയാൾ നടയിൽ ഇറങ്ങി നില്ക്കണം. പുകച്ചുരുളുകളെ ഭേദിച്ച് 'പാപപരിഹാര'മായ കർത്താവ് തന്റെ മണവാട്ടിയെ സ്വന്തമാക്കുവാൻ സർവാലങ്കാരവിഭൂഷിതയായി സംഗീതഘോഷക്കാരുടെ അകമ്പടിയോടെ ആഗതനാവുന്നു. കാലവിഭജനത്തിന്റെ മറശീല നീക്കപ്പെടുന്നു. തേജോമയനായ നീതിസൂര്യൻ കാലാതീത പ്രവാഹത്തിന്റെ - നിത്യജീവന്റെ - സാന്നിധ്യമായി തന്റെ മണവറയിലേക്ക് മണവാട്ടിയെ ചേർത്തുകൊള്ളുന്നു. ഈ അനുഭവമാണ് ഈ ഘട്ടത്തിലെ പ്രാർത്ഥനകൾകൊണ്ടും ഗീതങ്ങൾകൊണ്ടും ചലനങ്ങൾകൊണ്ടും അന്തരീക്ഷസൃഷ്ടികൊണ്ടും ശബ്ദനിർഘോഷങ്ങളുടെ മാധുരി കൊണ്ടും സംജാതമാകേണ്ടത്. അനന്യമായ ഈ സംവിധാന ചാരുതയെ അപ്രസക്തമോ അർത്ഥശൂന്യമോ ആക്കുന്ന ഒരു പ്രവണതയും ആശാസ്യമല്ല. അനുതാപജന്യങ്ങളായ ഗാനങ്ങളും കർത്താവിന്റെ സ്വർഗ്ഗാരോഹണ ശേഷം ഇന്നുവരെ വാങ്ങിപ്പോയ സർവ്വ വിശുദ്ധരെയും ഓർക്കുന്ന ഗാനങ്ങളും സ്തോത്രഗാനങ്ങളുമായി ഈ സമയത്ത് ഗാനങ്ങൾ ചിട്ടപ്പെടുത്തിയ പൂർവ്വിക മല്പാന്മാരുടെ കാനോനിക മർമ്മജ്ഞതയും പ്രതിഭാവിലാസവും നമ്മെ അത്ഭുതപ്പെടുത്താതിരിക്കില്ല. ആ സമയത്ത് ഇപ്പോൾ ഉപയോഗിക്കുവാനായി നിർദ്ദേശിക്കപ്പെട്ട പ്രാർത്ഥനകൾക്കും ഗീതങ്ങൾക്കും തിളക്കമുണ്ടെങ്കിലും അത് കാക്കപ്പൊന്നിന്റെ തിളക്കമാണെന്ന് വേർതിരിച്ചറിയുവാൻ ഓർത്തഡോക്സ് ആരാധനയുടെ രീതിശാസ്ത്രം ശാസ്ത്രീയമായി പഠിച്ചവർക്ക് കഴിയേണ്ടതാണ്. കുർബ്ബാന അനുഭവിച്ചവരെ ഉദ്ദേശിച്ച് രണ്ടോ മൂന്നോ പാത്രങ്ങളിൽ വെള്ളം നിറച്ച് നമസ്ക്കാരമേശ മേൽ വയ്ക്കാം. ആവശ്യക്കാർ ആവശ്യാനുസരണം അത് ഉപയോഗിച്ചുകൊള്ളട്ടെ.

തിരിയെ ത്രോണോസിലെത്തിയാൽ അകമ്പടിക്കാർക്ക് പൂർവസ്ഥാനങ്ങളിലേക്ക് മടങ്ങാം. പട്ടക്കാർ സ്തോത്രപ്രാർത്ഥന നിർവഹിച്ചാൽ സമാധാനാശംസയുണ്ട്. തല വണക്കാനുള്ള ആഹ്വാനമുണ്ട്. അതുകഴിഞ്ഞാലുള്ള പ്രാർത്ഥനയുടെ അന്ത്യത്തിൽ ആമ്മീൻ പറയുന്നതോടൊപ്പം 'ബാറെക്മോർ' പറയും. ഈ സമയത്ത് ധൂപക്കാരൻ ത്രോണോസും മറ്റും മുത്തി തന്റെ ശുശ്രൂഷ അവസാനിപ്പിക്കുന്നു. ബാറെക്മോർ ആശീർ

വദിക്കുവാനുള്ള അഭ്യർത്ഥനയാണ്. അതുകഴിഞ്ഞാലുടൻ ആശീർവാദം നൽകുകയാണ് വേണ്ടത്. കുർബ്ബാനയിലും അത് അപ്രകാരം തന്നെയായിരുന്നു. ഇപ്പോൾ ഈ സമയത്ത് 'ഹൂത്തോമ്മോ' ഗാനം പട്ടക്കാർ പാടുന്നു. ആ സമ്പ്രദായം ആവിഷ്ക്കരിക്കുന്നതിന് മുമ്പ് ബാറെക് മോർ കഴിഞ്ഞാൽ ആശീർവാദം തന്നെയായിരുന്നു. പഴയ കയ്യെഴുത്തു തക്സാകൾ ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. ഹൂത്തോമ്മോ ഏർപ്പെടുത്തിയപ്പോഴും 'ബാറെക്മോർ' തുടർന്നു. ഹൂത്തോമ്മാ കഴിഞ്ഞുള്ള അതത് ദിവസത്തേക്കുള്ള പ്രത്യേക ഗാനമോ മറ്റു ഗാനങ്ങളോ പാടുന്നു.

മേല്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ അദ്ദേഹത്തിന്റെ അംശവടി നൽകണം. മറ്റു റൂശ്മാകൾ പോലെയല്ല ഇത്. ഇന്ന് 'സേലൂൻബശിലോമ്മോ' എന്ന ആദ്യപദങ്ങൾ അർത്ഥമാക്കുംവിധം യാത്രയയപ്പിന്റെ ആശംസകളും മുദ്രണവും ആണ് 'വഴിയാഹാരവും അനുഗ്രഹവും' ബലി പീഠത്തിൽ നിന്ന് പ്രാപിച്ച് കഴിഞ്ഞിരിക്കുന്നു. യാത്രയയപ്പിന് പ്രാഥമ്യം നൽകുന്നതിനാലാണ് ഈ സമയത്ത് മറ്റു ശുശ്രൂഷകളുടെ ഉപസംഹാര ആശീർവാദത്തിൽ എന്നതുപോലെ മേല്പട്ടക്കാർ അംശവടി ഉപയോഗിക്കുന്നത്. മൂലഭാഷയിൽ ഒരു വാക്യമായി കിടക്കുന്ന ഈ ആശീർവാദം മലയാളത്തിൽ ഖണ്ഡികകൾ ആയി തിരിച്ചിരിക്കുന്നു. കാർമ്മികരും ജനങ്ങളും മൂന്ന് പ്രാവശ്യം കുരിശ് വരക്കണം. മേൽപട്ടക്കാരോ സീനിയർ വൈദികനോ ഉണ്ടെങ്കിൽ കാർമ്മികൻ വലതുകാൽ ദർഗായിൽ നിന്ന് ഇറക്കിക്കുത്തണം. മേൽപട്ടക്കാരും അപ്രകാരം ചെയ്യേണ്ടതാണ്. 'ഞാനോ ബലഹീനനും പാപിയുമായ ദാസൻ' എന്ന് പറയുമ്പോൾ പട്ടക്കാരൻ കാർമ്മികനെങ്കിൽ കൊഹനോമ്യക്കറോ (ബഹുമാന്യനായ പട്ടക്കാരൻ) എന്നും മേല്പട്ടക്കാരനാണെങ്കിൽ റീശ് കൊഹനേ മ്യക്കറോ (ബഹുമാന്യനായ മേല്പട്ടക്കാരൻ) എന്ന് പ്രതികരണമായി പറയുന്ന പാരമ്പര്യമുണ്ട്. 'സമാധാനത്താലെ പോകുവിൻ' എന്ന് പറഞ്ഞു കഴിയുമ്പോൾ പ്രതിവാക്യം ചൊല്ലിക്കൊണ്ട് മദ്ബഹായിലുള്ളവർ കാർമ്മികന്റെ കൈ ചുംബിക്കണം.

അതുകഴിഞ്ഞ് കാർമ്മികൻ ജീവന്റെ മേശയുടെ മുമ്പിൽ മുട്ടു കുത്തുമ്പോൾ വിശ്വാസികൾ ഒരു കൗമ്മാ ചൊല്ലണം. പഴയ കുർബ്ബാന ക്രമങ്ങളിൽ അത് നിർദ്ദേശമായി രേഖപ്പെടുത്തിയിട്ടുണ്ട്. വട്ടശ്ശേരിൽ-കോനാട്ട് മല്പാന്മാർ സംയുക്തമായി ഇറക്കിയ കുർബ്ബാന ക്രമത്തിൽ ആ നിർദ്ദേശം എടുത്തുകളയുകയും പകരം 'മേല്പട്ടക്കാർ പട്ടക്കാരോട്' എന്നാരംഭിക്കുന്ന ഗാനം ചേർക്കുകയും ചെയ്തു. ജനം പിരിഞ്ഞു പോകുന്ന സമയത്തെപ്പറ്റി ഗുരുനാഥൻ നിർദ്ദേശിച്ചിട്ടുള്ളത് ഇപ്രകാരമാണ്:

1. സേലൂൻ ബശിലോമ്മോയുടെ പ്രതിവാക്യത്തിന് ശേഷം ഒരു കൗമ്മാ

എല്ലാവരും കൂടെ ചൊല്ലുകയും കുർബ്ബാന അനുഭവിക്കേണ്ടവർ അനുഭവിക്കയും ചെയ്തിട്ട് ജനങ്ങളെ യാത്രയാക്കാം.

2. കുർബ്ബാനാനന്തരമുള്ള പാട്ടുകൾ എല്ലാം ചൊല്ലി അന്ത്യത്തിൽ കർത്തൃപ്രാർത്ഥനയും കഴിഞ്ഞ് ജനങ്ങളെ യാത്രയാക്കാം. രണ്ടാമത് പറഞ്ഞവിധത്തിൽ ചൊല്ലുകയാണെങ്കിൽ ഒരു കൗമ്മാ ചൊല്ലേണ്ട ആവശ്യമില്ല.

കൗമ്മാ എല്ലാവരും കൂടിയാണ് ചൊല്ലുക. എന്റെ കടങ്ങളശേഷം നിൻ തുടങ്ങിയ ഗാനങ്ങൾ കുർബ്ബാനാനുഭവാനന്തര ശുശ്രൂഷയാണ്. പട്ടക്കാർ രഹസ്യമായി കുറെ പ്രാർത്ഥനകൾ ചൊല്ലുമ്പോൾ ഈ ഗാനങ്ങൾ ശുശ്രൂഷക്കാർ ചൊല്ലുകയും അതിന്റെ അന്ത്യത്തിൽ കർതൃപ്രാർത്ഥന നടത്തുകയും ചെയ്യും. ഈ ശുശ്രൂഷയിൽ ആരാധകസമൂഹം മുഴുവൻ പങ്കെടുക്കേണ്ടതില്ല.

കൗമ്മാ കഴിഞ്ഞാൽ പട്ടക്കാരൻ ബുർക്സാ വാഴ്വിന്റെ പ്രാർത്ഥന ചൊല്ലി ബുർക്സാകൾ ശുശ്രൂഷക്കാരനെ ഏല്പിക്കുന്നു. ചില പള്ളികളിൽ ബുർക്സാ നൽകുന്ന പതിവ് നിർത്തലാക്കിയതിന് ന്യായീകരണമൊന്നുമില്ല. പഴയ തക്സാകൾ ബുർക്സാ വാഴ്വിന്റെ പ്രാർത്ഥന ഇല്ലെന്ന് പറയുന്നത് വാസ്തവമല്ല. 1665 മുതൽ ഉള്ള നിരവധി കുർബ്ബാനതക്സാകൾ ഈ ഗ്രന്ഥകാരൻ പരിശോധിച്ചിട്ടുണ്ട്. അവയിലൊക്കെ ബുർക്സാ വാഴ്വിന്റെ പ്രാർത്ഥനയുണ്ട്.

ബുർക്സാ വാഴ്വ് നൽകി കഴിഞ്ഞാൽ അതത് ദിവസത്തെ അറിയിപ്പുകളും പ്രസിദ്ധം ചെയ്യാനുള്ള കല്പനകളും പരസ്യപ്പെടുത്താം.

പ്രസംഗത്തിന്റെ ശരിയായ സമയം ഏവൻഗേലിയോൻ വായന കഴിഞ്ഞ ഉടനെയാണ്. ചിലർ കുക്കിലിയോനുകളുടെ മദ്ധ്യേ നടത്താറുണ്ട്. കുർബ്ബാനയും കൗമ്മായും കഴിഞ്ഞ് അറിയിപ്പുകൾ നൽകുന്നതിന് മുമ്പ് പ്രസംഗിക്കുന്നവരും ഇല്ലാതില്ല.

ഇവ കഴിഞ്ഞാൽ പട്ടക്കാരൻ വിശ്വാസികളെ സ്ലീബാ മുത്തിക്കണം. ഈ സമയത്ത് ഉചിതമായ ഗാനങ്ങൾ പാടാം. കൈ മുത്തുവാൻ വരുമ്പോൾ കാണിക്ക സമർപ്പണം നടത്താം. ബുർക്സാ നൽകലും ആകാം.

യാത്രയയപ്പ് കഴിഞ്ഞ് മറയിട്ടാൽ ത്രോണോസിൽ ഒരു തിരി കത്തിയാൽ മതി. ഈ തിരി പട്ടക്കാരൻ ത്രോണോസിനോടു യാത്ര പറഞ്ഞതിന് ശേഷമേ കെടുത്താവൂ.

ഇതിന് ശേഷമേ ശുശ്രൂഷക്കാരൻ മദ്ബഹായിൽ നിന്ന് ഇറങ്ങാവൂ. താഴെ ഇറങ്ങി ശുശ്രൂഷക്കുപ്പായം മടക്കി വയ്ക്കണം. ചിലർ ശുശ്രൂഷക്കുപ്പായം മടക്കിവയ്ക്കാതെ പള്ളിയകത്ത് ആണി തറച്ച് അതിൽ തൂക്കി

യിടുന്നത് കണ്ടിട്ടുണ്ട്. ഇത് അനുവദനീയമല്ല. ധൂപക്കുറ്റിയുടെ ഉപയോഗം അവസാനിച്ചിട്ടില്ലാത്തതിനാൽ തീ കെടാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. മൗനമായി പ്രാർത്ഥിച്ച് ദൈവകൃപകൾക്കായി സ്തോത്രം പറഞ്ഞ് ത്രോണോസിനോട് യാത്ര പറഞ്ഞ് ഇറങ്ങുന്നതും അഭിലഷണീയമാണ്.

കുർബ്ബാന കഴിഞ്ഞ് ഒരു ശുശ്രൂഷക്കാരൻ 23-ാം സങ്കീർത്തനം ഉറക്കെ വായിക്കുന്ന പതിവ് ചില സ്ഥലങ്ങളിൽ ആരംഭിച്ചിട്ടുണ്ട്. ഇത് വി. കുർബ്ബാനയുടെ ചടങ്ങ് എന്ന് ആളുകൾ ധരിക്കാനിടയായിട്ടുണ്ട്. യാത്രയയപ്പ് കഴിഞ്ഞ് പട്ടക്കാരന് നടത്തുവാനുള്ള പ്രാർത്ഥനകളിൽ ഒന്നാണ് 23-ാം സങ്കീർത്തനം. അത് ആ സമയത്ത് നടത്തുന്ന രഹസ്യപ്രാർത്ഥനകളുടെ കൂട്ടത്തിലാണ് നടത്തുന്നത്, നടത്തേണ്ടത്. മസുമൂറാ വായന പാപമൊന്നുമല്ല. എന്നാൽ ഓരോരുത്തർ അവർക്കിഷ്ടമുള്ള വായനകൾ ആവിഷ്ക്കരിക്കുന്നത് ആരാധനയുടെ ഏകീഭാവത്തെ ഇല്ലാതാക്കുമെന്നതിനാൽ ഒഴിവാക്കുകയാണു  വേണ്ടത്.

പട്ടക്കാർ കുർബ്ബാന അനുഭവിച്ച് ത്രോണോസിനോട് യാത്ര പറഞ്ഞിറങ്ങുന്നതുവരെ വിശ്വാസികൾ പള്ളിയിൽ കാത്തുനില്ക്കണം എന്ന നിലപാട് ശരിയല്ല. കൗമ്മായും അറിയിപ്പ് ശ്രവണവും കൈമുത്തും കഴിഞ്ഞാൽ അവർക്ക് പോകാം. കുർബ്ബാനാനുഭവാനന്തര ശുശ്രൂഷ പട്ടക്കാരനും ശുശ്രൂഷക്കാരും മാത്രം ചേർന്ന് നടത്തിയാൽ മതിയാകും.

# 2. ചില പൊതു നിർദ്ദേശങ്ങൾ

കാർമ്മികൻ കോളർമൈക്ക് ഉപയോഗിക്കുന്നതാണ് ഉത്തമം. ദർഗായ്ക്കു താഴെയും ദർഗായിലും പ്രദക്ഷിണം, ഏവൻഗേലിയോൻ വായന, പ്രസംഗം, അറിയിപ്പുകൾ എന്നിവയ്ക്കായി മദ്ബഹാ മുഴുവനിലും അദ്ദേഹം സന്നിഹിതനാവാൻ ആവശ്യമുള്ളതിനാൽ ഒരാൾ മൈക്രോഫോൺ പിടിച്ച് തോഴ്മക്കാരനെപ്പോലെ നിൽക്കേണ്ടി വരുന്നത് ഒഴിവാക്കാൻ കോളർമൈക്ക് തന്നെ ഉപയോഗിക്കണം. അതിന്റെ ബാറ്ററി പ്രവർത്തനക്ഷമമാണോ എന്ന് നേരത്തെ പരിശോധിച്ച് ഉറപ്പ് വരുത്തണം. ശബ്ദ ക്രമീകരണവും നേരത്തെ നടത്തിയിരിക്കണം.

തെക്കുവശത്തും വടക്കു വശത്തും ഓരോ മൈക്രോഫോൺ സ്റ്റാന്റിൽ ഘടിപ്പിക്കണം. സ്റ്റാൻഡ് തുരുമ്പ് പിടിക്കാതെ സൂക്ഷിക്കുക. വായനക്കാരൻ മൈക്കിന് മുമ്പിൽ വന്ന് നിന്ന് വായിക്കണം. വായന കഴിഞ്ഞ് അയാൾ സ്വസ്ഥാനത്തേക്ക് മടങ്ങണം. ഗാനങ്ങൾ ആരംഭിക്കുന്നവരും മൈക്കിന് മുമ്പിൽ വന്ന് നിന്ന് ആരംഭിക്കണം. മൈക്ക് സ്റ്റാന്റ് അങ്ങോട്ടും ഇങ്ങോട്ടും മാറ്റി വയ്ക്കേണ്ടി വരരുത്. ശ്ലീഹാ വായനയിൽ മാത്രം വായനക്കാരൻ മൈക്രോഫോൺ ഊരിയെടുത്ത് വായിക്കട്ടെ. താഴെ ഗായകസംഘങ്ങളുണ്ടെങ്കിൽ അവർക്കും പൊതുവായി ഒരു മൈക്ക് സ്റ്റാന്റിൽ ക്രമീകരിച്ച് നൽകണം.

മൈക്ക് ഉപയോഗത്തിൽ ഒരു കാര്യം പ്രത്യേകം ഓർത്തിരിക്കണം. പാടുന്നതിന്റെ യത്നം കുറക്കാനും പള്ളിയിൽ വായനകൾ വ്യക്തമായി കേൾക്കാനുമാണ് മൈക്കിന്റെ സഹായം തേടുന്നത്. ഗാനമേളയുടെയോ ടെലിവിഷൻ ദൃശ്യങ്ങൾ കണ്ട് പരിചയിച്ച് അതിന്റെയോ സാദൃശ്യത്തിൽ മദ്ബഹായിലെ മൈക്കിന്റെ ഉപയോഗം ക്രമീകരിക്കുവാൻ ആവശ്യമില്ല. ഓരോരുത്തരുടെയും ശബ്ദമനുസരിച്ച് ശബ്ദക്രമീകരണം, ഓരോരുത്തരുടെയും കൈയിൽ മൈക്രോഫോൺ എന്നിവ മൈക്കിന്റെ ഉപയോഗമല്ല, ദുരുപയോഗമാണ് കാണിക്കുന്നത്. നാദലഹരിയല്ല മദ്ബഹായിൽ സൃഷ്ടിക്കേണ്ടത്, ഭക്തിലഹരിയാണ്.

**മെഴുകുതിരികൾ**

സിന്തറ്റിക് മെഴുകു കൊണ്ടുണ്ടാക്കിയ മെഴുകുതിരികൾ മദ്ബഹായിൽ ഉപയോഗിക്കാറില്ല. തിരി കത്തിക്കാനും കെടുത്താനും ആവശ്യാനുസരണം നീളമുള്ള വണ്ണംകുറഞ്ഞ പൈപ്പിന്മേൽ ഒരു തിരി ക്രമീകരിച്ചാൽ മതിയാകും. നൂൽത്തിരിയുടെ കത്തിയ ഭാഗം യഥാസമയം നീക്കം ചെയ്തില്ലെങ്കിൽ തിരികൾ ആളിക്കത്താനിടയാകും. തന്മൂലം ശുശ്രൂഷകർ തിരിയെപ്പറ്റി സൂക്ഷ്മതയുള്ളവർ ആയിരിക്കണം. തുബ്ദേൻ വായി

ക്കുമ്പോഴോ പ്രസംഗസമയത്തോ അത്യാവശ്യമെങ്കിൽ ശ്ലീഹാ വായനകളുടെ സമയത്തോ മെഴുകുതിരി മാറ്റുകയോ തിരിയുടെ കത്തിയ ഭാഗം നീക്കം ചെയ്യുകയോ ഒലിച്ചിറങ്ങിയ തിരികൾ വൃത്തിയാക്കുകയോ ചെയ്യാം. ത്രോണോസിൽ ക്രിയാനുഷ്ഠാനം നടത്തുമ്പോൾ അപ്രകാരം ചെയ്യാൻ പാടില്ല. തിരി ഉരുകി വീഴുന്നത് ത്രോണോസിലെ വിരികളിൽ വീഴാതിരിക്കുവാൻ മെഴുകുതിരിക്കാലിൽ ആവശ്യമായ ചെറുപാത്രങ്ങൾ ഉണ്ടാക്കിവക്കണം. തിരി ചെരിച്ച് പിടിച്ചാൽ ഉരുകിയ മെഴുകുതിരി ദ്രാവകം വിരികളിൽ വീഴുമെന്നതിനാൽ ചെരിച്ച് പിടിക്കാൻ ഇടയാകരുത്. ധൂപക്കുറ്റിക്കാരൻ പിടിക്കുന്ന തിരി, മെഴുകു താഴെ വീഴാത്ത വിധം പിടിക്കണം. മദ്ബഹായുടെ തറ മെഴുകു വീണ് വികൃതമാവാൻ ഇടയാവരുത്. ചെരിപ്പിട്ട പട്ടക്കാരൻ വഴുതി വീഴുവാൻ ഇത് കാരണമാകാം. മാമൂദീസായിൽ കുഞ്ഞിനെ മദ്ബഹായിൽ പ്രവേശിപ്പിക്കുമ്പോഴും കുർബ്ബാന വിശ്വാസികൾക്ക് നൽകുവാൻ താഴെ ഇറങ്ങുമ്പോഴും ഒരു തിരി കത്തിച്ച് പിടിക്കണം. കുർബ്ബാന കഴിഞ്ഞ് പള്ളിയകത്ത് വാങ്ങിപ്പോയവരെ ഓർക്കുന്നുവെങ്കിൽ കുരിശും മെഴുകുതിരിയും വച്ച് ധൂപാർപ്പണം നടത്തണം. പട്ടക്കാരുടെയോ മേല്പട്ടക്കാരുടെയോ ഓർമ്മ മദ്ബഹായിൽ നടത്തുമ്പോൾ ദർഗായിൽ രണ്ടു തിരികളും ദർഗായിലും താഴെയുമായി നാല് തിരികളും കത്തിച്ചുവയ്ക്കാറുണ്ട്. ഹയ്മനീഖാ വിരിക്കുന്ന പതിവും ഉണ്ട്. ആ സമയത്ത് പ്രുമിയോൻ വായിക്കുമ്പോൾ ധൂപക്കുറ്റിയിൽ കുന്തുരുക്കം സ്വീകരിച്ച് എല്ലായിടത്തും ധൂപം വീശണം. മെഴുകുതിരി രംഗപ്രവേശം ചെയ്തത് പ്രകാശം നൽകുവാനാണ്. പിന്നീടാണ് അത് ബഹുമാനസൂചകമായി മാറിയത്. വെളിച്ചം കുറഞ്ഞ പഴയ മദ്ബഹാകളിൽ അത് അത്യാവശ്യമായിരുന്നു. ധാരാളം ജനലുകളും ഇലക്ട്രിക് വിളക്കും ഉള്ള ആധുനിക പരിതഃസ്ഥിതിയിൽ അതിന്റെ ഉപയോഗം ആവശ്യാനുസരണം നിയന്ത്രിക്കാവുന്നതാണ്.

## ഇരിക്കാവുന്ന സമയങ്ങൾ

നമസ്കാര സമയത്തും കുർബ്ബാന സമയത്തും ഇരിക്കാൻ പാടില്ല. എന്നാൽ പഴയനിയമ ഭാഗങ്ങൾ വായിക്കുമ്പോഴും പ്രസംഗം പറയുമ്പോഴും തുബ്ദേൻ വായിക്കുമ്പോഴും നീണ്ട അറിയിപ്പുകൾ നടത്തുമ്പോഴും കാർമ്മികൻ പ്രത്യേകമായി അനുവദിക്കുന്ന മറ്റു സമയങ്ങളിലും ഇരിക്കാം. മദ്ബഹായിൽ അധ്യക്ഷസ്ഥാനികൾക്ക് ഇരിപ്പിടം ക്രമീകരിക്കാം. വടക്കും തെക്കും ത്രോണോസിന്റെ പടിഞ്ഞാറ് ഭിത്തിയോട് ചേർന്ന് ഇരിപ്പിടം ക്രമീകരിക്കുകയാണ് ഉചിതം. താഴെ രോഗാവസ്ഥ കൊണ്ടോ പ്രായാധിക്യം കൊണ്ടോ ഇരിപ്പിടം ഉപയോഗിക്കുന്നവർക്ക് പടിഞ്ഞാറെഅറ്റത്ത് അവ ക്രമീകരിക്കുന്നതാണ് ഉചിതം. കുമ്പസാര പിതാവിനായി അഴിക്കകത്ത് ഇരിപ്പിടവും അനുതാപികൾക്ക് മുട്ടുകുത്തി നിൽക്കുവാൻ ഒരു സ്റ്റാന്റും ക്രമീകരിക്കുന്നത് അഭികാമ്യമാണ്.

## ത്രോണോസിലെ ഉപകരണങ്ങൾ

ശീലക്കൂട്ടം, കാസാ, പീലാസാകൾ തുടങ്ങിയവ പട്ടക്കാരന്റെ അനുവാദത്തോടെ ശുശ്രൂഷക്കാർക്ക് ക്രമീകരിച്ച് വയ്ക്കാം. എന്നാൽ അവർ ദർഗായിൽ പ്രവേശിക്കുവാൻ പാടുള്ളതല്ല. കാസാപീലാസാകൾ ക്രമീകരിക്കുമ്പോഴും ആവശ്യം കഴിഞ്ഞ് അവയുടെ ഉറയിൽ നിക്ഷേപിക്കുന്നതിന് മുമ്പായും നല്ലവണ്ണം തുടച്ച് വൃത്തിയാക്കുകയും അവയിൽ ജലാംശം ഒട്ടുമില്ല എന്ന് ഉറപ്പുവരുത്തുകയും ചെയ്യേണ്ടതാണ്.

## ഫാൻ

ഫാൻ മദ്ബഹായിൽ അനിവാര്യമായ ഒരു ഉപകരണമായിട്ടുണ്ട്. അംശവസ്ത്രങ്ങൾ അണിഞ്ഞ പട്ടക്കാരന് ആവശ്യാനുസരണം കാറ്റ് ലഭിക്കുന്നു എന്ന് ഉറപ്പു വരുത്തണം. പട്ടക്കാരന് മുൻവശത്ത് യഥേഷ്ടം കാറ്റ് ലഭിക്കത്തക്കവിധം ഫാനിന്റെ സ്ഥാനം ക്രമീകരിക്കണം. ത്രോണോസിലെ കബിലാനാകൾ, ശോശപ്പാ എന്നിവ കാറ്റു മൂലം നീങ്ങിപ്പോവാനിടയാവരുത്. ഉചിതമായ വേഗം ക്രമീകരിച്ചാൽ പ്രശ്നമുണ്ടാവില്ല. തിരികൾ കെടുവാൻ ഇടയാവരുത്. ചില അത്യാവശ്യത്തെപ്രതി ഫാൻ ഓഫ് ചെയ്യാമെങ്കിലും അത്യാവശ്യം കഴിഞ്ഞാൽ ഫാൻ ഓൺ ചെയ്യാൻ മറന്നുപോകരുത്. പ്രസംഗിക്കുമ്പോഴും മറ്റും ആവശ്യാനുസരണം ഫാനിന്റെ സ്ഥാനം മാറ്റി ക്രമീകരിക്കണം. ഫാനിന്റെ ശബ്ദം മൈക്രോഫോണിൽ പതിക്കാനിട വരാതെ ശ്രദ്ധിക്കണം. ഓസിലേറ്റ് ചെയ്യുന്ന ഫാൻ ആണെങ്കിൽ കൂടുതൽ പേർക്ക് കാറ്റ് ലഭിക്കും.

## നില്ക്കുന്ന സ്ഥാനങ്ങൾ

മദ്ബഹായിൽ പട്ടക്കാർക്ക് മുമ്പിൽ ശുശ്രൂഷക്കാർ നില ഉറപ്പിക്കരുത്. മദ്ബഹായിൽ ഒന്നിലേറെ ത്രോണോസുകൾ ഉണ്ടെങ്കിൽ ത്രോണോസുകളുടെ കിഴക്കുഭാഗത്ത് വളരെ അത്യാവശ്യമെങ്കിൽ മാത്രമേ ശുശ്രൂഷക്കാർ നില്ക്കാവൂ. ത്രോണോസിന്റെ പിൻഭാഗങ്ങൾ ഇരുന്നുസംസാരിക്കാനുള്ള വേദിയായി ഉപയോഗിച്ചു കൂടാ. സാധാരണഗതിയിൽ എല്ലാവരും കിഴക്കോട്ട് തിരിഞ്ഞാണ് നിൽക്കേണ്ടത്. എന്നാൽ പട്ടക്കാർ റൂശ്മയ്ക്കായി തിരിയുമ്പോഴും ഏവൻഗേലിയോൻ വായിക്കുമ്പോഴും പട്ടക്കാരനു കാണാനും കേൾക്കാനും സൗകര്യമായ നില സ്വീകരിക്കാം. കുർബ്ബാന പടിഞ്ഞാറേക്ക് എഴുന്നള്ളിക്കുന്ന ഘോഷയാത്രയിൽ പാട്ടുപാടുമ്പോഴും ഒടുവിൽ 'സേലൂൻ ബലിശേമ്മോ' പറയുമ്പോഴും മറ്റും അല്പം വശത്തോട്ട് തിരിയുന്നത് സന്ദർഭോചിതം ആയിരിക്കും. മദ്ബഹായിൽ അനാവശ്യ ചലനങ്ങളോ സഞ്ചാരമോ ഓട്ടമോ വിശ്വാസികളുടെ ഏകാഗ്രതയ്ക്ക് ഭംഗം വരുത്തുമെന്നതിനാൽ അത് ഒഴിവാക്കണം. മദ്ബഹാ

യിൽ തെക്കു നിന്നും വടക്കോട്ടും തിരിച്ചും ക്രോസ് ചെയ്യരുത്. ഒരു വശത്തു നിന്നും മദ്ബഹായുടെ പകുതിയിലേറെ നടക്കാനിടയാകരുത്. മൈക്ക് ക്രമീകരണം ആരംഭത്തിൽ മാത്രം നടത്തിയാൽ മതി. ചുമരിൽ ചാരി നില്ക്കുകയോ ഒരു കാൽ മാത്രം ഊന്നി നില്ക്കുകയോ ചെയ്യുന്നത് അലംഭാവത്തിന്റെ സൂചനയാണ്.

### കൈമണികൾ

മറുവഹസാകളോടൊപ്പം കൈമണികൾ നാം ഉപയോഗിക്കുന്നു. എന്നാൽ അവ മൈക്രോഫോണിന്റെ മുമ്പിൽ വച്ച് അടിക്കാനിടയാകരുത്. വലിയ മണികൾ കുർബ്വാന തുടങ്ങിയാൽ സാധാരണഗതിയിൽ അടിക്കേണ്ടതില്ല. മദ്ബഹായിൽ നിന്നുകൊണ്ട്, താഴെയുള്ള മണിയടികൾ നിയന്ത്രിക്കുക ദുഷ്ക്കരമായിരിക്കും. സാധാരണഗതിയിൽ ക്രിയാനുഷ്ഠാനങ്ങളുടെ സമയത്തും പ്രതിവാക്യങ്ങളുടെ സമയത്തും ആണ് മണികൾ, മറുവഹസാ എന്നിവ അടിക്കേണ്ടത്. കാർമ്മികന്റെ പ്രാർത്ഥനകളും പ്രബോധനങ്ങളും പ്രഖ്യാപനങ്ങളും മണിയടി മൂലം അവ്യക്തമാകാൻ പാടില്ല.

### അംശവസ്ത്രങ്ങൾ

പട്ടക്കാരന്റെ അംശവസ്ത്രങ്ങൾ ആയാലും ശുശ്രൂഷക്കുപ്പായം, ഊറാറ തുടങ്ങിയവ ആയാലും എല്ലാം വൃത്തിയായും വെടിപ്പായും സൂക്ഷിക്കണം, ഉപയോഗിക്കണം. മുഷിഞ്ഞവ യഥാസമയം അലക്കി വൃത്തിയാക്കി തേച്ച് ആവശ്യം കഴിഞ്ഞാൽ വൃത്തിയായി മടക്കിവച്ച് ഉപയോഗിക്കണം. വിയർപ്പു മൂലം നനഞ്ഞ വസ്ത്രങ്ങൾ വിയർപ്പ് വറ്റിയ ശേഷമേ മടക്കി വയ്ക്കാവൂ. വൃത്തിയായി തലമുടി ചീകി ഒതുക്കി വച്ചിരിക്കണം. എല്ലാവരുടേയും വസ്ത്രധാരണം കുലീനമായിരിക്കണം.

### പള്ളിയിൽ മൈക്ക് ഉപയോഗിക്കുന്നവരോട്

സന്നിഹിതരായ വിശ്വാസികൾക്ക് ആരാധനയിലെ പ്രാർത്ഥനകളും ആഹ്വാനങ്ങളും പ്രാർത്ഥനകളും മറ്റും വ്യക്തമായി കേൾക്കുക എന്നതാണ് പള്ളിയിൽ മൈക്ക് ഉപയോഗിക്കുന്നതിന്റെ പ്രധാന ഉദ്ദേശ്യം. റിയാലിറ്റി ഷോകളിലും പോപ്പ് ഗാനങ്ങൾ ഉതിർക്കുന്ന വേദികളിലും ഗാനമേളകളിലും മൈക്ക് ഉപയോഗിക്കുന്ന രീതി പള്ളിയിൽ ആവശ്യമില്ല. തന്മൂലം സ്വീകാര്യവുമല്ല. ഗാനമേളയിൽ വേദിയിലെ ഗായകൻ മാത്രമാണ് പാട്ടു പാടുന്നത്. വേദിയെ പ്രകമ്പനം കൊള്ളിക്കാനും ശ്രോതാക്കളിൽ ഗാനലഹരി പകർത്തുവാനും അവർക്ക് മൈക്കിന്റെ നാദധാരയെ ഉയർത്തുകയും താഴ്ത്തുകയും കമ്പനം കൊള്ളിക്കുകയും ആവശ്യമായി വരുന്നതിനാൽ മൈക്കിന്റെ നിയന്ത്രണ ചാനലുകൾ ആവശ്യാനുസ

രണം ഉയർത്തുകയും താഴ്ത്തുകയും ചെയ്യുന്നത് അവിടെ സ്വാഭാവിക മാണ്. എന്നാൽ പള്ളിയിൽ ഗായകസംഘം സന്നിഹിതരായാൽപ്പോലും അവർ മാത്രമല്ല പാടുന്നത് എന്ന് ഗായകസംഘാംഗങ്ങൾ ഓർത്തിരി ക്കണം. ആരാധകരുടെ ഗാനത്തെ ഏകോപിപ്പിക്കുകയും പട്ടക്കാരുടെ നിർദ്ദേശങ്ങൾക്ക് വിധേയമായി ഗാനങ്ങൾക്ക് ആരംഭമിടുകയുമാണ് അവ രുടെ കർത്തവ്യം. മൈക്രോഫോൺ ഊരി ഓരോരുത്തരും കയ്യിൽ പിടി ക്കുവാൻ ആവശ്യമില്ല. സ്റ്റാന്റിൽ ഉറപ്പിച്ച ഒരു മൈക്രോഫോൺ നമ സ്കാര മേശയുടെ വടക്കുവശത്തും മറ്റൊന്ന് തെക്കുവശത്തുമായി ക്രമീ കരിച്ചാൽ മതിയാകും. പുരുഷ ശബ്ദത്തിന് ഒന്നും സ്ത്രീ ശബ്ദത്തിന് ഒന്നും എന്നിങ്ങനെ സ്റ്റാന്റിൽ ഘടിപ്പിച്ച രണ്ടു മൈക്രോഫോണുകൾ ഗായകസംഘത്തിന് വേണ്ടി ക്രമീകരിച്ചാൽ മതിയാകും. നേതാവ് മൈക്കിന്റെ മുമ്പിലും മറ്റുള്ളവർ ഇരുവശങ്ങളിലുമായി നിൽക്കണം. ഓർ ഗനോ മറ്റോ ഉപയോഗിക്കുന്നുണ്ടെങ്കിൽ അതിന്റെ ഉപയോഗത്തിനായി ഒരു മൈക്രോഫോൺ കൂടെ അനുവദിക്കാം. നമസ്കാര മേശയിൽ പട്ട ക്കാരന്റെ ഉപയോഗത്തിനായി മേശമേൽ വക്കുന്ന ഒരു ചെറിയ മൈക്ക് സ്റ്റാണ്ടും അതിൽ ആ മൈക്രോഫോണും ഉണ്ടായിരിക്കണം. നമസ്കാ രത്തിന്റെ ആരംഭത്തിൽ മൈക്ക് ടെസ്റ്റ് ചെയ്തു ക്രമീകരിച്ച് ഓൺ ചെയ്താൽ പിന്നീട് മൈക്ക് സെറ്റിന്റെ നിയന്ത്രണത്തിനായി സാധാര ണഗതിയിൽ ആരും ഓടിനടക്കേണ്ടതില്ല. ആവശ്യാനുസരണം മൈക്രോ ഫോണിലെ സ്വിച്ച് ഉപയോഗിച്ചാൽ മതിയാകും. ചില വേർപാട് സഭ കൾ ചെയ്യുന്നതുപോലെ ഉച്ചസ്ഥായിയായ ശബ്ദം കൊണ്ട് ഉന്മാദം പകർന്ന് ദേവാലയത്തെ കർണ്ണകഠോരമാക്കുവാൻ ആവശ്യമില്ല. ബഹു. വൈദികർ ഇക്കാര്യത്തിൽ മൈക്ക് ഉപയോഗിക്കുന്നവർക്കും നിയന്ത്രി ക്കുന്നവർക്കും കർശനമായ പരിശീലനം നൽകുകയും നിർദ്ദേശങ്ങൾ അനുസരിക്കപ്പെടുന്നു എന്ന് ഉറപ്പുവരുത്തുകയും വേണം.

അഭിവന്ദ്യ യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ നിർദ്ദേശങ്ങൾ ഇക്കാര്യത്തിൽ എല്ലാവർക്കും സ്വീകാര്യം ആവേണ്ടതാണ്. അദ്ദേഹം എഴുതുന്നു:

“മൈക്ക് സെറ്റിന്റെ നിയന്ത്രണം വി. മദ്ബഹായിൽ, ചുമതലപ്പെട്ട ആളിന് ആയിരിക്കണം. ഇക്കാര്യത്തിൽ ഗായകസംഘം പലപ്പോഴും സ്വാർത്ഥമായി പ്രവർത്തിക്കുന്നതായി കാണാറുണ്ട്. വി. മദ്ബഹായിൽ നടക്കുന്ന കാര്യങ്ങളാണ് ജനം പ്രധാനമായും കാണുകയും കേൾക്കു കയും ചെയ്യേണ്ടത്; അതിനോടാണ് ജനം പ്രതിവാക്യത്തിലൂടെ പ്രതി കരിക്കുന്നത്. ഗായകസംഘത്തിന്റെ ഗാനങ്ങൾ അവർ ജനത്തോടൊപ്പം നിൽക്കുന്നതിനാൽ മൈക്ക് കൂടാതെയും ജനത്തിന് കേൾക്കാൻ കഴിയും. പലപ്പോഴും ഇതിന് വിപരീതമായിട്ടാണ് കാര്യങ്ങൾ നടക്കുന്നത്. അതു

പോലെ പെരുന്നാൾ ദിവസവും മറ്റും പുറത്തുനിന്ന് വരുന്ന മൈക്കുകൾ വേണ്ടത്ര ശ്രദ്ധ കൂടാതെ ശബ്ദം അനാവശ്യമായി കൂട്ടുകയും കുറയ്ക്കുകയും ചെയ്തും മറ്റ് നിയന്ത്രണ സ്വിച്ചുകൾ ഉപയോഗിച്ച് എക്കോ മുതലായവ സൃഷ്ടിച്ചും ആരാധനാലയങ്ങളെ സാധാരണ കലാപരിപാടികൾ ആക്കി തരം താഴ്ത്തും. ഇത് മുൻകൂട്ടി കണ്ട് വേണ്ട നിർദ്ദേശം നൽകി ക്രമീകരിച്ചിരിക്കണം. ആരാധന ഗാനമേള ആകാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. ജനപങ്കാളിത്തം കുറയ്ക്കുന്ന യാതൊരു പ്രവണതയും ആരാധനയിൽ അനുവദനീയമല്ല. വി. മദ്ബഹായിൽ മൂന്ന് മൈക്രോഫോണുകൾ ഉണ്ടായിരിക്കണം. ഒന്ന് വി. ത്രോണോസിലും ഓരോന്ന് മദ്ബഹായുടെ ഓരോ വശങ്ങളിലും ശുശ്രൂഷക്കാർക്ക് പൊതുവായി ഉപയോഗിക്കുവാൻ അവ സ്റ്റാന്റിൽ  ഉറപ്പിച്ചിരിക്കണം. വായനയുടെ ഊഴം വരുമ്പോൾ മൈക്കിന്റെ അടുത്ത് ചെന്ന് വായിക്കണം. ഗാനങ്ങൾ ഏവരും ചേർന്ന് ചൊല്ലണം. അപ്പോൾ മൈക്രോഫോൺ എല്ലാവരുടെയും കൂടെയാകും."

ത്രോണോസിലെ മൈക്കിന് പകരം പട്ടക്കാരൻ ഉപയോഗത്തിന് കോർഡ് ഉള്ളതോ വയർലെസ് ആയതോ ആയ കോളർ മൈക്ക് സജ്ജീകരിക്കുന്നത് കൂടുതൽ ഉചിതമാണ്. മദ്ബഹായിൽ പടിഞ്ഞാറോട്ട് തിരിയുമ്പോഴും ധൂപം വീശി സഞ്ചരിക്കുമ്പോഴും ഒരു അകമ്പടിക്കാരൻ മൈക്രോഫോൺ പിടിച്ച് നടക്കുന്നത് ഒഴിവാക്കാൻ ഇത് സഹായിക്കും അപസ്വരങ്ങൾ പുറപ്പെടുവിക്കാത്തവിധം നല്ല കമ്പനികളുടെ കോളർ മൈക്ക് ആയിരിക്കട്ടെ. അതിന്റെ ബാറ്ററി പ്രവർത്തനക്ഷമമാണെന്ന് നേരത്തെ ടെസ്റ്റ് ചെയ്തു ഉറപ്പ് വരുത്തിയിരിക്കണം. കോളർ മൈക്ക് ഇല്ലെങ്കിൽ, പട്ടക്കാരന്റെ ആശീർവാദത്തിനും മറ്റും തിരിയുമ്പോൾ തെക്കുവശത്തെ മൈക്ക് പട്ടക്കാരന്റെ ഉയരം കണക്കാക്കി ക്രമീകരിച്ച് ദർഗായ്ക്ക് അല്പം പടിഞ്ഞാറ് ഭാഗത്ത് ക്രമീകരിക്കണം. മൈക്ക് ക്രമീകരണം ആവശ്യാനുസരണം നേരത്തെ ചെയ്തില്ലെങ്കിൽ ആരാധനകളുടെ ശ്രദ്ധയും ഏകാഗ്രതയും  നഷ്ടമാകാനിടയുണ്ട്.

മാർ മിലിത്തിയോസ് എഴുതുന്നു: "ചില ശുശ്രൂഷകർ തന്റെ സാന്നിദ്ധ്യം ജനത്തെ അറിയിക്കുവാൻ ഈ സമയങ്ങളിൽ മൈക്കിന്റെ കാര്യത്തിൽ ഇടപെടാറുണ്ട്. ഇത് തികച്ചും അരോചകമാണ്. ഇടയ്ക്കിടയ്ക്ക് ശബ്ദവും മറ്റ് ക്രമീകരണങ്ങളും മാറ്റുക, ഹൗളിംഗ് ഉണ്ടാകത്തക്കവണ്ണം ശബ്ദം ഉയർത്തുക, എന്നിവയൊക്കെ നിർബന്ധമായും ഒഴിവാക്കണം." ലേഖനങ്ങളുടെ വായനയ്ക്ക് അതത് വശത്തെ മൈക്ക് ഉപയോഗിക്കണം. ആവശ്യം കഴിഞ്ഞാൽ അവ യഥാസ്ഥാനത്ത് പുനഃസ്ഥാപിക്കുകയും വേണം. മദ്ബഹായിലെ സർവചലനങ്ങളും തന്റെ നിയന്ത്രണത്തിലും ആജ്ഞയിലുമാണ് നിർവഹിക്കപ്പെടുന്നത് എന്ന് താഴെയുള്ളവരെ തെറ്റി

ദ്ധരിപ്പിക്കുവാൻ ചില ശുശ്രൂഷകർ മദ്ബഹായിൽ അങ്ങുമിങ്ങും ബദ്ധപ്പെട്ടു നടക്കുന്നതു കണ്ടിട്ടുണ്ട്. മദ്ബഹായുടെ തെക്കു വശത്ത് നേരിടുന്ന ആവശ്യങ്ങൾ തെക്കുഭാഗത്ത് നില്ക്കുന്നവരും വടക്കുഭാഗത്തെ ആവശ്യങ്ങൾ വടക്കുഭാഗത്തുള്ളവരും നിർവഹിക്കാൻ ശ്രമിച്ചാൽ മദ്ബഹായിലെ പല അനാവശ്യ ചലനങ്ങളും ഒഴിവാക്കാം.

ഫാനുകളുടെ ശബ്ദം മൈക്രോഫോണിൽ പതിക്കാത്തവിധം ഫാനുകളുടെ ദിശ ക്രമീകരിക്കണം. അത്യാവശ്യത്തെപ്രതി ഫാനുകൾ ഓഫ് ആക്കുന്നവർ അത്യാവശ്യം കഴിഞ്ഞാൽ അവ ഓൺ ചെയ്യുവാൻ ഓർമ്മിച്ചിരിക്കണം. മൈക്രോഫോണിന് മുമ്പിൽ നിന്ന് കൈമണികൾ കിലുക്കുന്നത് ഒഴിവാക്കാം.

## കുക്കിലിയോനുകൾ

നമസ്ക്കാരങ്ങൾക്കായാലും വി. കുർബ്ബാനയ്ക്കായാലും കുക്കിലിയോനുകൾ ആരാധനയുടെ അഭിവാജ്യമായ ഭാഗമാണ്. ഓരോ കുക്കിലിയോനും സങ്കീർത്തനഭാഗം, എക്ബാ, കോലോ, ബോവൂസോ എന്നിങ്ങനെ നാലു ഭാഗങ്ങൾ ഉണ്ട്. ഓരോ സെറ്റിനും വ്യത്യസ്ത കോലോകളും വ്യത്യസ്ത ബോവൂസോകളും ഉണ്ട്. അതിന്റെ വിവേചനാധികാരം അത് നയിക്കുന്ന മേല്പട്ടക്കാരനോ പട്ടക്കാരനോ ആണ്. അവ പൊതുവേ മധ്യസ്ഥപ്രാർത്ഥനകൾ ആകുന്നു. കുക്കിലിയോൻ കഴിയുമ്പോഴും കോലോകൾക്കിടയിലും ത്രിത്വസ്തുതി ചൊല്ലി ജനങ്ങളെ വാഴ്ത്തും. തന്മൂലം കുക്കിലിയോൻ സമയത്ത് കാർമ്മികൻ പടിഞ്ഞാറോട്ട് തിരിഞ്ഞ് നില്ക്കുന്നതാണ് കൂടുതൽ സമുചിതം. എല്ലാ ശുശ്രൂഷകളിലും ഗാനഭാഗങ്ങൾ വരുമ്പോൾ പട്ടക്കാരൻ പടിഞ്ഞാറേക്ക് തിരിഞ്ഞ് അവ നിർവ്വഹിക്കുന്ന കാലം ഉണ്ടായിരുന്നു. മാമ്മൂദീസാ, വിവാഹം, പട്ടംകൊട തുടങ്ങിയ കൂദാശകൾ മാത്രമല്ല, യൽദാ, ദനഹാ, ഓശാന, ദുഃഖവെള്ളി, പെന്തിക്കോസ്തി തുടങ്ങിയ ആണ്ടു തക്സാ ശുശ്രൂഷകളിലും കുന്നംകുളം പ്രദേശത്തെ പഴയ തലമുറയിലെ മല്പാന്മാരായ വൈദികർ പടിഞ്ഞാറോട്ട് തിരിഞ്ഞു നിന്നാണ് അവ നിർവ്വഹിച്ചിരുന്നത്.

ഞായറാഴ്ചകളിലും പെരുന്നാളുകളിലും ഏവൻഗേലിയോൻ കഴിഞ്ഞ് ആരംഭിക്കുന്ന കുക്കിലിയോൻ മുതലുള്ള ശേഷം ഭാഗങ്ങൾ അതത് ദിവസത്തെ നിർദ്ദിഷ്ട രാഗങ്ങളിലാണ് ചൊല്ലുക. എന്നാൽ നമസ്കാരങ്ങളുടെ ഉപസംഹാരമായി നടത്തുന്ന കുക്കിലിയോൻ ഭാഗങ്ങൾക്ക് അതത് ദിവസം പ്രമാണിച്ച് രംഗഭേദമില്ല. വി. കുർബ്ബാനയിൽ മരിച്ചുപോയവരുടെ കുക്കിലിയോന് മുമ്പുള്ള കുക്കിലിയോനുകൾക്കും ദിവസം പ്രമാണിച്ച് രാഗഭേദമില്ല.

പട്ടക്കാരെയോ മേല്പട്ടക്കാരെയോ കബറടക്കിയ പള്ളികളിൽ ആചാ

ര്യന്മാരുടെ കുക്കിലിയോൻ ചൊല്ലാം. ശനിയാഴ്ചകളിലും അവരുടെ ഓർമ്മ ദിനങ്ങളിലും ചൊല്ലും. കുർബ്ബാന കഴിഞ്ഞ് അവരുടെ കബറുകളിൽ ധൂപം വയ്ക്കണം. അതിൽ ശുശ്രൂഷകർ സംബന്ധിക്കണം. സ്ലീബായുടെ ദിനമായ വെള്ളിയാഴ്ചകളിലും സ്ലീബായുമായി ബന്ധപ്പെട്ട ശുശ്രൂഷക ളിലും സ്ലീബായുടെ കുക്കിലിയോൻ ചൊല്ലും. രാഗഭേദമില്ലാത്ത അവ സരങ്ങളിൽ ദൈവമാതാവിന്റെ കുക്കിലിയോൻ സെറ്റിലെ ഗാനങ്ങൾ ഒന്നാം രാഗത്തിലും പരിശുദ്ധന്മാരുടെ കുക്കിലിയോൻ സെറ്റിലെ ഗാന ങ്ങളും സ്ലീബായുടേതും എട്ടാം രാഗത്തിലും ആചാര്യന്മാരുടെ സെറ്റിലെ ഗാനങ്ങൾ ഏഴാം രാഗത്തിലും ചൊല്ലും.

### കാദീശ് ആത്ത് ആലോഹോ

സന്ധ്യയുടെയും പ്രഭാതത്തിന്റെയും സമാപന കൗമ്മാ പെരുന്നാളു കളിലും ഞായറാഴ്ചകളിലും അതത് ദിവസത്തെ രാഗത്തിൽ ചൊല്ലുന്നു. സന്ധ്യയ്ക്ക് ഹാലേലുയ്യാ ചേർക്കുന്നില്ല. പ്രഭാതത്തിൽ ഹാലേലുയ്യാ ചേർത്തു ചൊല്ലും. അപ്രകാരം രാഗത്തിൽ ചൊല്ലുമ്പോൾ സന്ധ്യയുടെ 'മോറാനീശോ മശിഹായും' പ്രഭാതത്തിന്റെ 'കർത്താവിനെ സ്തോത്രം ചെയ്യുന്നതും' എന്ന പ്രഭാത സ്തുതിപ്പും വിട്ടുകളയുന്ന രീതിയാണ് നില വിലുള്ളത്.

### യാക്കോബിന്റെ ബോവൂസോ

ഞായറാഴ്ചകളിലും മറ്റും സന്ധ്യയുടെയും പ്രഭാതത്തിന്റെയും ഒടു വിൽ യാക്കോബിന്റെ ബോവൂസോ ചൊല്ലുമ്പോൾ നാലും അഞ്ചും ഈര ടികൾക്ക് അതത് രാഗത്തിന്റെ രാഗഭേദങ്ങൾ ഉണ്ട് (ശുഹലോഫോ എന്ന് പറയും). കഴിയുമെങ്കിൽ ശുശ്രൂഷക്കാർ അവയും ഗ്രഹിച്ചിരിക്കണം. ഹാശാ ആഴ്ചയിൽ യാക്കോബിന്റെ ബോവൂസോയുടെ ഉപസംഹാര ഭാഗം ഇതാണ്:

"പൗരോഹിത്യം രാജ്യം, പ്രവചനമെന്നിവയെന്യേ

യൂദന്മാരേ! നിങ്ങളുടെ നിലയം സർവം ശൂന്യം"!! ചരിത്രവസ്തുത യായ ഈ പ്രസ്താവനയിൽ ശാപമുണ്ടെന്ന് ആരോപിച്ച് ആ വരികൾ മാറ്റി പകരം വേറെ വരികൾ ചേർത്തിട്ടുള്ളത് ഭക്തശിരോമണിയും വേദ വ്യാഖ്യാതാവും സഭയുടെ മല്പാനുമായ മാർ യാക്കോബിനെ അപമാ നിക്കുന്നതിന് തുല്യമാണ്. പഴയ ഗാനഭാഗം ഇനിയുള്ള പതിപ്പുകളിൽ പുനഃസ്ഥാപിക്കുക തന്നെ വേണം.

### ഹാലേലൂയ്യാ

ഞായറാഴ്ചകളിലും മറ്റും സൂത്താറായിൽ ചൊല്ലുന്ന സങ്കീർത്തന ങ്ങൾ ഹാലേലുയ്യാ ചേർത്തു ചൊല്ലുന്നതിനാൽ ആ ഗാനത്തെ 'ഹാലേ ലുയ്യാ ഗാനം' എന്ന് ചിലർ സൂചിപ്പിക്കുന്നു. ഞായറാഴ്ചകളിലും പെരു

ന്നാളുകളിലും ഈ ഗാനവും നിർദ്ദിഷ്ട രാഗങ്ങളിലാണ് പാടേണ്ടത്. വി. കുർബ്ബാനയുടെ ഏവൻഗേലിയോന്റെ മുമ്പുള്ള പെസഗോമോയുടെ ഹാലേലുയ്യായും മറ്റ് അവസരങ്ങളിലെ പെസ്ഗോമോയുടെ ഹാലേലുയ്യായും ചൊല്ലുന്നതിലുള്ള വ്യത്യാസം ശുശ്രൂഷക്കാർ അഭ്യസിച്ചിരിക്കണം.

ആരാധനകളിൽ ശുശ്രൂഷക്കാർക്ക് നിർണ്ണായക പ്രാധാന്യമുണ്ട്. പഠനം നടത്തിയും പരിശീലനം നേടിയും അവർ അവരുടെ ശുശ്രൂഷ കുറ്റമറ്റതായി നിർവഹിച്ച് ദൈവാനുഗ്രഹത്തിന് പാത്രമാകണം.

**മദ്ബഹാ പ്രവേശനം**

അഭിരുചിയും യോഗ്യതയും പരിശോധിച്ച് ബാലന്മാരെ തെരഞ്ഞെടുത്ത് ആവശ്യമായ പ്രബോധനങ്ങളും പരിശീലനവും നൽകി ഉചിതമായ പ്രാർത്ഥനകളോടെ പരസ്യമായി മദ്ബഹായിൽ പ്രവേശിപ്പിക്കണം. ഗൗരവം വർദ്ധിപ്പിക്കുവാൻ ഈ പ്രവേശനം മേല്പട്ടക്കാരുടെ കാർമ്മികത്വത്തിൽ നടത്തുന്നത് അഭികാമ്യമാണ്. സന്ദർഭോചിതമായ പ്രാർത്ഥനകളും പാട്ടുകളും വായനകളും ചേർത്ത് ഒരു ശുശ്രൂഷക്രമം എഡിറ്റ് ചെയ്തുണ്ടാക്കുന്നത് കൊള്ളാം. എന്നാൽ വൈദികരുടെ കൈവെപ്പ് നേടിയവർ ആ ഇടവകയിൽ മാത്രവും മേല്പട്ടക്കാരുടെ കൈവെപ്പ് നേടിയവർ അതത് മെത്രാസനം മുഴുവനും കാതോലിക്കായുടെ കൈവെപ്പ് നേടിയവർ സഭ മുഴുവനിലും ശുശ്രൂഷിക്കുവാൻ അനുവദിക്കപ്പെട്ടിരിക്കുന്നു എന്ന് ഈയിടെ പ്രചരിക്കുന്ന സിദ്ധാന്തത്തെ അനുകൂലിക്കുവാൻ കാനോൻ സംസ്കാരം ഇതെഴുതുന്ന ആളെ അനുവദിക്കുന്നില്ല. പാന്റ്സും ഷർട്ടും വെള്ളനിറത്തിലുള്ളത് അണിയുന്നത് അഭികാമ്യം. ദുഃസ്വപ്നങ്ങൾ മൂലമോ മറ്റോ മലിനപ്പെടുവാൻ ഇടയായാൽ കഴിവതും അന്നേ ദിവസം മദ്ബഹാ ശുശ്രൂഷയിൽ നിന്നും വി. കുർബാനാനുഭവത്തിൽ നിന്നും ഒഴിഞ്ഞിരിക്കണം. വിവാഹിതരായ ശുശ്രൂഷകർ മദ്ബഹായിൽ പ്രവേശിക്കുന്ന ദിവസങ്ങളിൽ ബ്രഹ്മചര്യം പാലിക്കണം. പുതിയ ദേവാലയത്തിൽ ചെല്ലുമ്പോൾ അവിടത്തെ വൈദികന്റെ അനുവാദത്തോടെ മാത്രമേ ആരും അവിടെ മദ്ബഹായിലെ പ്രവേശനം ആഗ്രഹിക്കാവൂ. പുതിയ ശുശ്രൂഷക്കുപ്പായം വൈദികൻ കൂദാശ ചെയ്തതിന് ശേഷം മാത്രം ഉപയോഗിക്കപ്പെടണം. പ്രാർത്ഥനാ ജീവിതത്തിലും സുകൃതാനുഷ്ഠാനങ്ങളിലും നോമ്പാചരണത്തിലും ഇടപെടലുകളിലും ക്രയവിക്രയങ്ങളിലും ശുശ്രൂഷകർ മാതൃകാപരമായി ജീവിക്കണം. പൗലൂസ് ശ്ലീഹാ പ്രബോധിപ്പിക്കുംപോലെ അവർ അനിന്ദ്യർ ആയിരിക്കട്ടെ. കഴിയുമെങ്കിൽ അവർ സണ്ടേസ്കൂൾ പഠനത്തിന് പുറമേ ‘ദിവ്യബോധനം’ കോഴ്സ് പൂർത്തിയാക്കുവാൻ ശ്രമിക്കണം. ഉപവാസത്തോടെ വേണം അവർ എന്നും മദ്ബഹായിൽ പ്രവേശിക്കേണ്ടത്. ഇടവകതലത്തിലും

മറ്റും അവർക്കുവേണ്ടി നടത്തുന്ന പരിശീലന ക്ലാസുകളിൽ അവർ നിർബന്ധമായും  പങ്കെടുത്തിരിക്കണം.

# 3. ആണ്ടിലെ രാഗക്രമം

**1. കൂദൊശ് ഈത്തോ** (നിറം 1)

ഹൂദോസ് ഈത്തോ (നിറം 2)
സ്കറിയായോടുള്ള അറിയിപ്പ് (നിറം 3)
ദൈവമാതാവിനോടുള്ള അറിയിപ്പ് (നിറം 4)
ഏലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്ര (നിറം 5)
മാർ യൂഹാനോൻ മാംദാനയുടെ ജനനം (നിറം 6)
മാർ യൗസേഫിനുണ്ടായ വെളിപാടിന്റെ (നിറം 7)
ജനനപ്പെരുനാളിനു മുമ്പുള്ള ഞായർ (നിറം 8)

**2. ജനനപ്പെരുനാൾ ഞായറാഴ്ച അല്ലെങ്കിൽ അടുത്ത ഞായർ** (നിറം 1)

യൽദോ (രാഗം 1)
ജനനപ്പെരുനാളിനുശേഷം ഒന്നാം ഞായറാഴ്ച (നിറം 1)
ദനഹാപെരുനാൾ (കർത്താവിന്റെ മാമോദീസാ) (നിറം 2)
ദനഹായ്ക്കുശേഷം ഒന്നാം ഞായറാഴ്ച (നിറം 2)
ദനഹായ്ക്കുശേഷം രണ്ടാം ഞായറാഴ്ച (നിറം 3)
ദനഹായ്ക്കുശേഷം മൂന്നാം ഞായറാഴ്ച (നിറം 4)
മൂന്നുനോമ്പിന്റെ പേത്തർത്താ (നിറം 6)
* മായൽത്തോ പെരുന്നാൾ (നിറം 3)
കൊഹനേ ഞായർ (നിറം 7)
ആനീദെ ഞായർ (നിറം 8)

**3. കൊത്തിനെ ഞായർ** (പേത്തർത്താ) (നിറം 1)

നോമ്പിലെ രണ്ടാം ഞായർ (നിറം 2)
നോമ്പിലെ മൂന്നാം ഞായർ (നിറം 3)
നോമ്പിലെ നാലാം ഞായർ (നിറം 4)
നോമ്പിലെ അഞ്ചാം ഞായർ (നിറം 5)
നോമ്പിലെ ആറാം ഞായർ (നിറം 6)
ഓശാന ഞായറാഴ്ച (നിറം 7)
പെസഹാ വ്യാഴാഴ്ച
(ഹാശാ ആഴ്ചയിൽ രാഗഭേദമേയില്ല.)
ദുഃഖശനിയാഴ്ച
ക്യംതാ പെരുനാൾ (ഉയിർപ്പ്) (സന്ധ്യ മുതൽ രാത്രി ഒന്നാം കൗമാ വരെ, നിറം 8 തുടർന്ന് 1)

**4. ഉയിർപ്പിന്റെ രാത്രിയിലെ രണ്ടാം കൗമ്മാ മുതൽ ഒന്നാം രാഗം**

ഹേവോറോ ദിനങ്ങൾ (2 മുതൽ 7 വരെയുള്ള നിറങ്ങൾ)

**5. പുതുഞായർ രാത്രി രണ്ടാം കൗമ്മാ മുതൽ**

പുതുഞായറാഴ്ച (സന്ധ്യ മുതൽ രാത്രി ഒന്നാം കൗമാ വരെ നിറം 8. തുടർന്ന് 1).

ക്യംതാ പെരുനാളിനു ശേഷം രണ്ടാം ഞായർ (നിറം 2)
ക്യംതാ പെരുനാളിനു ശേഷം മൂന്നാം ഞായർ (നിറം 3)
ക്യംതാ പെരുനാളിനു ശേഷം നാലാം ഞായർ (നിറം 4)
ക്യംതാ പെരുനാളിനു ശേഷം അഞ്ചാം ഞായർ (നിറം 5)
* കർത്താവിന്റെ സ്വർഗ്ഗാരോഹണ പെരുനാൾ (നിറം 5)
ക്യംതാ പെരുനാളിനു ശേഷം ആറാം ഞായർ (നിറം 6)
പെന്തിക്കോസ്തി (നിറം 7)
പെന്തിക്കോസ്തിക്കുശേഷം ഒന്നാം ഞായർ (നിറം 8)
പെന്തിക്കോസ്തിക്കുശേഷം രണ്ടാം ഞായർ (നിറം 1)
പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായർ (നിറം 2)
പെന്തിക്കോസ്തിക്കുശേഷം നാലാം ഞായർ (നിറം 3)
പെന്തിക്കോസ്തിക്കുശേഷം അഞ്ചാം ഞായർ (നിറം 4)
പെന്തിക്കോസ്തിക്കുശേഷം ആറാം ഞായർ (നിറം 5)
പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായർ (നിറം 6)
പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായർ (നിറം 7)
പെന്തിക്കോസ്തിക്കുശേഷം ഒമ്പതാം ഞായർ (നിറം 8)
പെന്തിക്കോസ്തിക്കുശേഷം പത്താം ഞായർ (നിറം 1)
കൂടാരപ്പെരുനാൾ (നിറം 6)
കൂടാരപ്പെരുനാളിനുശേഷം ഒന്നാം ഞായർ (നിറം 2)
* വി. ദൈവമാതാവിന്റെ വാങ്ങിപ്പ് (ശൂനോയോ) (നിറം 7)
വാങ്ങിപ്പിനുശേഷം ഒന്നാം ഞായറാഴ്ച (നിറം 3)
വാങ്ങിപ്പിനുശേഷം രണ്ടാം ഞായർ (നിറം 4)
വാങ്ങിപ്പിനുശേഷം മൂന്നാം ഞായർ (നിറം 5)
വാങ്ങിപ്പിനുശേഷം നാലാം ഞായർ (നിറം 6)
സ്ലീബാ പെരുനാൾ (നിറം 8)

**6. സ്ലീബാപെരുനാൾ കഴിഞ്ഞുള്ള ഞായർ**

സ്ലീബാ പെരുനാളിനുശേഷം ഒന്നാം ഞായർ (നിറം 1)
സ്ലീബാ പെരുനാളിനുശേഷം രണ്ടാം ഞായർ (നിറം 2)
സ്ലീബാ പെരുനാളിനുശേഷം മൂന്നാം ഞായർ (നിറം 3)

സ്ലീബാ പെരുനാളിനുശേഷം നാലാം ഞായർ (നിറം 4)
സ്ലീബാ പെരുനാളിനുശേഷം അഞ്ചാം ഞായർ (നിറം 5)
സ്ലീബാ പെരുനാളിനുശേഷം ആറാം ഞായർ (നിറം 6)
സ്ലീബാ പെരുനാളിനുശേഷം ഏഴാം ഞായർ (നിറം 7)

Other Special days not included in the cycle

മാർച്ച് 25 * ദൈവമാതാവിനോടുള്ള വചനിപ്പ് (സൂബോറോ) (നിറം 4)
ജൂൺ 29 പത്രോസ് പൗലൂസ് - ഓർമ്മ (നിറം 5)
ആഗസ്റ്റ് 6 കൂടാരപ്പെരുനാൾ (നിറം 6)
ആഗസ്റ്റ് 15 ശൂനോയോ (നിറം 7)
ദൈവമാതാവിന്റെ മറ്റ് ഓർമ്മദിനങ്ങൾ (നിറം 1)
പരിശുദ്ധന്മാരുടെ പെരുനാളുകൾ (നിറം 8)

# 4. വലിയനോമ്പ്, ഓശാന, ഈസ്റ്റർ മുതലായ പെരുനാളുകളുടെ തീയതി (2010–2042)

| വർഷം | നിനവേ നോമ്പ് | വലിയ നോമ്പ് | പാതി നോമ്പ് | ഓശാന | ദുഃഖവെള്ളി | ഈസ്റ്റർ | പെന്തി ക്കോസ്തി |
|---|---|---|---|---|---|---|---|
| 2010 | 25/1/10 | 15/2/10 | 10/3/10 | 28/3/10 | 2/4/10 | 4/4/10 | 23/5/10 |
| 2011 | 14/2/11 | 7/3/11 | 30/3/11 | 17/4/11 | 22/4/11 | 24/4/11 | 12/6/11 |
| 2012 | 30/1/12 | 20/2/12 | 14/3/12 | 1/4/12 | 6/4/12 | 8/4/12 | 27/5/12 |
| 2013 | 21/1/13 | 11/2/13 | 6/3/13 | 24/3/13 | 29/3/13 | 31/3/13 | 19/5/13 |
| 2014 | 10/2/14 | 3/3/14 | 26/3/14 | 13/4/14 | 18/4/14 | 20/4/14 | 8/6/14 |
| 2015 | 26/1/15 | 16/2/15 | 11/3/15 | 29/3/15 | 3/4/15 | 5/4/15 | 24/5/15 |
| 2016 | 18/1/16 | 8/2/16 | 2/3/16 | 20/3/16 | 25/3/16 | 27/3/16 | 15/5/16 |
| 2017 | 6/2/17 | 27/2/17 | 22/3/17 | 9/4/17 | 14/4/17 | 16/4/17 | 4/6/17 |
| 2018 | 22/1/18 | 12/2/18 | 7/3/18 | 25/3/18 | 30/3/18 | 1/4/18 | 20/5/18 |
| 2019 | 11/2/19 | 4/3/19 | 27/3/19 | 14/4/19 | 19/4/19 | 21/4/19 | 9/6/19 |
| 2020 | 3/2/20 | 24/2/20 | 18/3/20 | 5/4/20 | 10/4/20 | 12/4/20 | 31/5/20 |
| 2021 | 25/1/21 | 15/2/21 | 10/3/21 | 28/3/21 | 2/4/21 | 4/4/21 | 23/5/21 |
| 2022 | 7/2/22 | 28/2/22 | 23/3/22 | 10/4/22 | 15/4/22 | 17/4/22 | 5/6/22 |
| 2023 | 30/1/23 | 20/2/23 | 15/3/23 | 2/4/23 | 7/4/23 | 9/4/23 | 28/5/23 |
| 2024 | 22/1/24 | 12/2/24 | 6/3/24 | 24/3/24 | 29/3/24 | 31/3/24 | 19/5/24 |
| 2025 | 10/2/25 | 3/3/25 | 26/3/25 | 13/4/25 | 18/4/25 | 20/4/25 | 8/6/25 |
| 2026 | 26/1/26 | 16/2/26 | 11/3/26 | 29/3/26 | 3/4/26 | 5/4/26 | 24/5/26 |
| 2027 | 18/1/27 | 8/2/27 | 3/3/27 | 21/3/27 | 26/3/27 | 28/3/27 | 16/5/27 |
| 2028 | 7/2/28 | 28/2/28 | 22/3/28 | 9/4/28 | 14/4/28 | 16/4/28 | 4/6/28 |
| 2029 | 22/1/29 | 12/2/29 | 7/3/29 | 25/3/29 | 30/3/29 | 1/4/29 | 20/5/29 |
| 2030 | 11/2/30 | 4/3/30 | 27/3/30 | 14/4/30 | 19/4/30 | 21/4/30 | 9/6/30 |
| 2031 | 3/2/31 | 24/2/31 | 19/3/31 | 6/4/31 | 11/4/31 | 13/4/31 | 1/6/31 |
| 2032 | 19/1/32 | 9/2/32 | 3/3/32 | 21/3/32 | 26/3/32 | 28/3/32 | 16/5/32 |
| 2033 | 7/2/33 | 28/2/33 | 23/3/33 | 10/4/33 | 15/4/33 | 17/4/33 | 5/6/33 |
| 2034 | 30/1/34 | 20/2/34 | 15/2/34 | 2/4/34 | 7/4/34 | 9/4/34 | 28/5/34 |
| 2035 | 15/1/35 | 5/2/35 | 28/2/35 | 18/3/35 | 23/3/35 | 25/3/35 | 13/5/35 |
| 2036 | 4/2/36 | 25/2/36 | 19/3/36 | 6/4/36 | 11/4/36 | 13/4/36 | 1/6/36 |
| 2037 | 26/1/37 | 16/2/37 | 11/3/37 | 29/3/37 | 3/4/37 | 5/4/37 | 24/5/37 |
| 2038 | 15/2/38 | 8/3/38 | 31/3/38 | 18/4/38 | 23/4/38 | 28/4/38 | 13/6/38 |
| 2039 | 31/1/39 | 21/2/39 | 16/3/39 | 3/4/39 | 8/4/39 | 10/4/39 | 29/5/39 |
| 2040 | 23/1/40 | 13/2/40 | 7/3/40 | 25/3/40 | 30/3/40 | 1/4/40 | 20/5/40 |
| 2041 | 11/2/41 | 4/3/41 | 27/3/41 | 14/4/41 | 19/4/41 | 21/4/41 | 9/6/41 |
| 2042 | 27/1/42 | 17/2/42 | 12/3/42 | 30/3/42 | 4/4/42 | 6/4/42 | 25/5/42 |

# 5. പദസൂചി